# മേല്പത്തൂർ നാരായണ ഭട്ടതിരി

വടക്കുംകൂർ രാജരാജവർമ്മ രാജ



നാരായണീയമുഖകാവ്യശതങ്ങൾ മാധ്വീ–
ധാരാവിലാസരുചിരങ്ങൾ രചിച്ച ഭക്തൻ
ധാരായണാഖ്യകവി ഭട്ടതിരിക്കു കൂപ്പാ–
താരാണൊരാൾ കരുതുകിൽ ഭുവനത്തിലുള്ളൂ?

— രഘുവീരവിജയം.

# മുഖവുര

'ശ്രീകാളിദാസൻ,' 'ക്ഷേമേന്ദ്രൻ' എന്ന രണ്ടുഗ്രന്ഥങ്ങൾ മുമ്പു പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടല്ലോ ആ പ്രസ്ഥാനത്തിൽ നിർമ്മിതമായ തൃതീയഗ്രന്ഥമാകുന്നു ഇപ്പോൾ പ്രസിദ്ധപ്പെടുത്തുന്ന 'മേപ്പത്തൂർ നാരായണഭട്ടതിരി'. ഈ ഗ്രന്ഥത്തിലെ നായകൻ ഒരു കേരളീയ മഹാകവിയാകുന്നുവെന്നുള്ള വസ്തുത, എനിയ്ക്കെന്നപോലെ പൊതുവേ മലയാളികൾക്കെല്ലാം അഭിമാനകരവും സന്തോഷപ്രദവും ആയിരിക്കുമെന്നു വിശ്വസിക്കുന്നു. ഈ ഗ്രന്ഥത്തിൽ മഹാനായ ഭട്ടതിരിയെ സംബന്ധിച്ചുള്ള വിവരങ്ങൾ കഴിയുന്നതും പൂർണ്ണമായി പ്രതിപാദിക്കുന്നതിനും, അദ്ദേഹത്തിന്റെ 'സുധാ ലഹരികാ സബ്രഹ്മചാരിണികളായ പ്രബന്ധപരമ്പരകളെ വിമർശിച്ച് അവയുടെ വിശിഷ്ടധർമ്മങ്ങളെ വെളിവാക്കുന്നതിനും ഞാൻ പ്രത്യേകം ശ്രദ്ധവച്ചിട്ടുണ്ട്. ഗ്രന്ഥവിസ്തരഭയം നിമിത്തം എന്റെ ശ്രദ്ധ വേണ്ടവിധം ഫലിച്ചിട്ടില്ലെന്നു സ്പഷ്ടംതന്നെ. എന്നാൽ ഈ കവിസർവ്വഭൗമന്റെ അപ്രതിമങ്ങളായ സൂക്തിരത്നങ്ങളുടെ ഒരു സ്ഥൂലസ്വഭാവമെങ്കിലും സംസ്കൃതഭാഷാപരിചയം കുറയുന്ന മലയാളികൾക്കു മനസ്സിലാക്കുന്നതിനു ഈ ഗ്രന്ഥം സഹായമായി ഭവിക്കുമെന്നാണ് എന്റെ വിശ്വാസം. എന്റെ ഈ വിശ്വാസം അസ്ഥാനഗതമല്ലെന്നും നിർമ്മത്സരന്മാരായ സഹൃദയന്മാർക്കു തോന്നുന്നതായൽ ഞാൻ കൃതാഥനാകുന്നതാണ്. സുപ്രസിദ്ധ സാഹിത്യകാരനായ കെ. വാസുദേവൻ മൂസ്സ് അവർകൾ മേപ്പത്തൂർ ഭട്ടതിരിയെപ്പറ്റി ഒരു ഗ്രന്ഥം നിർമ്മിച്ചിട്ടുണ്ടെന്നുള്ള വസ്തുത ഇവിടെ ഞാൻ സദാരം സ്മരിച്ചുകൊള്ളുന്നു.

ഉദാഹരിച്ചു കാണിച്ചിരിക്കുന്ന പദ്യങ്ങളിൽ സ്വ. എന്ന ചിഹ്നം കൊടുത്തിട്ടുള്ളവ സ്വയം മൂലത്തിൽനിന്നു ഭാഷാന്തരം ചെയ്തവയാകുന്നു: 'ഒറ്റശ്ലോകങ്ങൾക്കു' മൂലം തന്നെ കൊടുക്കുകയാണ് ചെയ്തിരിക്കുന്നത്. അവയെപ്പറ്റി ചെയ്തിരിക്കുന്ന വിമർശനത്തിൽനിന്ന് അവയുടെ അർത്ഥത്തിന്റെ മർമ്മം വായനക്കാർക്കു ഗ്രഹിക്കുവാൻ കഴിയും. ദുർല്ലഭമായി വേറെ ചില സന്ദർഭങ്ങളിലും മൂലപദ്യങ്ങൾതന്നെ ഉദാഹരിച്ചു കാണിക്കേണ്ടതായി വന്നിട്ടുണ്ട്.

മൂന്നാമദ്ധ്യായത്തിലും നാലിലും ഉദാഹരിച്ചിരികുന്നവയും സ്വ. എന്ന ചിഹ്നം കൊടുക്കാത്തവയും ആയ പദ്യങ്ങൾ വിശിഷ്ട കവിവർയ്യനായ കെ. സി. കേശപിള്ളയുടെ ഭാഷാനാരായണീയത്തിൽനിന്നും, മഹാകവി ചുനയ്ക്കര ഉണ്ണികൃഷ്ണ വാരിയർ ഭാഷാന്തരംചെയ്ത 'കവനകൗമുദി' മാസികയിൽ പ്രസിദ്ധപ്പെടുത്തിയിരിക്കുന്ന പ്രബന്ധങ്ങളിൽനിന്നും എടുത്തു ചേർത്തിയിരിക്കുന്ന പ്രബന്ധങ്ങളിൽനിന്നും എടുത്തു ചേർത്തിരിക്കുന്നവയാകുന്നു. ഈ വിഷയത്തിൽ എനിക്കു പ്രസ്തുത ഭാഷാകൃതികളിൽനിന്നു ലഭിച്ചിരിക്കുന്ന സഹായം വിലയേറിയതെന്നു നന്ദിപൂർവ്വം പറഞ്ഞുകൊള്ളുന്നു.

കാളിദാസരുടേയും ക്ഷേമേന്ദ്രന്റേയും അനുഗാമിയായി, പുറപ്പെടുന്ന മേപ്പാത്തൂരിനേയും ഭാഷാപ്രണയികൾ യഥാപൂർവ്വം സ്വീകരിക്കുമെന്നു വിശ്വസിക്കുന്നു.

എന്ന്,

1112 വൃശ്ചികം 8. ഗ്രന്ഥകർത്താ:

വൈക്കം. വടക്കുംകൂർ രാജരാജവർമ്മ രാജാ.

## ഒന്നാം അദ്ധ്യായം

### പ്രാരംഭം

ശ്രീശങ്കരഭഗവത് പാദർ, വില്വമംഗലത്തു സ്വാമിയാർ എന്നിങ്ങനെ ദുർല്ലഭം ചിലരെ കഴിഞ്ഞാൽ പിന്നീടു കേരളത്തിൽ അവതരിച്ചിട്ടുള്ള മഹാപുരുഷന്മാരിൽ സർവ്വഥാ അഗ്രഗണ്യൻ മേപ്പത്തൂർ നാരായണഭട്ടതിരിയാണെന്നു നിസ്സംശയം പറയാം സിദ്ധനായ ഭ്ക്തൻ, അതി രസികനും അപ്രതിമനുമായ കവി, ഗംഭീരനായ ശാസ്ത്രകാരൻ, സർവ്വവിദ്യാസ്വതന്ത്രൻ എന്നീപ്രകാരം പല നിലകളിലും മേപ്പത്തൂരിനെപ്പോലെ കേരളീയരുടെ ബഹുമതിയെ അത്രയധികം സമ്പാദിച്ചിരിക്കുന്നവർ വേറെയുണ്ടെന്നു തോന്നുനില്ല. ഈ മഹാന്റെ പേരും സാഹിത്യസമുച്ചയവും കേരളത്തിന് അൻശ്വലങ്കാരമായിപ്പരിലസിക്കത്തക്കവിധം മാഹാത്മയം തികഞ്ഞവയാകുന്നു.

മേപ്പത്തുരിന്റെ പേരു കേൾക്കാത്തവർ കേരളത്തിൽ ആരെങ്കിലുമുണ്ടായിരിക്കുമോ എന്നു സംശയമാണ്. ഭട്ടതിരിയുടെ സ്ത്രോത്രരത്നമായ നാരായണീയം ഭക്തരുടെ ഒരു അമൂല്യനിധിയാകുന്നു. ഈ വിശുദ്ധഗ്രന്ഥത്തിന്റെ പ്രതികൾ മിക്കവാറും എല്ലാ ഹിന്ദുകുടുംബങ്ങളിലും എഴുതി സൂക്ഷിച്ചിരിക്കുന്നതു കാണാം. നാരായണീയം പാരായണംചെയ്യുന്ന ഭക്തന്മാർ എവിടെയും ധാരാളമുണ്ട്. കൂത്തും പാഠകവുമായി പരിചയം സമ്പാദിച്ചിട്ടുള്ളവരോടു ഭട്ടതിരിയുടെ പ്രബന്ധങ്ങളുടെ ആസ്വാദ്യതയെപ്പറ്റി വിശേഷിച്ച് ഒന്നും പറഞ്ഞ് അറിയിക്കേണ്ടതില്ല. പ്രക്രിയാസർവ്വസ്വം. ധാതുകാവ്യം മുതലായ മേപ്പത്തൂരിന്റെ ശാസ്ത്രങ്ങൾ മുൻകാലത്തു സംസ്കൃതവിദ്യാർത്ഥികളുടെ ഇടയിൽ പ്രചുരപ്രചാരം ലഭിച്ചവയായിരുന്നു. സാരസ്യമേറിയ ഭട്ടതിരിയുടെ ഒറ്റശ്ലോകങ്ങളിൽ ഒന്നുരണ്ടെങ്കിലും ഹൃദിസ്ഥമാക്കിവെയ്ക്കാത്ത ഒരു സഹൃദയനെ നമ്മുടെ ഇടയിൽ കാണുവാൻ കഴിയുകയില്ല. ഇത്രയും പറഞ്ഞതിലൊനിന്നു ഭട്ടതിരിയുടെ സാഹിത്യത്തിനു സഹൃദയലോകവുമായി എത്രമാത്രം അടുപ്പവും ഇണക്കവുമുണ്ടെന്നു ഗ്രഹിക്കാവുന്നതാണ്. അതിന്റെ ഈ സൗഭാഗ്യം ഒരു കാലത്തും ക്ഷീണാവസ്ഥയെ പ്രാപിക്കുന്നതല്ലെന്നു വിചാരിക്കുവാനേ വഴികാണുന്നുള്ളൂ.

ഭട്ടതിരിയുടെ കാലത്തിനു മുൻപും പിൻപും തത്തുല്യനായ ഒരു രസികകവി കേരളത്തിൽ ജനിച്ചിട്ടില്ല. ''മലയാളത്തിൽ ഇതുവരെ ഉണ്ടായിട്ടുള്ള കവികളിൽ സർവ്വസമ്മുതനായ യോഗ്യൻ ആരാണെന്നു വല്ലവരും ചോദിക്കുന്നതായാൽ ഉടനെ നാരായൺ ഭട്ടതിരിയാണെന്നു നിസ്സശയം പറയാം.'' ഇപ്രകാരം 'കവികലാപ'ത്തിൽ സാഹിത്യാഭിമാനിയായ കടത്തനാട്ട് ഉദയവർമ്മ രാജാവു ഭട്ടതിരിയെപ്പറ്റി പറഞ്ഞിരിക്കുന്നു. ശൃദയന്മാർ സകൗതുകം സമ്മതിക്കുന്നതാണ് ഈ അഭിപ്രായം. വൃദ്ധന്മാർ ഭട്ടതിരി അനന്തന്റെ അവതാരാമാണെന്ന് വിശ്വസിച്ചുവരുന്നു.

നിളാനദിയുടെ കരയിൽ സ്ഥിതിചെയ്യുന്ന സുപ്രസിദ്ധമായ തിരുനാവാക്ഷേത്രത്തിൽനിന്നു നാലുനാഴിക വടക്കു മാറി ചന്ദനക്കാവെന്നു പേരായ ഒരു ദേവീക്ഷേത്രം ഉണ്ട്. ഈ ദേവാലയത്തിന്റെ സമീപത്തു മേപ്പത്തൂർ എന്നു ഖ്യാതമായ കേരള ബ്രാഹമണഗൃഹം മുൻകാലത്ത് ഉണ്ടായിരുന്നു. ഈ ഭവനത്തിലാണ് ഭട്ടതിരിയുടെ ജനനം.

പണ്ഡിതന്മാർ മേപ്പത്തൂർ ഗൃഹത്തെ സംസ്കൃതരൂപത്തിൽ 'ഉപരിനവഗ്രാമം' എന്നു പറഞ്ഞുവരുന്നു. മേലിന് ഉപരിയും പുത്തിനു (പുതിയ) നവവും ഊരിനു ഗ്രാമവും ചേർന്ന് ഉപരിനവഗ്രാമം എന്ന പദമുണ്ടായി.

“ശ്രീനാരായണനാമകോപരിനവഗ്രാമസ്വധാമാധിപ–
ക്ഷോണീദേവകപ്രകാണ്ഡകലീതം യദ്ധാതുകാവ്യം ശുഭം.”

എന്നു രാമപാണീവാദമഹാകവി ധാതുകാവ്യവ്യാഖ്യാനത്തിൽ ‘ഉപരി നവഗ്രാമപദം’ പ്രയോഗിച്ചിരിക്കുന്നു. ഈ പദം ഇതുപോലെ വേറെ പല കവികളും പ്രയോഗിച്ചിട്ടുണ്ട്.

മേപ്പത്തൂരില്ലം ഇപ്പോൾ ഇല്ല. ഭട്ടതിരിയുടെ കാലശേഷം ഈ ഇല്ലം, നാമാവശേഷമായി ഭവിക്കുകയും മറവഞ്ചേരി തെക്കേടത്തു നമ്പൂതിരിപ്പാട്ടിലെ ഇല്ലത്തിൽ ലയിക്കുകയും ചെയ്തു.

പ്രസിദ്ധ വിദ്വാന്മാരായ പയ്യൂർഭട്ടതിരിമാരുടെ മരുമകനാണ് നാരായണഭട്ടതിരി. ഇദ്ദേഹത്തിന്റെ പിതാവിന്റെ പേർ ‘മാതൃദത്തൻ’ എന്നായിരുന്നു.

“ശ്രീമാതൃത്തസൂനം
നാരായണസംജ്ഞമശിഷദവനിസുരം”

എന്നു ഭട്ടതിരി പ്രക്രിയാസർവ്വസ്വത്തിൽ പറഞ്ഞിരിക്കുന്നു. ഈ മാതൃദത്തൻ മീമാംസാദി വിവിധശാസ്ത്രങ്ങളിൽ പണ്ഡിതനായിരുന്നു. ഇദ്ദേഹത്തിന് വലിയ ശിഷ്യസമ്പത്തുമുണ്ടായിരുന്നതായികാണുന്നു.

“ഹേരംബേണ പ്രഥിതവിഭവം മാതൃദത്തദ്വിജേന്ദ്ര–
ശ്രീമച്ഛിഷ്യോത്കരമുഖരിതൈരാസ്തൃതാം ശാസ്ത്രപാഠൈ
ആരാന്നാരായണകവിവചസ്യന്ദമാധുര്യനന്ദ–
ദ്വാണീമന്ദസ്മിതസുരഭിലാം യാഹി പാടീരവാടീം”

എന്നു വാസുദേവകവിയുടെ ഭ്രമരസന്ദേശത്തിൽ ഇദ്ദേഹത്തെപ്പറ്റി പറഞ്ഞിരിക്കുനു. ശാസ്ത്രഭ്യാസംചെയ്യുന്ന മാതൃദത്ത ശിഷ്യന്മാരുടെ ശബ്ദംകൊണ്ടു ചന്ദനക്കാവു മുഖരീതമാകുന്നുവെന്ന് ഈ ശ്ലോകത്തിന്റെ സാരം.

ഇദ്ദേഹത്തിനു മാതൃദത്തൻ എന്നു പേരായിട്ട് ഒരു അനുജൻ കൂടിയുണ്ടായിരുന്നു.

“ഇത്ഥം ഭാഗവതസ്തോത്രം സ്വാഗ്രജേന വിനിർമ്മിതം
വിലിഖന്മാതൃദത്താഖ്യോ ഭഗവത്ഭക്തിപൂർത്തയേ”

എന്ന് ഒരു നാരായണീയം ഓലഗ്രന്ഥത്തിൽ എഴുതിയിരിക്കുന്നു. ഇതിൽനിന്നു ഭട്ടതിരി നിർമ്മിച്ച നാരായണീയം പകർത്തിയെഴുതിയതു മാതൃദത്തനാണെന്നു തെളിയുന്നുണ്ടല്ലോ. ഈ മാതൃദത്തൻ വിരക്തനും ഭക്തനുമായ കവിയാകുന്നു. ഇദ്ദേഹത്തിന്റെ കൃതിയാണ് ഭക്തിസംവർദ്ധനശതകം.

“ഭക്തിസംവർദ്ധനം നാം ശ്ലോകാനാം ശതകംമയാ
മാതൃദത്താഭിധാനേന വിഷ്ണുപ്രീത്യൈ വിനിർമ്മിതം”

എന്ന പദ്യത്തിൽനിന്ന് ഈ വസ്തുത ഗ്രഹിക്കാം.

ഭട്ടതിരിയുടെ ജീവിതകാലത്തെപ്പറ്റി വിശ്വാസയോഗ്യങ്ങളായ ചില വിവരങ്ങൾ നമുക്കു നാരായണീയാദിഗ്രന്ഥങ്ങളിൽനിന്നു ലഭിക്കുന്നുണ്ട്. നാരായണീയം നിർമ്മിച്ച പൂർത്തിയായതു കൊല്ലം 762–ൽ ആണെന്നു 'ആയുരാരോഗ്യസൗഖ്യം' എന്ന പ്രസിദ്ധമായ കലയിൽനിന്നു തെളിയുന്നു. "762 വൃശ്ചികം 22-ആംനു– ഞായറാഴ്ചയും കൃഷ്ണചതുദ്ദശിയും കൂടിയ ദിവസം ഗുരുവായൂർ ഇരുന്നു നാരായണീയം ഉണ്ടാക്കി" എന്ന് ഒരു ഗ്രന്ഥവരിയിലും കാണുന്നു. പ്രക്രിയാസർവ്വസ്വം 791–ആംമാണ്ടാണ് നിർമ്മിച്ചതെന്ന് ആ ഗ്രന്ഥത്തിൽനിന്നുതന്നെ തെളിയുന്നുണ്ട്. ഇതിൽനിന്നെല്ലാം ഭട്ടതിരി കൊല്ലം 740–നു മേൽ ജീവിച്ചിരുന്നുവെന്നു നിർബ്ബാധമായി വിശ്വസിക്കുവാൻ കഴിയും.

ഭട്ടതിരി നൂറ്റിയാറു വയസ്സുവരെ ജീവിച്ചിരുന്നതായിട്ടാണ് അറിയുന്നത്. ആറന്മുള സ്ഥലപുരാണത്തിന്റെ കർത്താവായ ആറന്മുള നെടുമ്പയിൽ കൃഷ്ണനാശാൻ പ്രസ്തുതഗ്രന്ഥത്തിൽ

> അൻപത്തിമൂന്നു വയസ്സിരട്ടിയിരുന്നുള്ള
> മേപ്പത്തൂർ പട്ടേരിക്കും ഗുരുവായുള്ളദേഹം"

എന്നു തൃക്കണ്ടിയൂർ അച്ചുരപ്പിഷാരടിയെപ്പറ്റി പറഞ്ഞിരിക്കുന്നു. ഈ ഭാഗത്തിൽനിന്നു ഭട്ടതിരി നൂറ്റിയാറുവയസ്സുവരെ ജീവിച്ചിരുന്നതായി തെളിയുന്നുണ്ടല്ലോ. ഭട്ടതിരി നാരായണീയം നിർമ്മിച്ചത് ഇരുപത്തി ഏഴാമത്തെ വയസ്സിലാണെന്നു വൃദ്ധന്മാർ പറഞ്ഞുകേട്ടിട്ടുണ്ട്. ഈ വൃദ്ധമതം ശരിയാണെങ്കിൽ ഭട്ടതിരി കൊല്ലവർഷം 735–ൽ ജനിച്ചുവെന്നും 811–ൽ ദിവംഗതനായി എന്നും നിഷ്പ്രയാസം നിശ്ചയിക്കാം. ഭട്ടതിരിക്കു മുപ്പതുവയസ്സിനു മുൻപു ചെറുപ്പത്തിൽത്തന്നെ വാതരോഗം പിടിപെട്ടു എന്നും അതിന്റെ നിവൃത്തിക്കായി ഗുരുവായൂർ ചെന്നു ഭജിച്ചു നാരായണീയം നിർമ്മിച്ചുവെന്നും വിശ്വസിക്കുന്നതിൽ വലിയ തെറ്റു പറ്റുവാൻ ഇടയില്ല. ഇദ്ദേഹത്തിന്റെ ആദ്യകാലത്തെ പ്രധാനകൃതി നാരായണീയമയിരിക്കണം. ഈ സ്തോത്രം നിർമ്മിച്ചതോടുകൂടിയാണ് ഭട്ടതിരിയുടെ യശ:പരിമളം കേരളത്തിൽ സർവ്വത്ര വ്യാപിച്ചതെന്നും വിവിധപ്രബന്ധമാർഗ്ഗങ്ങളിൽ സഞ്ചരിക്കുന്നതിനു വേണ്ട സ്വാസ്ഥ്യം അദ്ദേഹത്തിനു ലഭിച്ചതെന്നും വിശ്വസിക്കാം. ഭട്ടതിരി വിദ്യഭ്യാസത്തിന് ആരംഭിച്ചതു ബാല്യം കഴിഞ്ഞ് അല്പം പ്രായംകടന്നതിനു മേലാണെന്നുള്ള ഐതിഹ്യവും ഇവിടെ സ്മരിക്കേണ്ടതതുണ്ട്. ഈ സംഗതികൾ എല്ലം വിചാരിച്ചാൽ 27–ആമത്തെ വയസ്സിലാണ് ഭട്ടതിരി നാരായണീയം നിർമ്മിച്ചതെന്നുള്ള അഭിപ്രായം കേവലം നിരാസ്പദം എന്നു പറയാവുന്നതല്ല. അതുകൊണ്ടു കൊല്ലം 735—841 എന്നീ വർഷങ്ങൾക്കിടയിൽ ഭട്ടതിരി ജീവിച്ചിരുന്നു എന്നു വിശ്വസിക്കുന്നതുതന്നെ യുക്തം.

ജ്യോതിഷം, വ്യാകരണം മുതലായ ശാസ്ത്രങ്ങളിൽ എതിരില്ലാത്ത പണ്ഡിതനും സുപ്രസിദ്ധനുമായ തൃക്കണ്ടിയൂർ അഛ്യുതപ്പിഷാരടിയായിരുന്നു മേപ്പത്തൂരിന്റെ ഗുരുനാഥൻ. ഈ പിഷാരടിക്കു വലിയ ശിഷ്യസമ്പത്തുണ്ടായിരുന്നു. കേരളത്തിലെ ജ്യോതിഷത്തിനും ശബ്ദശാസ്ത്രത്തിനും അച്ച്യുതപ്പിഷാരടിയുടെ ശിഷ്യപ്രശിഷ്യപരമ്പരയിൽനിന്നു പൂർവ്വകാലത്ത് എത്രമാത്രം അഭിവൃദ്ധി ലഭിച്ചിട്ടുണ്ടെന്നു പറയാവുന്നതല്ല. പിഷാരടിയിൽ നിന്നു ലബ്ധവിദ്യന്മാരായ ശിഷ്യന്മാരുടെയും അവരുടെ ശിഷ്യന്മാരുടെയും പരമ്പര അടുത്ത കാലംവരെ നിലനിന്നിരുന്നതായി തെളിവുണ്ട്. [1] പ്രസിദ്ധ ജ്യോതിഷിയായ കോലത്തുനാടു കൃപാണിക്കരപ്പുതുവാൾ അച്യുതപ്പിഷാരടിയുടെ ശിഷ്യനാണ്. പുതുവാളിന്റെ ശിഷ്യൻ നാവായിക്കുളത്ത് ആഴാതി; ആഴാതിയുടെ ശിഷ്യൻ പുലിമുഖത്തു പോറ്റി; പോറ്റിയുടെ

[1] ആറന്മുള നെടുമ്പയിൽ കൃഷ്ണനാശാൻ നിർമ്മിച്ച ആറന്മുള സ്ഥലപുരാണം നോക്കുക

ശിഷ്യൻ രാമനാശാൻ; രാമനാശാന്റെ ശിഷ്യൻ കൃഷ്ണനാശാൻ ഇവരുടെയെല്ലാം ജ്യോതിശ്ശാസ്ത്രവൈഭവത്തെ പ്രകാശിപ്പിക്കുന്ന പല ഐതിഹ്യങ്ങളും ഇന്നും അതാതു ദേശത്തുള്ള വൃദ്ധന്മാർ പറഞ്ഞുവരാറുണ്ട്. ഇവരിൽ പലരും പല ഗ്രന്ഥങ്ങളുടെയും കർത്തക്കന്മാരുമാകുന്നു. അച്യുതപ്പിഷാരടിയുടെ ശിഷ്യപ്രശീഷാപരമ്പര കേരളത്തിൽ എവിടെയെല്ലാം വ്യാപിച്ചിട്ടുണ്ടെന്നു വ്യക്തമായല്ലോ. ഇവിടെ പേർ പറഞ്ഞവർ കൂടാതെ ഭട്ടതിരി, അദ്ദേഹത്തിന്റെ ശിഷ്യന്മാർ, പ്രശിഷ്യന്മാർ മുതലായവരുടെ പരമ്പര ഒന്നു വേറെയുണ്ട്. ഈ സംഗതികൾ എല്ലാം വിചാരിച്ചാൽ അച്യുതപ്പിഷാരടി അക്കാലത്തു സർവ്വവന്ദിതനായ വലിയൊരാചാര്യനായിത്തന്നെ പരിലസിച്ചിരുന്നുവെന്നു വിശദമാകും.

കേരളത്തിൽ പിഷാരടിമാരുടെ കുലവിദ്യയാകുന്നു ജ്യോതിഷം. ഈ ശാസ്ത്രത്തിൽ അച്യുതപ്പിഷാരടിയെപ്പോലെ അപാരമായ വൈദുഷ്യം സമ്പാദിച്ച ഒരു മഹാൻ അക്കാലത്തു വേറെയില്ലായിരുന്നു. പിഷാരടിയുടെ ഈ വൈഭവത്തെ അക്കാലത്തു ജീവിച്ചിരുന്ന പല കവികളും മുക്തകണ്ഠം പ്രശംസിച്ചിട്ടുണ്ട്.

> ''തസ്മാൽ പ്രത്യുക്പ്രഹിതനയന: കുണ്ഡഗേഹാധിനാഥം
> സർവ്വജ്ഞം തം പ്രണമ ഗിരിശം ഭക്തിമാൻച്യുതം ച
> ഏകസ്താവദ്വഹതി ശിരസി ജ്യോതിഷാമേകമിന്ദും
> ജ്യോതിശ്ചക്രം നിഖിലമപരോ ധാരയന്ത്യന്തരങ്ഗേ''.

എന്നു ഭ്രമരസന്ദേശത്തിൽ വാസുദേവകവി പിഷാരടിയെ പ്രശംസിച്ചിരുന്നു. അക്കാലത്തുള്ള വിദ്വാന്മാർ പിഷാരടിയെ എത്ര വലിയ പണ്ഡിതനും ജ്യോതിശാസ്ത്രസാർവ്വഭൗമനുമായിട്ടാണ് ഗണിച്ചിരുന്നതെന്ന് ഈ പദ്യത്തിൽനിന്നു ഗ്രഹിക്കാം. ഈ സ്തുതി പിഷാരടിയെസ്സംബന്ധിച്ചിടത്തോളം ഒരു വസ്തുകഥ നം മാത്രമേ ആകുന്നുള്ളൂവെന്നു ധരിക്കേണ്ടതാണ്.

അച്യുതപ്പിഷാരടി 790–നുമേൽ ആണ് ചരമഗതിയെ പ്രാപിച്ചത്. ഇക്കാലത്തു പിഷാരടിമാർക്ക് 70–നുമേൽ 80–ന് അകം വയസ്സു പ്രായം ഉണ്ടായിരിക്കണം എന്ന് ഊഹിക്കാം.

ജ്യോതിഷത്തിൽ എന്നപോലെ വ്യാകരണത്തിലും പിഷാരടി അദ്വിതീയ പണ്ഡിതനായിരുന്നു. വിദ്യാർത്ഥികളുടെ ഉപയോഗത്തെക്കരുതി പിഷാരടി നിർമ്മിച്ച പ്രവേശകം എന്ന വ്യാകരണശാസ്ത്രം ഈ അഭിപ്രായത്തിന്റെ സാധുത്വത്തെ തെളിയിക്കുന്ന ഒരു ഉത്തമ ഗ്രന്ഥമാകുന്നു. പാണിനീയവ്യാകരണമാകുന്ന മഹാഗജത്തിന്റെ സ്വരൂപം ചെറിയ പ്രവേശകദപ്പണത്തിൽനിന്ന് ആർക്കും അക്ലിഷ്ടമായി ഗ്രഹിക്കാം. അനേകം കാര്യങ്ങളെ വളരെ ചുരുക്കി ചെറിയ വാക്യങ്ങളിൽ ഒതുക്കുന്നതിന്നു പിഷാരടിക്ക് ഒരു വിരുതു വേറെയുണ്ട്.

ഇപ്രകാരം മാഹാത്മ്യം സമ്പാദിച്ച ഒരു പണ്ഡിതസാർവ്വഭൗമൻ ഗുരുനാഥനാകുവാനുള്ള ഭാഗ്യം ഭട്ടതിരിക്കു ലഭിച്ചു.

ബാല്യകാലത്തു പറയത്തക്ക വിദ്യാഭ്യാസമൊന്നും കൂടാതെ ഒരു മൂഢനായിട്ടാണ് ഭട്ടതിരി വളർന്നുവന്നത്. ആഹാരനിദ്രാദികളെ അതിക്രമിച്ച് ഒരു ചിന്തയും ഭട്ടതിരിക്ക് ഇല്ലായിരുന്നു. ബാല്യം കഴിഞ്ഞിട്ടും വിദ്യാപരമായ ഒരു വിചാരവും കൂടാതെതന്നെ ഭട്ടതിരി ജീവിതം നയിച്ചു. ഇക്കാലത്തു ഭട്ടതിരിക്കു തൃക്കണ്ടിയൂർ പിഷാരടിയുടെ ഭവനത്തിൽ ചെന്നുചേരുന്നതിനും അവിടെ സംബന്ധംചെയ്തു താമസം ഉറപ്പിക്കുന്നതിനും ഇടയായി. പ്രസ്തുതകുടുംബം നമ്മുടെ അച്യുതപ്പിഷാരടിയുടേതാണെന്നു പറയേണ്ടതില്ലല്ലോ ഇപ്രകാരമാണ് ഭട്ടതിരിക്ക് അച്യുതപ്പിഷാരടിയുമായി പരിചയം ഉണ്ടായത്. പിഷാരത്തു താമസമാക്കിയിട്ടും

ഭട്ടതിരി കുറെക്കാലം "പുച്ഛവിഷാണശൂന്യ"നായ പശുവായിട്ടുതന്നെ ജീവിതം കഴിച്ചുകൂട്ടി.

ഭട്ടതിരി അച്യുതപ്പിഷാരടിയുടെ അടുക്കൽ വിദ്യാഭ്യാസം തുടങ്ങിയതിന് ആസ്പദമായി ഒരൈതിഹ്യം കേട്ടിട്ടുണ്ട്. കാലത്തെ കുളിച്ചു ഭഗവദ്ദർശനാദികൾ നിർവ്വഹിച്ചു ശിഷ്യന്മാരെ പഠിപ്പിക്കുക പിഷാരടിയുടെ പതിവായിരുന്നു. ഇപ്രകാരം ഒരു ദിവസം പിഷാരടി ശിഷ്യന്മാരെ പഠിപ്പിച്ചുകൊണ്ടിരിക്കുമ്പോൾ, നമ്മുടെ ഭട്ടതിരി ശരീരത്തിൽ എണ്ണ തേച്ചു കൗപീനമാത്രധാരിയായി പിഷാരടിയും ശിഷ്യന്മാരും ഇരിക്കുന്നതിന്റെ നടുവിലൂടെ കുളിക്കുവാനായി പുറപ്പെട്ടു. ഭട്ടതിരിയുടെ ഈ പ്രവൃത്തി പിഷാരടിയെ കണക്കിലധികം മുഷിപ്പിച്ചുവെന്നുപറയേണ്ടതില്ലല്ലോ. "ഏതായാലും ഭട്ടതിരിയെ വെറുതെ വിട്ടാൽ പറ്റുകയില്ല; അല്പം പറയുകതന്നെ വേണം" എന്നു പിഷാരടി വിചാരിച്ചു. "മനുഷ്യത്വം വിശേഷിച്ചും ബ്രാഹ്മണജന്മം ആർക്കും അനവധി സുകൃതം ചെയ്തെങ്കിൽ മാത്രമേ ലഭിക്കുകയുള്ളു. അപ്രകാരമുള്ള ഉത്തമമായ ബ്രാഹ്മണത്വം കൈയിൽ കിട്ടിയിട്ടും വേണ്ടതായ വിദ്യാഭ്യാസം ചെയ്യാതെയും ബ്രാഹ്മണോചിതങ്ങളായ ധർമ്മങ്ങളെ അനുസരികാതെയും അങ്ങു മൂഢനായി ജീവിതം നശിപ്പിക്കുന്നുവല്ലോ. കഷ്ടം! കഷ്ടം!" എന്നെല്ലാം മനസ്സിൽ തട്ടിയും അല്പം കോപത്തോടുകൂടിയും പിഷാരടി ഭട്ടതിരിയോടു പറഞ്ഞു. ഈ വാക്കുകൾ ഭട്ടതിരിയുടെ ഹൃദയത്തിൽ കണക്കിന്നു ചെന്നുതറച്ചു. ഉടനെതന്നെ നിരുപയോഗമായി കഴിച്ച കാലത്തെപ്പറ്റി വിഷണ്ണനായിബ്ഭവിച്ച ഭട്ടതിരി വിദ്യാഭ്യാസത്തിന് ആരംഭിക്കുകയും പിഷാരടിയെത്തന്നെ ഗുരുനാഥനായി വരിക്കയും ചെയ്തു. 'പുരുഷസ്യ ഭാഗ്യം' എന്ന ആപ്തവാക്യം എത്ര വാസ്തവം! ഭട്ടതിരിയുടെ സൗഭാഗ്യ ചന്ദ്രമസ്സ് അതോടുകൂടി ഉദിച്ചുയരുവാൻ തുടങ്ങി.

നിപുണനായ ആചാര്യൻ; വാസനയും ബുദ്ധിശക്തിയും തികഞ്ഞ ശിഷ്യൻ ഇവർ രണ്ടുപേരും ഒരുമിച്ചുചേർന്നാൽ അപ്രകാരമുണ്ടാകുന്ന വിദ്യാഭ്യാസം എത്രവേഗം ഉത്കർഷത്തെ പ്രാപിക്കുമെന്നു പറയേണ്ടതില്ലല്ലോ. ഇതായിരുന്നു പിഷാരടിയുടെ ശിഷ്യനായ ഭട്ടതിരിയുടെ വിദ്യാഭ്യാസത്തിന്റെ സ്ഥിതി. അല്പകാലംകൊണ്ടു പ്രാഥമികപാഠങ്ങൾ പഠിച്ച്, കാവ്യനാടകാലങ്കാരാദികളിൽ വിരുതുനേടി, ഭട്ടതിരി പ്രൗഢമായ ശാസ്ത്രമാർഗ്ഗത്തിൽ പ്രവേശിച്ചു. അസാധാരണമായ ഗ്രഹണധാരണവൈഭവംകൊണ്ടു ഭട്ടതിരി പിഷാരടിയെ വിസ്മയിപ്പിക്കുകയും സന്തോഷിപ്പിക്കുകയും ചെയ്തു. ഒരിക്കൽ പറഞ്ഞുകൊടുത്തു രണ്ടാമതു ആവർത്തിക്കേണ്ട ബുദ്ധിമുട്ടും ആചാര്യനു നേരിട്ടിരുന്നില്ല; അത്രയും ബുദ്ധിശക്തി ഭട്ടതിരിക്ക് ഉണ്ടായിരുന്നു. ചുരുങ്ങിയ കാലംകൊണ്ട് ഭട്ടതിരി ശാസ്ത്രങ്ങളെല്ലാം അഭ്യസിച്ചു നൈപുണ്യം നേടി, "തിരിയിൽനിന്നു കൊളുത്തിയ പന്തംപോലെ," ഗുരുനാഥനെ അതിശയിക്കുന്നവിധം വൈഭവത്തോടുകൂടി പ്രകാശിച്ചു.

ഭട്ടതിരിക്കും വാതരോഗം ബാധിച്ചതിനെസ്സംബന്ധിച്ചും ഒരൈതിഹ്യം കേട്ടിട്ടുണ്ട്. വേദാധ്യായനത്തിനു വേറെ ഒരു ആചാര്യനെ ആശ്രയിക്കുവാൻ കഴിയുകയില്ലെന്നു നിശ്ചയിച്ച് അതിനും ഭട്ടതിരി പിഷാരടിയെ ഗുരുവായി വരിച്ചു. പിഷാരടി വേദത്തിന് അനധിതാരിയാകയാൽ വേദജ്ഞനായ ഒരു ബ്രഹ്മണനെ ഇടയ്ക്കുനിർത്തി അദ്ദേഹത്തെക്കൊണ്ടു വേദം ചൊല്ലിക്കും; അതുകേട്ടു പിഷാരടി അതുപോലെ പറഞ്ഞുകൊടുക്കും; ഇപ്രകാരം പിഷാരടിയുടെ മുഖത്തുനിന്നു ഭട്ടതിരി വേദംപഠിച്ചു. വേദം പഠിക്കുക എന്ന അധികാരത്തിൽ കടന്ന പ്രവൃത്തി ചെയ്തതുകൊണ്ടു പിഷാരടി വാതരോഗബാധിതനായി. പിന്നീടു ഗുരുവിങ്കൽനിന്നു ഭട്ടതിരി ആ രോഗം തപശക്തികൊണ്ട് ഏറ്റുവാങ്ങി. ഇപ്രകാരമാണ് ഭട്ടതിരി വാതരോഗപീഢിതനായത്.

ഈ ഐതിഹ്യം അങ്ങനെതന്നെ വിശ്വസിക്കാമോ എന്നു സംശയം തോന്നുന്നു. പ്രാചീനകാലത്തു പിഷാരടിയെപ്പോലെ അചാരനിഷ്ഠയുള്ള ഒരു വിശിഷ്ട വിദ്വാൻ സ്വാധികാര

ലംഘനം ചെയ്തു വേദവുമായി ബന്ധമുള്ള ഒരു പ്രവൃത്തി ചെയ്യുന്നതിനു ഉദ്യമിക്കുമെന്നു വിചാരിക്കുവാൻ വഴികാണുന്നില്ല. അതുപോലെ വേദജ്ഞനായ ഒരു ബ്രാഹ്മണൻ, പിഷാരടിയെപ്പോലെയുള്ള ഒരനധികാരിയെ ഇപ്രകാരം വേദം ചൊല്ലി കേൾപ്പിക്കുകയെന്നതും അസംഭാവ്യമാകുന്നു. അതുകൊണ്ടു ഭട്ടതിരിയുടെ വാതരോഗത്തിനു ഹേതു വേറെ വല്ലതുമായിരിക്കണമെന്നു വിചാരിക്കുവാനേ വഴിയുള്ളൂ. എങ്ങനെയായാലും ഭട്ടതിരി വേദസമുദ്രങ്ങളുടെ കര കണ്ട ഒരു മഹാനായിരുന്നു എന്നതിനു സംശ്ശയമില്ല; അദ്ദേഹത്തിന്റെ കൃതികൾ അതിനു സാക്ഷ്യം വഹിക്കുന്നു.

വാതം ഭട്ടതിരിയെ കഠിനമായി പീഡിപ്പിച്ചിരുന്നു. ഈ രോഗത്തിന്റെ കാഠിന്യത്തെപ്പറ്റി അദ്ദേഹം നാരയണീയത്തിൽ പല സന്ദർഭങ്ങളിലും ഉച്ചത്തിൽ വിലപിക്കുന്നുണ്ട്. വാതശമനത്തിനു വിശേഷമായി വിചാരിക്കപ്പെട്ടുവരുന്ന പാവനമായ ഗുരുവായൂർ ക്ഷേത്രത്തിൽ ചെന്നു ഭഗവദ്ഭജനം ചെയ്യുന്നതിനും നാരായണീയസ്തോത്രം നിർമ്മിക്കുന്നതിനും ഭട്ടതിരിയെ പ്രേരിപ്പിച്ചതു വാതരോഗത്തിന്റെ ശക്തിയാകുന്നു. തന്നെ ബാധിച്ച രോഗത്തിന്റെ ശമനത്തിന് എന്താണ് ചെയ്യേണ്ടതെന്നു ഭട്ടതിരി ഭഷാകവിഗുരുവായ തുഞ്ചത്തെഴുത്തശ്ശനോട് ആലോചിച്ചുവെന്നും മദ്യമത്തനായ എഴുത്തശ്ശൻ ‘മീൻ തൊട്ടുകൂട്ടുവാൻ’ ഉപദേശിച്ചുവെന്നും അതനുസരിച്ചാണ് നാരായണീയം നിർമ്മിച്ചതെന്നും ഒരൈതിഹ്യം പ്രസിദ്ധമായിട്ടുണ്ട്. ഗുരുവായൂർ ചെന്നു ഭജിച്ചു നാരായണീയം നിർമ്മിച്ചു പൂർത്തിയായതോടുകൂടി ഭഗവദനുഗ്രഹത്തിനു സവിശേഷം പാത്രമായിഭവിച്ച ഭട്ടതിരി രോഗത്തിൽനിന്നു നിശ്ശേഷം മുക്തനായി. പ്രസിദ്ധന്മാരായ മയൂരാദിമഹാകവികൾ എന്നപോലെ ഭട്ടതിരിയും ഭഗവൽസ്ത്രോത്രാത്മകമായ കാവ്യത്തെ നിർമ്മിച്ച്, ഉദഗ്രമായ രോഗത്തിൽനിന്നു മോചനം നേടി പൂർണ്ണമായ സ്വാസ്ഥ്യം സമ്പാദിച്ചു. അതിവേഗത്തിൽ ഭട്ടതിരിയുടെ പേരും പെരുമയും കേരളത്തിൽ എവിടെയും പരന്നു. വലിയ ഭക്തനും സാഹിത്യ വ്യവസായിയുമായിട്ടു ഭട്ടതിരി തന്റെ അനന്തരജീവിതം കഴിച്ചുകൂട്ടി.

കേരളത്തിൽ പല ദേശങ്ങളിലും സഞ്ചരിച്ച് അവിടെയുള്ള മഹാന്മാരുമായി ഭട്ടതിരി അഭിമുഖപരിചയം സമ്പാദിച്ചിട്ടുണ്ട്. ചെമ്പകശ്ശേരി, കൊച്ചി, വടക്കുംകൂർ മുതലായ രാജാക്കന്മാരെ ആശ്രയിച്ചു തത്തദ്രാജധാനികളിൽ ഭട്ടതിരി താമസിച്ചുട്ടുണ്ടെന്നു കാണാം. ഇവരിൽ ചെമ്പകശ്ശേരിരാജാവിനോടു ഭട്ടതിരിക്കു പ്രത്യേകം താത്പര്യമുണ്ടായിരുന്നു. [2] ദേവനാരായണനെ ആശ്രയിച്ചു ചെമ്പകശ്ശേരിയിൽ ഭട്ടതിരി അധികംകാലം താമസിച്ചിട്ടുണ്ടെന്നു വിശ്വസിക്കണം.

ഈ സന്ദർഭത്തിൽ ചെമ്പകശ്ശേരിരാജാകന്മാരെപ്പറ്റി അല്പം ചിലതു പ്രസ്ഥാവിക്കേണ്ടിയിരിക്കുന്നു. ചിറയ്ക്കൽ, കോഴിക്കോട്, വെട്ടം, തിരുവഞ്ചിക്കുളം മുതലായ ദേശങ്ങൾപോലെ ഒരു കാലത്തു അമ്പലപ്പുഴയും വലിയൊരു വിദ്വത്സങ്കേതമായിരുന്നു. ചെമ്പകാശ്ശേരിരാജാക്കന്മാരുടെ രാജധാനി സ്ഥിതിചെയ്തിരുന്നതു കൊണ്ടാണ് അമ്പലപ്പുഴയ്ക്ക് ഈ സൗഭാഗ്യം ലഭിച്ചത്. ഈ രാജവംശത്തിൽ പണ്ഡിതന്മാരും പണ്ഡിതചിന്താമണികളുമായ രാജാക്കന്മാർ പരമ്പരയാ ഉണ്ടായിരുന്നു. അവരുടെ വൈദുഷ്യവും ദാനധർമ്മാദിപുഷ്കലതയും ദൂരദേശങ്ങളിൽനിന്നു പണ്ഡിതന്മാരെ തുടരെത്തുടരെ അമ്പലപ്പുഴയ്ക്ക് ആകർഷിച്ചുകൊണ്ടിരുന്നു. മുൻകാലത്ത് അമ്പലപ്പുഴ വരാതെയും ദേവനാരായണന്മാരുടെ ഔദാര്യവിശേഷം അനുഭവിച്ച സന്തുഷ്ടരാകാതെയുമുള്ള വിദ്വാന്മാർ കേരളത്തിലും സമീപപ്രദേശങ്ങളിലും ചുരുക്കമായിരുന്നുവെന്നു പറയണം. അവരിൽ പലരും ചെമ്പകശ്ശേരിരാജാക്കന്മാരുടെ വൈദുഷ്യപ്രതാപൗദാര്യാദിഗുണഭൂയിഷ്ഠതയെ സ്വന്തം സാഹിത്യങ്ങളിൽ ഒരിക്കലും മാഞ്ഞുപോകാത്തവിധം രേഖപ്പെടുത്തിയിട്ടുണ്ട്. ഈ രാജാകന്മാരെ ആശ്രയിച്ചു ജീവിതം നയിച്ച്, ഇവരിൽനിന്നു

[2] ‘ദേവനാരായണൻ’ എന്നത് അമ്പലപ്പുഴരാജാക്കന്മാരുടെ പൊതുവേയുള്ള ഒരു സ്ഥാനപ്പേരാകുന്നു.

ലബ്ധോത്സാഹന്മാരായ മഹാന്മാരുടെ പരിശ്രമംനിമിത്തം പൂർവ്വകാലത്തു സംസ്കൃതഭാഷ്യ ക്കു കേരളത്തിൽ ലഭിച്ച ഉത്കർഷം ഇത്രമാത്രമെന്നു നിർണ്ണയിക്കാവുന്നതല്ല. ചുരുക്കത്തിൽ ചെമ്പകശ്ശേരിനാടു കേരളത്തിലെ ഒരുജ്ജയിനിയും ദേവനാരായണന്മാർ ഭോജരാജാക്കന്മാരു മായി പരിലസിച്ചിരുന്നുവെന്നേ പറയുവാനുള്ളു. സാക്ഷാൽ ഭോജരാജാവിന്റെയെന്നപോലെ ഈ നൂതനഭോജന്മാരുടെ വിദ്വത്സദസ്സുകളും അനേകം കവിരത്നങ്ങളാൽ സമലംകൃതങ്ങളാ യിരുന്നു. രാമപാണിവാദൻ, ശില്പരത്നകർത്താവായ കുമാരൻ, തുഞ്ചത്ത് എഴുത്തച്ഛൻ, കു ഞ്ചൻ നമ്പിയാർ മുതലായ മഹാന്മാർ ഓരോരോ കാലത്തു ദേവനാരായണന്മാരെ ആശ്രയിച്ചു ജീവിച്ചിട്ടുള്ളവരാകുന്നു. ഇപ്രകാരം വൈദുഷ്യംകൊണ്ടും വിദ്വാരാധനവ്രതകൊണ്ടും പ്രശ സ്തി സമ്പാദിച്ച ഒരു രാജവംശം പണ്ഡിതോത്തംസമായ ഭട്ടതിരിയെ അമ്പലപ്പുഴയിലേക്കു ആകർഷിച്ചതിൽ അത്ഭുതത്തിന് അവകാശമില്ല. ഭട്ടതിരിക്ക് അമ്പലപ്പുഴരാജാക്കന്മാരോടു നിസ്സീമമായ ഭക്തിബഹുമാനങ്ങളുണ്ടായിരുന്നു എന്ന് ഈ മഹകവിയുടെ പല പദ്യങ്ങളി ൽനിന്നും തെളിയുന്നുണ്ട്.

മാടരാജാക്കന്മാറെയും ബിംബലീശന്മാരെയും പ്രശംസിച്ചു ഭട്ടതിരി നിർമ്മിച്ചിട്ടുള്ള പല പദ്യരത്നങ്ങളും കാണുന്നുണ്ട്. അവയിൽനിന്ന്, ഇവരെ ആശ്രയിച്ചു തൃപ്പൂണിത്തുറയും വ യ്ക്കത്തും നമ്മുടെ കവി താമസിച്ചിട്ടുണ്ടെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. പ്രസിദ്ധമായ അഷ്ടമിപ്രബന്ധം, ബിംബിലീശന്മാരുടെ പ്രീതികുവേണ്ടി വയ്ക്കത്തുവെച്ചു ഭട്ടതിരി നിർമ്മി ച്ചുതാണെന്ന് ഊഹിക്കാം. അഷ്ടമിമഹോത്സവം കണ്ടിട്ടുള്ള ഒരു മഹാഭക്തനാണ് ഭട്ടതിരിയെ ന്ന് ഈ പ്രബന്ധത്തിന്റെ ഏതുഭാഗവും തെളിയിക്കുന്നു.

ഭട്ടതിരി നൂറ്റിയാറു വയസ്സുവരെ ജീവിച്ചിരുന്നു എന്നു പറയുന്നതിൽ എത്രമാത്രം വാ സ്തവമുണ്ടെന്നു നിശ്ചയിക്കാവുന്നതല്ല; എന്നാൽ ദൈർഘ്യം ഏറിയ ഒന്നായിരുന്നു ഈ മഹാകവിയുടെ ആയുഷ്കാലം എന്നു നിശങ്കം വിശ്വസിക്കാം. ഭട്ടതിരി വിവിധമാർഗ്ഗങ്ങളി ലൂടെ സാഹിത്യാത്മകമായി ചെയ്തിരിക്കുന്ന വ്യവസായത്തിന്റെ പരിപുഷ്ടി വിചാരിച്ചാൽ ചുരുങ്ങിയ ഒരായുഷ്കാലത്തിലാണ് അതു സാധിച്ചതെന്നു വിശ്വസിക്കുവാൻ അധികം ക്ലേ ശം തോന്നും. ഏതായാലും ജീവിതം മുഴുവനും സാഹിത്യപരിശ്രമം, ശിഷ്യാധ്യാപനം എന്നിവയല്ലാതെ മറ്റു തൊഴിലുകളൊന്നും ഭട്ടതിരിക്ക് ഉണ്ടായിരുന്നതായി ഊഹിക്കുവാൻ വഴിയില്ല. നാരായണീയാദിസ്തോത്രങ്ങളും വിശിഷ്ടങ്ങളായ അസംഖ്യം പ്രബന്ധങ്ങളും ഭട്ട തിരിയുടെ പണ്ഡിതന്മാരയ ശിഷ്യന്മാരും ഈ ഊഹത്തിനു ബലമുണ്ടാക്കുന്നു.

നമ്പൂരിമാരെപ്പോലെ സാഹിത്യപരിശ്രമത്തിനു സൗകര്യവും അഭിരുചിയുമുള്ള ഒരു വർ ഗ്ഗക്കാർ കേരളത്തിൽ വേറെയുണ്ടെന്നു തോന്നുന്നില. ലക്ഷ്മീസരസ്വതികളാൽ ഒരുപോലെ അനുഗ്രഹിക്കപ്പെട്ടിട്ടുള്ളവരാണ് നമ്പൂരിമാർ ധനമാണെങ്കിൽ ഇല്ലത്തു വേണ്ടതിലധികം മി ക്കവർക്കുമുണ്ട്. അല്പമായ വ്യയം കൊണ്ട് അനല്പസുഖത്തോടുകൂടി ജീവിക്കുവാൻ ഇവർ സവിശേഷം സമർത്ഥരാകുന്നു. പരമ്പരാസിദ്ധമായ സംസ്കാരത്തിന്റെ ശുദ്ധി ഇവരുടെ പ്ര ത്യേകസമ്പത്താണ്. ഈശ്വരഭജനം, സാഹിത്യശ്രമം, അധ്യാപനം എന്നിവയല്ലാതെ മറ്റു തൊഴിലുകൾ ഒന്നും ഇവരിൽ അധികംപേർക്കും കാണുകയില്ല. ജീവിതക്ലേശത്തോട് ഇവർ ജന്മനാ അപരിചിതന്മാരാകുന്നു. ഇപ്രകാരം ആനന്ദമയവും പരോപകാരപ്രദവുമായ ഒരു ജീ വിതം നയിക്കുന്നതിനു വേണ്ട സൗകര്യങ്ങളെല്ലാം തികഞ്ഞ ഒന്നായിരുന്നു പൂർവ്വകാലത്തെ നമ്പൂരിമാരുടെ സമുദായസ്ഥിതി

[3] "എല്ലാംകൊണ്ടും വലുപ്പം ദ്വിജർകളിൽ മലയാ–
ളത്തു നമ്പൂരിമാർക്കാ–

[3] ഭാഷാകോകിലസന്ദേശം (കൊ. കുഞ്ഞിക്കുട്ടൻതമ്പുരാൻ).

ണെ''ന്നു ഉദ്ദണ്ഡമഹാകവി കോകിലസന്ദേശത്തിൽ നമ്പൂരിമാരെ പ്രശംസിച്ചിരിക്കുന്നത് അവരുടെ ഈ ജീവിതസൗഭാഗ്യം നല്ലപോലെ മനസ്സിലക്കിയിട്ടുതന്നെയാകുന്നു. ലഘുജീവിതം, ശാസ്ത്രവിചാരം എന്നിവ നമ്പൂരിമാരുടെ പരമോത്കൃഷ്ടമായ ഒരാദർശമായിരുന്നു. പറയത്തക്ക സങ്കടമൊന്നുംകൂടാതെ വിദ്യാമാർഗ്ഗത്തിൽ മാത്രം പ്രവർത്തിച്ച് ആനന്ദമയമായ ജീവിതം നയിച്ച് ഇത്രയും ലോകോപകാരപ്രദങ്ങളയ മാഹാകാര്യങ്ങൾ സാധിച്ചിട്ടുള്ള ഒരു വർഗ്ഗക്കാർ, നമ്പൂരിമാരല്ലാതെ വേറെ കേരളത്തെ സ്സംബന്ധിച്ചിടത്തോളവും, ഇല്ലായിരുന്നുവെന്നതു സുസ്പഷ്ടമായ വാസ്തവമാകുന്നു. ഇപ്രകാരം വിശിഷ്ടമായ ഒരു സമുദായത്തിൽ സൗഭാഗ്യംതികഞ്ഞ പതിത:സ്ഥിതികളുടെയിടയിൽ ജീവിതം നയിച്ച ഒരു മഹാനായിരുന്നു ഭട്ടതിരിയും. ആ അഭിലഷണിയമായ വിശുദ്ധജീവിതത്തിന്റെ സത്തമസന്താനമാണ് ഭട്ടതിരിയിൽനിന്നു നിർഗ്ഗളിച്ചിട്ടുള്ള സാഹിത്യസമുദായം. ഭട്ടതിരിയേയും തത്തുല്യന്മാരായ അസംഖ്യം മഹാന്മാരെയും പ്രദാനംചെയ്ത ലോകത്തെ അനുഗ്രഹിച്ചതിനു വിശുദ്ധവും പുരാതനവുമായ നമ്പൂരിമാരുടേ സാമുദായികജീവിതപ്രസ്ഥാനത്തോടാണ് നാം ഹൃദയപൂർവ്വം കൃതജ്ഞത കാണിക്കേണ്ടത്.

ഭട്ടതിരി വലിയ ഭക്തനായിരുന്നുവെന്നു മുൻപു പറഞ്ഞുവല്ലോ. മുക്തിലാഭത്തിനുള്ള വിവിധമാർഗ്ഗങ്ങളിൽ ഭക്തിക്കു മാഹാത്മ്യം കൂടുമെന്നാണ് ഭട്ടതിരിയുടെ വിശ്വാസം. ഈ വിശ്വാസം അർത്ഥവത്താണെന്നു ഭട്ടതിരി സ്വചരിത്രംകൊണ്ടു ലോകത്തിൽ തെളിയിച്ചിട്ടുണ്ട്. ഭക്തിമാർഗ്ഗത്തിന്റെ വിശിഷ്ടത ഉപദേശിച്ചുകൊടുത്തു സാധാരണജനങ്ങളെ സന്മാർഗ്ഗനിരതന്മാരും മുക്തന്മാരുമാക്കുക എന്നതു ഭട്ടതിരി സ്വന്തം സാഹിത്യവ്യവസായത്തിന്റെ പരമോത്കൃഷ്ടമായ ആദർശമായി സ്വീകരിച്ചിരിക്കുന്നു. ഭഗവത്ഭക്തി, ''കഥാരസാമൃതഝരീ നിർമ്മജ്ജനം'' കൊണ്ടു സ്വയം സിദ്ധിക്കുന്നതാകയാൽ അദ്ദേഹം പുരാണകഥകളെ അധികരിച്ചു രസകരങ്ങളായ പ്രബന്ധങ്ങൾ നിർമ്മിച്ചു അദ്ദേഹം നിർമ്മിച്ചിരിക്കുന്ന പ്രബന്ധങ്ങൾ അസംഖ്യങ്ങളാകുന്നു. അവയും സ്തോത്രരത്നമായ നാരായണീയവും ഭക്തിയുടെ മാഹാത്മ്യത്തെത്തന്നെ വിവരിക്കുന്നു. ഈ വക സാഹിത്യങ്ങളുടെ പരിശീലനംകൊണ്ട് ആർക്കും പരമമായ ഭക്തി സമ്പാദിച്ച് ഈശ്വരാനുഗ്രഹത്തിനു പാത്രമായി ജീവിത സാഫല്യം നേടുവാൻ കഴിയും. ഇതുതന്നെയാകുന്നു ഭക്തന്മാർ ഭട്ടതിരിയുടെ സാഹിത്യത്തെ ആദരിക്കുന്നതിന്റെ രഹസ്യം.

''അഗ്രേ പശ്യാമി'' എന്നു നാരയണീയത്തിന്റെ അവസാനദശകം ആരംഭിച്ചിരിക്കുന്നതിൽനിന്നു ഭട്ടതിരിക്കു ഭഗവാനെ പ്രത്യക്ഷമായി കാണുവാൻ സാധിച്ചുവെന്നു വ്യക്തമാകുന്നു; ഈ ഒരു മഹാഭാഗ്യം അധികം ഭക്തന്മാർക്കു ലഭിച്ചിട്ടുള്ളതും ലഭിക്കാവുന്നതുമല്ല. ഭട്ടതിരി എത്രമാത്രം സിദ്ധനായ ഭക്തനായിരുന്നുവെന്ന് ഈ സംഗതിതന്നെ വെളിവാക്കുന്നു.

ഫലിതം, സാരസ്യം, ആകർഷകമായ വാഗ്വിലാസം, ശകാരിക്കുവാനെണെങ്കിൽ ശകാരിക്കുവാൻ, സ്തുതിക്കുവാനാണെങ്കിൽ സ്തുതിക്കുവാൻ, രണ്ടിനും ഒരുപോലെയുള്ള അതിസാമർത്ഥ്യം മുതലായവ നമ്പൂരിമാരുടെ ചില ജന്മസിദ്ധങ്ങളായ ഗുണങ്ങളാകുന്നു. ഫലിതത്തിനു ഇത്ര സാമർത്ഥ്യമുള്ള സമുദായക്കാർ വേറെയില്ല, സ്വസമുദായത്തിന്റെ നൈസർഗ്ഗീകങ്ങളായ ഈ വക ഗുണങ്ങൾ എല്ലാം ഭട്ടതിരിയിൽ പരിപൂർണ്ണതയെ പ്രാപിച്ചു പ്രകാശിച്ചിരുന്നു. കേരളീയരായ സംസ്കൃകവികളിൽ ആരിലും ഈവക ഗുണങ്ങൾ ഇത്രയും തികഞ്ഞുകാണുകയില്ല. ഈ കാരണങ്ങളാൽ ഭട്ടതിരിയുടെ പ്രബന്ധങ്ങൾക്ക് ഒരു കേരളീയത്വം പ്രത്യേകിച്ചു സിദ്ധിച്ചിട്ടുണ്ട്. കേരളീയസ്വഭാതത്തിന്റെ പല പ്രത്യേകതകളും ഭട്ടതിരിയുടെ സാഹിത്യപ്രപഞ്ചത്തിൽ പ്രതിബിംബിച്ചുകാണാം.

കളരിയിൽ നല്ലപോലെ കായികാഭ്യാസം പരിശീലിച്ചിട്ടുള്ളവർക്കു തങ്ങളുടെ ശരീരംകൊ

ണ്ട് ഏതുവിധം പ്രവർത്തിപ്പിക്കാനും സാധിക്കുന്നു. അത്രയ്ക്കു മെയ്സ്വാധീനം അവർക്കു ണ്ട്. ഇതുപോലെ അനിയന്ത്രിതമായ ഒരു സ്വാധീനശക്തിയാണ് ഭട്ടതിരിക്കു വാഗ്ദേവിയിലു ള്ളതും; തന്റെ പുറകേ ഏതുവഴിയെ വേണമോ, ആ വഴിയിലൂടെ സരസ്വതിയെ യഥേഷ്ടം നയിക്കുവൻ അദ്ദേഹത്തിനു കഴിയും; വ്യാകരണം,ജ്യോതിഷം മുതലായ ശാസ്ത്രങ്ങളെ ആ ശ്രയിച്ചു ഭട്ടതിരി നിർമ്മിക്കുന്ന ഗ്രന്ഥങ്ങളും പദ്യങ്ങളും നോക്കിയാൽ ഈ അഭിപ്രായത്തി ന്റെ വാസ്തവം നിഷ്പ്രയാസം ഗ്രഹിക്കാം. കലിസംഖ്യ ഘടിപ്പിച്ചു പദ്യം നിർമ്മിക്കുവാൻ ഭട്ടതിരിക്ക് ഒരു നിപുണത വേറെയുണ്ട്. ഔചിത്യത്തോടുകൂടി ശ്ലേഷകൽപനംചെയ്ത കവി തയ്ക്കു സാരസ്യം വരുത്തുന്നതിനാണെങ്കിൽ അതിനും ഭട്ടതിരി അദ്വിതിയൻതന്നെ. ധാതു കാവ്യത്തിന്റെയും പ്രക്രിയാസർവ്വസ്വത്തിന്റെയും കർത്തൃത്വംകൊണ്ടു ഭട്ടതിരിക്കു വൈയാ കരണലോകത്തിലുള്ള സാർവ്വഭൗമത്വം പ്രതിഷ്ഠിതമായി എന്നു പറയണം.

ഏതാനും ചില വർണ്ണങ്ങളെ മാറ്റിനിർത്തി നാലു വാക്കുപോലും വ്യവഹരികുന്നതു സു ഖകരമല്ല. ഈ വസ്തുത വിചാരിച്ചാൽ അനുനാസികരഹിതമായ നിരനുനാസികംപ്രബന്ധം നിർമ്മിച്ച ഭട്ടതിരി വാഗ്ദേവിയിൽ തനിക്കു എത്ര വലിയ സ്വാധീനശക്തിയെയാണ് സാമർ ത്ഥ്യത്തോടെ പ്രകാശിപ്പിച്ചതെന്ന് സ്പഷ്ടമാകും.

ശാസ്ത്രങ്ങളിൽ തീക്ഷണമായ പാണ്ഡിത്യം സമ്പാദിക്കുക എന്നത് അത്ര ക്ലേശകരമല്ലേ ന്നും ശാസ്ത്രജ്ഞന്മാർ ധാരാളമുണ്ടെന്നും സമ്മതിച്ചേക്കാം; എന്നാൽ ശാസ്ത്രകണ്ടകിതങ്ങ ളായ മാർഗ്ഗങ്ങളിലൂടെ ലളിതകളേബരനായ കവിതാംഗനയെ അനായാസവും അക്ഷതവുമാ യി നയിക്കുന്ന കാര്യം ഏതു പണ്ഡിതനും അത്യന്തം ദുഷ്കരമാണെനു പറയാതെ തരമില്ല. ഈ വസ്തുത വിചാരിച്ചെങ്കിൽ മാത്രമേ ധാതുകാവ്യാദികൃതികൾ നിർമ്മിച്ചതിൽ ഭട്ടതിരി പ്രകടിപ്പിച്ചിരിക്കുന്ന സാമർത്ഥ്യത്തിന്റെ ഗൗരവം ഗ്രഹിക്കുവാൻ കഴിയുകയുള്ളു.

ഇവിടെ പറഞ്ഞ അഭിപ്രായങ്ങളും ഭട്ടതിരിയുടെ സാഹിത്യശാഖകളെപ്പറ്റി ഉപരിചെയ്യുന്ന വിമർശനത്തിൽനിന്നു സോദാഹരണം തെളിയുമെന്നു വിശ്വസിക്കുന്നു.

ഭട്ടതിരിയുടെ സാഹിത്യത്തെ താഴെ കാണിക്കുന്നവിധം നാലു ശാഖകളായി വിഭജിക്കാ വുന്നതാണ്.

1) ഒറ്റശ്ലോകങ്ങൾ.
2) സ്തോത്രങ്ങൾ.
3) പ്രബന്ധങ്ങൾ.
4) ശാസ്ത്രങ്ങൾ.

ഇവയിൽ ഒരോന്നിനെപ്പറ്റിയും യഥാക്രമം നിരൂപണം ചെയ്യാം.

*4

# രണ്ടാമദ്ധ്യായം

## ഒറ്റശ്ലോകങ്ങൾ

കവികൾ കഥയുമായി ബന്ധമില്ലാതെ ലഘുവിഷയങ്ങളെ അധികരിച്ചു സന്ദർഭാനുസരണം നിർമ്മിക്കുന്ന മുക്തത്തിന് ഒറ്റ ശ്ലോകം എന്നു പറയുന്നു. ഒരു പദ്യത്തിൽ അടങ്ങത്തക്കവണ്ണം അത്രത്തോളവും ലഘുവായിരിക്കും ഒറ്റശ്ലോകത്തിലെ വിഷയം ഒറ്റശ്ലോകങ്ങൾ ഉണ്ടാക്കുക എന്നതു ഭാരതത്തിലെ കവികളും സഹൃദയന്മാരും ഒരു വിനോദമായി ഗണിച്ചു വന്നിരുന്നു. പ്രസിദ്ധന്മാരായ മഹാകവികളിൽ അധികം പേരും പല ഒറ്റശ്ലോകങ്ങളും ഓരോ സന്ദർഭത്തിലായി വിരചിച്ചിട്ടുണ്ടെന്നു കാണാം. പല കാലങ്ങളിലായി അനേകായിരം ഒറ്റശ്ലോകങ്ങൾ സംസ്കൃതഭാഷയിൽ ഉണ്ടായിട്ടുണ്ട്. അവയിൽ അധികവും നശിക്കാതെ വൃദ്ധമുഖപരമ്പരയാ നിലനിന്നു സാഹിത്യഭണ്ഡാരത്തിലെ അമൂല്യഭൂഷണമായി പരിണമിച്ചിരിക്കുന്നു.

ഒറ്റശ്ലോകങ്ങൾ സന്ദർഭാനുസരണം രചിക്കപ്പെടുന്ന ദ്രുതകവനങ്ങളായിരിക്കും. അതുകൊണ്ട് അവയെല്ലാം ഒരുപോലെ സരസങ്ങളാണെന്നു പറയാവുന്നതല്ല. എന്നാൽ അതിമനോഹരങ്ങളായ അസംഖ്യം രത്നങ്ങൾ ഈ വർഗ്ഗത്തിൽ ഉണ്ടയിട്ടുണ്ടെന്നു സകൗതുകം സമ്മതികേണ്ടതാകുന്നു. സുദീർഘകാലമായി നശിക്കാതെ നിലനിന്നുവരുന്നു എന്ന ഏകസംഗതിതന്നെ ഒറ്റശ്ലോകങ്ങളുടെ മാഹാത്മ്യത്തെ വെളിവാക്കൂന്നു.

കേരളീയകവികൾക്കും ഒറ്റശ്ലോകങ്ങളെസംബന്ധിച്ചു വേണ്ടവിധം അഭിരുചിയും കൗതുകവുമുണ്ടായിരുന്നു. അവരുടെ മുഖത്തുനിന്ന് അസംഖ്യം ഒറ്റശ്ലോകങ്ങൾ ഓരോ അവസരങ്ങളിലായി നിർഗ്ഗമിച്ചിട്ടുണ്ട്. അവയിൽ പ്രസിദ്ധങ്ങളായി നിലനിന്നുവരുന്നവയുടെ കൂട്ടത്തിൽ മാന്യസ്ഥാനത്തെ അർഹികുന്നവയാകുന്നു ഭട്ടതിരിയുടെ ഒറ്റശ്ലോകങ്ങൾ. അവയുടെ നിസർഗ്ഗസിദ്ധമായ സാരസ്യം ഏതു സഹൃദയനേയും ബലാൽ ആകർഷിക്കതെയിരിക്കയില്ല. ഭട്ടതിരിക്ക് എത്രമാത്രം മനോധർമ്മ കുശലതയും ഫലിതരസികത്വവുമുണ്ടെന്ന് അസമഗ്രമായിട്ടാണെങ്കിലും ഒറ്റശ്ലോകങ്ങളിൽ നിന്നുതന്നെ വിശദമാക്കും.

ഒരിയ്ക്കൽ ഭട്ടതിരി ചെമ്പകശ്ശേരി രാജാവിന്റെ രാജധാനിയിൽ മാളികയുടെ താഴത്ത് ഇരിക്കുകയായിരുന്നു. നീലകണ്ഠൻ എന്നു പേരായ ഒരു പണ്ഡിതനോടു രാജാവു സംഭാഷണംചെയ്തു രസിച്ചുകൊണ്ടിരിക്കുന്ന സമയമായിരുന്നു അത്. അപ്പോൾ ഒരു വിദ്വാൻ അവിടെ വന്നു രാജാവിനെ കാണുവാൻ സമയമുണ്ടോ എന്നു ഭട്ടതിരിയോടു ചോദിച്ചു. ഉടനേതന്നെ (ഒരു താമസവുമില്ലാതെ) ഭട്ടതിരി ചൊല്ലിയതാണ് താഴെ കാണിക്കുന്ന പദ്യം.

> "ശ്രൂയതേ നീലകണ്ഠോക്തീ രാജഹംസശ്ച മോദതേ
> ക: കാല ഇതി നോ ജാനേ വാർഷികശ്ശാരദോപി വാ."

ഈ പദ്യം സരസവും ഗംഭീരവുമാകുന്നു. കാലത്തിനു നീലകണ്ഠം രാജഹംസം എന്നീ പദങ്ങളെ പ്രയോഗിച്ചു വർഷത്തിന്റെയും ശരത്തിന്റെയും ലക്ഷണം വരുത്തിയതു ഭട്ടതിരിയുടെ കവിധർമ്മമർമ്മജ്ഞതയെ കാണിക്കുന്നു. ഇവിടെ കാലത്തിനു വർഷസാധർമ്മ്യം കല്പ്പിച്ചതിൽനിന്ന് രാജാവ് ഇപ്പോൾ നിങ്ങളെ കാണുന്നതുകൊണ്ട് അസ്ന്തുഷ്ടനാകുമോ എന്നും ശരദ്ധർമ്മ കല്പനകൊണ്ടു പ്രസന്നനാകുമോ എന്നും നിശ്ചയമില്ലെന്നുള്ള ഗംഭീരമായ ഭാവം ഈ പദ്യത്തിലുണ്ടെന്നു സഹൃദയന്മാർക്കു ഗ്രഹിക്കുവാൻ കഴിയും; വർഷം തെളിവില്ലായ്മയേയും ശരത്തു പ്രസന്നതയെയും ധ്വനിപ്പിക്കുന്നു.

ഭട്ടതിരി കൂട്ടിവായനകൊണ്ടു ചെമ്പകശ്ശേരി രാജാവിനെ കളിയാക്കിയ ഐതിഹ്യം സുപ്രസിദ്ധമാകുന്നു. ആദ്യമായി ഭട്ടതിരി അമ്പലപ്പുഴചെന്നതു മറ്റുള്ളവർ കണ്ടാൽ തിരിച്ചറിയാത്ത വിധമുള്ള ഒരു വിജാതീയവേഷത്തിലായിരുന്നു. അമ്പലപ്പുഴ കൃഷ്ണസ്വാമീക്ഷേത്രത്തിൽ ഭാരതംവായനയും രാജാവ് അതു കേൾക്കുവാൻ പോകലും പതിവാണ്. ഒരു ദിവസം ഭാരതം വായിക്കുന്ന ശാസ്ത്രികൾ എന്തോ മുടക്കം നേരിടുകയാൽ വായനയ്ക്കു വന്നില്ല. അപ്പോൾ കൂട്ടിവായിക്കുവാൻ അറിയാവുന്ന ആരെക്കൊണ്ടെങ്കിലും കാര്യം നിർവ്വഹിക്കുവാൻ രാജാവു നിശ്ചയിച്ചു. തിരിച്ചറിയുവാൻ സാധിക്കാത്തവിധം ഒരു സാധാരണക്കാരന്റെ നിലയിൽ അമ്പലത്തിൽ നിന്നിരുന്ന ഭട്ടതിരിയെ കണ്ട്, ആളറിയാതെ, രാജാവ് 'കൂട്ടിവായന നിശ്ചയമുണ്ടോ' എന്നു ചോദിച്ചു. "അല്പമൊക്കെ കൂട്ടിവായിക്കാം; ഏതായാലും ഭാരതം വായന മുടക്കേണ്ടതില്ല" എന്നു ഭട്ടതിരി ശാന്തസ്വരത്തിൽ രാജാവിനോടു മറുപടി പറഞ്ഞു. രാജാവിന്റെ അജ്ഞയനുസരിച്ചു ഭട്ടതിരി വായനയ്ക്കായി ആരംഭിച്ചു. കർണ്ണനും ഭീമനുമായുള്ള യുദ്ധമായിരുന്നു ഭട്ടതിരി വായിച്ച ഭാരതകഥാംശം. ഭട്ടതിരിയുടെ വായനയ്ക്കുള്ള സാമാർത്ഥ്യം രാജാവിനെ അത്യന്തം സന്തോഷിപ്പിച്ചു. വായനക്കാരൻ ഇടയ്ക്ക് സ്വയംകൃതമായ ഒരു ശ്ലോകംകൂടി ചൊല്ലി.

"ഭീമസേനദാത്രസ്താ ദുർയ്യോധനവരൂഥിനീ
ശിഖാ ഖർവ്വടകസ്യേവ കർണ്ണമൂലമുപാഗതാ"

ഇതായിരുനു ഭട്ടതിരി കൂട്ടിച്ചൊല്ലിയ പദ്യം. ഈ ശ്ലോകം കേട്ടയുടനെ രാജാവ് "ഇതു ഭാരതത്തിലുള്ളതാണോ" എന്നു ചോദിച്ചു. ഉടനേ "അല്ല, കൂട്ടിവായിച്ചതാണ്" എന്നു വായനക്കാരനായ ഭട്ടതിരി മറുപടി പറഞ്ഞു. കഷണ്ടിപിടിച്ചു ചെവിയുടെ താഴെ രണ്ടുമൂന്നു രോമംമാത്രം ശേഷിച്ചിരുന്ന രാജാവിനെ മന:പൂർവ്വം കളിയാക്കുവാൻവേണ്ടിമാത്രമാണ് ഭട്ടതിരി ഈ പദ്യം ഉണ്ടാക്കിച്ചൊല്ലിയത്. ബുദ്ധിമാനായ രാജാവു ശ്ലോകത്തിന്റെ സാരങ് ഗ്രഹിച്ച്, കൂട്ടിവായിക്കാനറിയാമോ എന്നു താൻ അഹങ്കാരമായി ചോദിച്ചതിനു തക്ക മറുപടിയാണ് ഈ കൂട്ടിവായൻ' എന്നു നിശ്ചയിച്ചു ഭട്ടതിരിയുടെ കാല്ക്കൽ വീണുവത്രേ. ഉടനേതന്നെ സന്തുഷ്ടനായ ഭട്ടതിരി

"അവ്യഞ്ജനസ്താർക്ഷ്യകേതുയ്യത്പദം ഘടയീഷ്യതി
തത്തേ ഭവതു കല്പാന്തം ദേവനാരായണ! പ്രഭോ!"

എന്നു രാജാവിനെ അനുഗ്രഹിച്ചു. നാശരഹിതനായ മഹാവിഷ്ണു തരുന്നതായ വൈകുണ്ഠപദം അങ്ങേയക്ക് എന്നും ഉണ്ടാകട്ടെ എന്നും വ്യഞ്ജനാക്ഷരങ്ങൾ മാറ്റിയാൽ താർക്ഷ്യകേതു എന്ന പദത്തിൽ ഏതു പദം ശേഷിക്കുമോ അത് (ആയു:)അങ്ങേയ്ക്ക് എന്നും ഭവിക്കട്ടെ എന്നും ഈ പദ്യത്തിന്റെ സാരം.

"നദീപുഷ്ടിരസഹ്യാ നു നഹ്യസാരം പയോജനി
നിജാൽ കുടീരാൽ സായാഹ്നേ നഷ്ടാർത്ഥ: പ്രയയുർജനാ:"

[4] ഈ പദ്യത്തിൽ നദിയുടെ പുഷ്ടിയെ വിവരിക്കുന്നതോടുകൂടി അന്നത്തെ കലിസംഖ്യയെയും കാണിച്ചിരിക്കുന്നു. കലിസംഖ്യകൊണ്ട് ഇപ്രകാരം കൈകാര്യം ചെയ്യുന്നതിനു കുശാഗ്രബുദ്ധിയായ ഭട്ടതിരിക്ക് ഒരു ക്ലേശവുമില്ല.

ഭ്രാതർജ്ജ്യോതിഷതന്ത്ര! പര്യവസിതാ തിത്ഥ്യർക്ഷയോസ്തേ കഥാ

[4] കൊല്ലം 786–ആമാണ്ട് ഭാരതപ്പുഴ കരകവിഞ്ഞു ഒഴുകി.

ധാർഷ്ട്യകപ്രവണാസി വൈദ്യസരണേ നഷ്ടോസ്യലങ്കാര ഭോ!

ഹേ ശബ്ദാഗമ! നിർദ്ദയം വിബുധതാലുബൈധർനിപീഡിഷ്യസേ
വിദ്യാത്മാസ്വരസർപ്പദദ്യ ഭവതാമാധാരഭൂതച്യുത:

എന്ന പദ്യം ഗുരുനാഥനായ അച്യുതപ്പിഷാരടിയുടെ ചരമത്തെപ്പറ്റി നമ്മുടെ കവി നിർമ്മിച്ചിട്ടുള്ളതാകുന്നു. പിഷാരടിയുടെ സർവ്വശാസ്ത്രവൈദഗ്ദ്ധ്യത്തെ ഈ പദ്യം വെളിവാക്കുന്നതുകൂടാതെ 'വിദ്യാത്മാസ്വരസർപ്പൽ' എന്ന പദം കലിയായും ഇരിക്കുന്നു. ലോകജീവിതം ഒരു നാടകമായി കല്പിച്ചു ഭട്ടതിരി നിർമ്മിച്ചിരിക്കുന്ന ഒരു പ്രൗഢപദ്യം താഴെ ചേർക്കുന്നു.

"യ: കൃത്വാ വിശ്വരങ്ഗം രജനിയവനികം പ്രോജ്വലൽഭാനുദീപം
ശശ്വൽസന്തുഷ്ടസത്പ്രേക്ഷകമഖിലജഗദ് ഭ്രാന്തിനാട്യം വിതത്യ
കർമ്മൗഘോച്ചണ്ഡമാർദ്ദങ്ഗികലയവശഗാൻ വാസനാഗാനസക്താൻ
ജീവച്ഛാത്രാൻ മുകുന്ദ: സ്വയഭീരമതേ ക്രീഡയൻ സോസ്തു ഭൂതൈ:"

പ്രകൃതത്തിൽ വിശ്വാദികളെക്കൊണ്ടു നാടകരംഗം മുതലായവയെ കല്പിച്ചു കവിഭാവന രസകരമായിട്ടുണ്ട്. എന്നാൽ കർമ്മം, വാസൻ, ജീവൻ എന്നീ മൂന്നു സൂക്ഷ്മശക്തികൾ ഭ്രാന്തിനാടകത്തിൽ ഏതു വിധം വ്യാപരിക്കുന്നു എന്നു കാണിച്ചുതരുന്നതിലാണ് കവിയുടെ ചിന്താവൈഭവം നിലനില്ക്കുന്നത്.

താൻ ആശ്രയിച്ചിട്ടുള്ള രാജാക്കന്മാരെ വർണ്ണിച്ചു ഭട്ടതിരി പല പദ്യങ്ങളും നിർമ്മിച്ചിട്ടുണ്ട്. അവയിൽ ചെമ്പകശ്ശേരിരാജാവിനെപറ്റിയുള്ള ഒരു സരസപദ്യം താഴെ ചേർക്കം:

"സങ്ഗ്രാമേ ദേവനാരായണധരണിപതേ നാമമാത്രാദമിത്രാ
വിത്രസ്താ വിദ്രവന്തശിവ ശിവ വിപിനേ ക്വാപി ഗൂഢാം നിലീനാ:
തത്രമീ ദേവനാരായണ! ജയ! ഭഗവന്നിത്യകൃഷീണാമുദിർണ്ണാൻ
വർണ്ണനാകർണ്ണയന്തശ്ചകിതമത ഇത: കേവലം വ്യാവലന്തേ"

ഈ പദ്യത്തിലെ ദേവനാരായണപദത്തിന്റെ പ്രയോഗം ഭട്ടതിരിയുടെ നൂതനമായ മനോധർമ്മഗതിയെ കാണിക്കുന്നു. ദേവ! നാരായണ! എന്നു കാട്ടിലെ ഋഷികൾ ഭഗവന്നാമം ഉച്ചരിക്കുമ്പോൾ രാജാവായ ദേവനാരായണന്റെ പേർ അതിൽ അന്തർഭവിച്ചു ശത്രുരാജാക്കന്മാരെ അസ്വസ്ഥരാക്കുന്നു. ഇതാണ് ഈ പദ്യത്തിലെ ഭാവചാതുര്യം.

കൊച്ചിമഹാരാജാവിനെ അധികരിച്ചു ഭട്ടതിരി അനേകം പദ്യങ്ങൾ നിർമ്മിച്ചിട്ടുണ്ട്. അവയിൽ ഒന്നു താഴെ ചേർക്കാം:

"ചിത്രം ഭോസ്ത്വച്ചരിത്രം നരവര! തവ നന്വഭ്യമിത്രീണയാത്രാ–
വാർത്താമാത്രാദമിത്രാശിവ ശിവ ചലിതാ: പ്രാജ്യമുൽസൃജ്യ രാജ്യം
ജീവന്ത്യേതേ കഥഞ്ചിൽ കില പുനരധുനാ സംങ്ഗതാസ്തുങ്ഗതുങ്ഗേ
ക്ഷമാഭൃൽകൂടേ കുടീരീകൃവിടപിമഹാകോടരാ മാടരാജ!"

ഈ ശ്ലോകത്തിലെ "കുടീരീകൃതവിടപിമഹാകോടരാ മാടരാജ" എന്ന ഭാഗം വിശേഷിച്ചു ശബ്ദാർത്ഥസുന്ദരമായിരിക്കുന്നു.

മാടഭൂപാലവർണ്ണനാത്മകമായ ഒരു ദീർഘഗദ്യം ഭട്ടതിരിയുടെ കൃതിയായിക്കാണുന്നു. സാഹിത്യഗുണം പരിലസിക്കുന്ന ഒന്നാണ് ഈ ഗദ്യം.

"നാരായണകവീന്ദ്രോദി–
തൈകഗദ്യമയി വരാ"

*　　*　　*

"മാടഭൂപാലവർണ്ണനാ."

എന്നു ഭട്ടതിരി ഈ കൃതിയുടെ അവസാനത്തിൽ പറഞ്ഞിരിക്കുന്നു. ഈ മാടഭ്രപപ്രശംസ കൊച്ചിരാജവംശത്തിലെ ഒരു വീരകേരളരാജാവിനെപ്പറ്റിയാകുന്നു.

ഈ വീരകേരളവർമ്മ അന്നത്തെ മഹാരാജാവും പ്രതാപശാലിയുമായിരുന്നു. തൃക്കണാമതിലകത്തു താമസിക്കുന്ന കാലത്താണ് ഭട്ടതിരി മഹാരാജാവിനെച്ചെന്നു കണ്ടതും ശ്ലോകങ്ങൾ കാഴ്ചവച്ചതും എന്നു താഴെ കാണിക്കുന്ന പദ്യംകൊണ്ടു നിശ്ചയിക്കാം.

ഗുണപുരസീംനി വസന്തം
ശൃണുമോ മാടേശ്വരം പുരൈവ വയം
അദ്യ തു വിലോകയാമ–
സ്തമിമം ഗുണപൂരസ്മനി വിലസന്തം."

തൃക്കണാമതിലകം കേരളചരിത്രത്തിൽ പ്രസിദ്ധി നേടിയ ഒരു സ്ഥലമാണ്. ഇവിടെ കൊച്ചിമഹാരാജാക്കന്മാർ സ്ഥിരമായി താമസിച്ചുവന്നിരുന്നു. ഈ കൊച്ചിമഹാരാജാവിനെ ഭ്രമരസന്ദേശ കർത്താവായ വാസുദേവകവിയും സ്മരിക്കുന്നുണ്ട്.

ത്വത്കീർത്തിപ്രസരേ നിതാന്തധവളേ പ്രൗഢാം ത്രിലോകീവധൂം
ദ്രാഗാലിങ്ഗതി ബിംബിംലീശ! കിമിഹ ബ്രൂമസ്തദീയാം ദശാം
ഹർഷേ ന്മീലിതമർക്കചന്ദ്രനയനദ്വന്ദ്വം തമ:കൈശികം
വ്യാമുക്തം ഗളിതം നൃപാന്തരയശ: ക്ഷൗമം ക്ഷമാവല്ലഭ!
കാളാംഭോദാളികേശീ കുലഗിരികുചഭാരാഞ്ചിതേയം ത്രിലോകീ–
ബിംബോഷ്ഠി ബിംബിലീശ! ത്വദുപഗമസമുത്കണ്ഠയാ താമ്യതീഥ
അന്തസ്സന്താപഭാരം കലയതി യദിയം ത്വത്പ്രതാപോഷ്മരൂപം
കീർത്തിച്ഛ്ചയോപദേശാദ്വഹതി ച നിതരാ സർവ്വത: പാണ്ഡിമാനം.

ഇവിടെ ഒന്നാമത്തെ പദ്യത്തിൽ കീർത്തിപ്രസരത്തെ നായകനും ത്രിലോകിയെ നായികയുമായി കല്പിച്ച് അവരുടെ സമാഗമത്തിലുണ്ടാകുന്ന അവസ്ഥകളെ വർണ്ണിക്കുന്നു. ആർക്കചന്ദ്രന്മാരെ ത്രിലോകിയാകുന്ന വധുവിന്റെ നേത്രങ്ങളും തമസ്സിനെ കേശവുമായി കല്പിച്ചതു രസകരമായിട്ടുണ്ട്. അധികം ഹൃദയംഗമമായിരിക്കുന്നതു [5] 'നൃപാന്തരയശ:ക്ഷൗമം' എന്ന പദമാണ്. പ്രകൃതത്തിൽ അന്യരാജാക്കന്മാരുടെ പേരുപോലും കേൾക്കുവാനില്ലെന്നു ഭാവം. ഒന്നാമത്തെ പദ്യത്തിലുള്ളതിന്നു നേരെ വിപരീതമാണ് രണ്ടാമത്തേതിലെ ആശയകല്പന. അതിൽ മേഘത്തെ ത്രിലോകിയാകുന്ന സുന്ദരിയുടെ കേശമായും കുലപർവ്വതത്തെ സ്തനമായും കല്പിച്ചു നായികയുടെ ഉത്കണ്ഠയെ വർണ്ണിച്ചിരിക്കുന്നു. ഇവിടെ പ്രതാപത്തെ ഉത്കണ്ഠിതയായ നായികയുടെ സന്താപോഷ്മാവായും ധവളമായ കീർത്തിച്ഛായയെ പാണ്ഡിമാവായും കല്പനംചെയ്തിരിക്കുന്നു. സോത്കണ്ഠയായ ഒരു നായികയുടെ ശോച്യാവസ്ഥയാണ് ഈ പദ്യത്തിൽ വെളിവാക്കുന്നത്. ഈ പദ്യങ്ങൾ കവിയുടെ ബഹുമുഖമായ കല്പനാവൈഭവത്തെ വിശദമാക്കുന്നു. ഭട്ടതിരി പ്രശംസിച്ചിരിക്കുന്നതു ഗോദവർമ്മ എന്നു

[5] അന്യരാജാക്കന്മാരുടെ യശസ്സാകുന്ന പട്ടുവസ്ത്രം

പേരായ ഒരു വടക്കങ്കൂർരാജാവിനെയാകുന്നു.

ഭ്രമരസന്ദേശത്തിൽ വാസുദേവകവിയും, ഭട്ടതിരിയെപ്പോലെ, ഈ ഗോദവർമ്മരാജാവിന്റെ ഭുജപ്രതാപദികളെപറ്റി പ്രശംസിക്കുന്നുണ്ട്.

ഇത്ഥം നത്വാ ഗിരിവരസുതാം ഗോദവർമ്മക്ഷിതീന്ദോ–
രഗ്രേ സംഭാവയ പുരവരം പ്രസ്ഫുരദ്ധേമസാലം
യദ്യുദ്ധേഷു ത്രുടിതവിമതസ്തോമകണ്ഠാന്ത്രമാലാ–
പ്രച്ഛന്നാശേഷ്വസിലതികയാദിദ്യുതേ വിദ്യുതേവ.

എന്നു ഭ്രമരസന്ദേശത്തിൽ ഈ രാജാവിനെ വർണ്ണിച്ചിരിക്കുന്നു. യുദ്ധങ്ങളിൽ ഗോദവർമ്മരാജാവിനാൽ വധിക്കപ്പെടുന്ന ശത്രുക്കളുടെ മണ്ഠാന്ത്രമാലകൾകൊണ്ടു ദിക്കുകൾ മറയ്ക്കപ്പെടുന്നുവെന്നു പറയുന്നതിൽനിന്ന് ഈ രാജാവു മഹാശൂരനായിരുന്നുവെന്നു വിശ്വസിക്കണം. അദ്ദേഹം അനേകം യുദ്ധങ്ങളിൽ ഏർപ്പെടുകയും അവയിലെല്ലാം വിജയിയാകുകയും പതിവാണെന്നും ഈ പദ്യം തെളിയിക്കുന്നു. ഈ ഗോദവർമ്മരാജാവ് ഒരു പണ്ഡിതവരേണ്യനുമായിരുന്നു. ഇദ്ദേഹത്തെപ്പറ്റി പ്രശംസിച്ച് അനേകം ഭാഷാപദ്യങ്ങൾ അക്കാലത്തു ജീവിച്ചിരുന്ന ഒരോരോ കവികൾ രചിച്ചിട്ടുണ്ട്.

ചാഞ്ഞീല ബാലഗതി കേവലമെങ്കിലും പോയ്
തേഞ്ഞൂ തുലോമഖിലവൈരിനൃപാലജാലം
മാഞ്ഞീടുമന്ധതമസം ദിവി ബാലസൂര്യൻ
ചാഞ്ചാടുമവ്വളവിലും ബത കോതവർമ്മ!

ഇത്യാദി ലളിതമധുരങ്ങളായ പദ്യങ്ങൾ പലതും അവയുടെ കൂട്ടത്തിലുണ്ട്. രഘുവംശാദിഗ്രന്ഥങ്ങളുടെ വ്യാഖ്യാതാവും സുപ്രസിദ്ധനുമായ അരുണഗിരി ഗോദവർമ്മരാജാവിന്റെ ആശ്രിതനാണെന്നു പറയപ്പെടുന്നു. അരുണഗിരിയുടെ ഗോദവർമ്മയശോഭൂഷണം എന്ന അലങ്കാരഗ്രന്ഥത്തിലെ ഉദാഹരണങ്ങൾ ഗോദവർമ്മപ്രശസ്തിപരങ്ങളായ പദ്യങ്ങളാകുന്നു. പരാക്രമവൈദുഷ്യാദികളെക്കൊണ്ട് അപ്രതിമാനായിരുന്നു ഗോദവർമ്മരാജാവ് എന്ന് ഇവിടെ ഉദ്ധരിച്ച പദ്യങ്ങളിൽനിന്ന് ഗ്രഹിക്കാവുന്നതാണ്.

ഇവ കൂടാതെ വേറെയും പല ഒറ്റ ശ്ലോകങ്ങൾ ഭട്ടതിരിയുടെ കൃതികളായിട്ടുണ്ട്. അവയും ഇവിടെ കാണിച്ചവയെപ്പോലെ ഓരോ വിധം രസികത്വം തികഞ്ഞവയാകുന്നു. ഭട്ടതിരി അസാധരണനായ ഒരു കവിയാണെന്ന് അദ്ദേഹത്തിന്റെ ഒറ്റശ്ലോകങ്ങൾകൊണ്ടുതന്നെ സ്ഥാപിക്കാവുന്നതാണ്.

ഒറ്റശ്ലോകങ്ങൾ അധികവും ഭട്ടതിരിയുടെ ദ്രുതകവനങ്ങളാകുന്നു. വേഗം നിർമ്മിച്ചുതാണെന്ന കാരണംകൊണ്ട് അവയെ ഒരുവിധം ശുഷ്കതയും ബാധിച്ചിട്ടില്ല. ദീർഘമായാലോചിച്ചു വിരചിക്കുന്ന കവിതകളെപ്പോലെയുള്ള സാരസ്യം അനുഭവപ്പെടുന്നുമുണ്ട്.

# മൂന്നാമദ്ധ്യായം

## സ്തോത്രങ്ങൾ

ഒറ്റശ്ലോകങ്ങളിൽ അങ്കുരിക്കുവാൻ തുടങ്ങിയ ഭട്ടതിരിയുടെ കവിത, വികാസത്തിന്റെ പരമോത്കർഷത്തെ പ്രാപിച്ചുകാണുന്നതു സ്തോത്രങ്ങളിലാകുന്നു. ഭാഗവതസാരസംഗ്രഹവും ഭക്തജനജീവാതുവുമായ നാരായണീയം തന്നെ ഈ അഭിപ്രായത്തിന്റെ തെളിവ്

'ഉർവ്വശിശാപം ഉപകാരം' എന്ന പഴമൊഴിപോലെ ഭട്ടതിരിക്കു പിടിപെട്ട വാതരോഗം ഭക്തജനങ്ങൾക്കു വലിയ ഉപകാരമായി പരിണമിച്ചു എന്നു പറയണം. ഈ രോഗത്താൽ പീഡിതനായിരുന്നില്ലെങ്കിൽ അദ്ദേഹം ഗുരുവായൂർ ചെന്നു ഭജിക്കുന്നതിനും അഥവാ അങ്ങനെ ചെയ്താലും ഇത്രമാത്രം ഹൃദയസ്പർശകമായ ഒരു സ്തോത്രരത്നം ഉണ്ടാകുന്നതിനും ഇടയാകുമോ എന്ന കാര്യം സംശയമാണ്. ഭക്തന്മാർ രാമായണഭാരതാദികളെപ്പോലെ നാരായണീയത്തെ ഒരു വിശുദ്ധഗ്രന്ഥമായി ആദരിച്ചുവരുന്നു. സഹൃദയന്മാർക്ക് ഈ സ്ത്രോത്രത്തോടുള്ള ബഹുമതി ഇത്രയെന്നു പറയാവുന്നതല്ല. ഭട്ടതിരി ഭാഗവതമാകുന്ന മഹാസമുദ്രത്തെ ഭക്തിയാകുന്ന മന്ദരംകൊണ്ടു കടഞ്ഞ് എടുത്ത അമൃതമാണ് നാരായണീയം എന്നു പറഞ്ഞാൽ അതിന്റെ മാഹാത്മ്യം അല്പമെങ്കിലും വ്യക്തമാകുമെന്നു വിശ്വസിക്കാം. വാസ്തവത്തിൽ നാരായണീയത്തിന് അത് അർഹിക്കുന്ന ബഹുമതിയാണ് സാഹിത്യത്തിൽ ലഭിച്ചിരിക്കുന്നത്.

ഭഗവാന്റെ മത്സ്യാദിദശാവതാരകഥകളെയെല്ലാം ഈ സ്ത്രോത്രത്തിൽ വർണ്ണിച്ചിട്ടുണ്ട്. ഭക്തിയുടെ സർവ്വതോമുഖമായ പ്രാധാന്യവും അതോടുകൂടി കവിതാംഗനയുടെ പടുതരമായ നടനവിലാസവും ഇത്രയും തികഞ്ഞുകാണുന്ന കൃതികൾ അധികം ഉണ്ടായിരിക്കുകയില്ല. ഈ ഗുണോത്കർഷം നിമിത്തം ബാണൻ മയൂരൻ മുതലായവരുടെ കൃതികൾക്കുള്ള മാഹാത്മ്യം നാരായണീയത്തിനും സിദ്ധമാണെന്നും പറയുന്നതുകൊണ്ട് ആ മഹാകവികൾക്ക് ഒരപകർഷവും സംഭവിക്കുന്നതല്ല.

നാരായണീയത്തിൽ—നൂറു—ദശകങ്ങളും അവയിൽ എല്ലാംകൂടി ആയിരത്തിലധികം പദ്യങ്ങളും ഉണ്ട്. ഭട്ടതിരി ഓരോ ദിവസം ഓരോ ദശകം നിർമ്മിച്ചു നൂറു ദിവസംകൊണ്ടു സ്തോത്രം പൂർത്തിയാക്കിയെന്നാണ് ഐതിഹ്യം. പ്രകൃതികൊണ്ടെന്നപോലെ ആകൃതികൊണ്ടും നാരായണീയം ഒരു മഹാപ്രബന്ധംതന്നെ.

ഭഗവാന്റെ പരബ്രഹ്മസ്വരൂപത്തെ തന്റെ മനോദൃഷ്ടിക്കു മുൻപിൽ കാണുന്നവിധം വർണ്ണിച്ചുകൊണ്ടാണ് നാരായണീയം ആരംഭിക്കുന്നത്. മാംസചക്ഷുസ്സിനു പ്രത്യക്ഷമായി സമീപത്തിൽ ആവീർഭവിച്ച കൃഷ്ണരൂപത്തെ വർണ്ണിച്ചുകൊണ്ടു സ്തോത്രം അവസാനിക്കുന്നു.

ജഗൽസൃഷ്ടി മുതലായി ഭാഗവതത്തിൽ വിവരിച്ചിരിക്കുന്ന വിഷയങ്ങളെയെല്ലാം നാരായണീയത്തിൽ അവസ്ഥാനുസരണം ഭട്ടതിരി സ്പർശിച്ചിട്ടുണ്ട്. കൃഷ്ണാവതാരംവരെയുള്ള കഥാശങ്ങൾ വളരെ ചുരുക്കിയാണ് വർണ്ണിച്ചിരിക്കുന്നത്. മുപ്പത്തിയാറു ദശകങ്ങളിലായി ആവക കഥാംശങ്ങളെല്ലാം അടക്കിയൊതുക്കിയിരിക്കുന്നു. കൃഷ്ണവതാരകഥ തുടങ്ങുന്നതു മുപ്പത്തിയേഴിലാകുന്നു.

ചുരുക്കിപ്പറയുവാൻ ഭട്ടതിരിക്കു നിസ്സീമമായ വിരുതുണ്ട്. നാരായണീയത്തിൽ പല സന്ദർഭങ്ങളിലും ഈ നിപുണത തെളിഞ്ഞുകാണാം. സ്ഥൂലങ്ങളായ കഥാവിഗ്രഹങ്ങളെയും

വിപുലങ്ങളായ ശാസ്ത്രതത്വങ്ങളെയും യഥേഷ്ടം പരിമിതപദങ്ങളിൽ ഒതുക്കിനിർത്തുന്നതിനു ഭട്ടതിരിക്ക് ഒരു ക്ലേശവുമില്ല. രാമായണം അതിമഹത്തായ ഒരിതിവൃത്തമാണല്ലോ; രസപുഷ്ടങ്ങളായ രണ്ടു ദശകങ്ങളിലായി ഭട്ടതിരി ഈ കഥയെ ഒതുക്കിയിരിക്കുന്നു. ഭാഗവതം അഞ്ചാംസ്കന്ധത്തിൽ അനേകം അധ്യായങ്ങളിലായി വിവരിച്ചിരിക്കുന്ന സാംഖ്യശാസ്ത്രസാരങ്ങളെ ഒരു ദശകത്തിൽ അടക്കിയിരിക്കുന്നതും ഈ മഹാകവിയുടെ മറ്റൊരു സാമർത്ഥ്യമാകുന്നു.

ഭാഗവതം ഏകാദശത്തിൽ, ഭഗവാൻ ഉദ്ധവർക്കു ചെയ്തുകൊടുക്കുന്ന ഉപദേശങ്ങളെ അനേകം അധ്യായങ്ങളിലായിട്ടാണ് വിവരിക്കുന്നത്. ഭട്ടതിരി അവയെല്ലാം മൂന്നു ദശകങ്ങളിലായി (92, 93, 34) സംഗ്രഹിച്ചിരിക്കുന്നു. ഇപ്രകാരം സംഗ്രഹിക്കുന്നതുകൊണ്ടു തത്വങ്ങളുടെ മർമ്മങ്ങൾക്ക് ഒരിടത്തും ഹാനിതട്ടിയിട്ടില്ല. ഭട്ടതിരിയുടെ ലാളിത്യവും പ്രസാദവും തികഞ്ഞ ഭാഷയുടെ നിലകൊണ്ടു തത്ത്വങ്ങൾ പൂർവ്വാധികം പ്രകടങ്ങളാകുന്നതേയുള്ളു. നാരായണീയത്തിലെ ഈ ദശകങ്ങൾ അദ്ദേഹത്തിന്റെ അസാധാരണമായ സംഗ്രഹനിപുണതയെ കാണിക്കുന്നു.

പ്രകൃതത്തിൽ ചില ഉദാഹരണങ്ങൾ ഉദ്ധരിക്കുന്നതു പ്രയോജനകരമായിരിക്കും.

നന്ദ്യാ നിൻവാർത്ത കേൾക്കെസ്സപദി ചിറകുകൈ–
വന്ന സമ്പാതി ചൊല്ലി–
പ്പിന്നീടംഭോധി ചാടിപ്പുരി ജനകജയെ
ക്കണ്ടു ദത്താംഗുലീയൻ
ഭിന്നോദ്യാനൻ ഹനിച്ചക്ഷനെയഥ യുധി കെ–
ട്ടേറ്റു ലങ്കേശനെക്ക–
ണ്ടൊന്നോടേ തൽപുരം ചുട്ടുടനനിലസുതൻ
തന്നുതേ മൗലീരത്നം.

സ്വ. (ദശകം 35)

ഈ ശ്ലോകത്തിൽ സമ്പാതിദർശനം, സമുദ്രലംഘനം, ജാനകീദർശനം, അംഗുലീയദാനം, ഉദ്യാനഭഞ്ജനം, അക്ഷവധം, ബന്ധനം, രാവണദർശനം, ലങ്കാദഹനം എന്നീ കഥാംശങ്ങൾ ഒതുക്കിയിരിക്കുന്നു. ഇവിടെയെല്ലാം മനോവായുക്കളെ അതിശയിക്കുന്ന വേഗത്തോടുകൂടിയാണ് ഭട്ടതിരിയുടെ കവിത, കഥാമാർഗ്ഗത്തിൽ സഞ്ചരിക്കുന്നത്.

കപിലൻ ദേവഹൂതിക്കു ചെയ്യുന്ന തത്ത്വോപദേശത്തിലുള്ളതാണ് താഴെ ഉദ്ധരിക്കുന്ന പദ്യം.

മതി, ഗുണവശമേകം ബന്ധമമ്മട്ടിലല്ലാ–
ത്തതു തരുമമൃതത്തെബ്ഭക്തിയാൽ സക്തി നീങ്ങും,
വിതതസുജനസംഗാൽ ഭക്തി സാധിച്ചിടാമെ,–
ന്നിതി കപിലവപുസ്സാമങ്ങു മാതാവൊടോതി.

സ്വ. (ദശ. 15)

ഈ പദ്യത്തിൽ ബന്ധമോക്ഷങ്ങളുടെ കാരണം, സ്വഭാവം, മുക്തിലാഭത്തിനുള്ള ഉപായം എന്നിവ ചുരുക്കിപ്പറഞ്ഞിരിക്കുന്നു. ഗംഭീരങ്ങളായ തത്വങ്ങളെ എത്രമാത്രം ലാളിത്യം തികഞ്ഞ ഭാഷയിൽ പ്രകാശിപ്പിച്ചിരിക്കുന്നു എന്ന് ഇവിടെ ചിന്തിക്കേണ്ടതാണ്.

നാരായണീയതിലെ കൃഷ്ണകഥകളെ വർണ്ണിക്കുന്ന ദശകങ്ങളോടു ഭക്തന്മാർക്കും സഹൃദയന്മാർക്കും ഒരു പക്ഷപാതം തോന്നാതെയിരിക്കയില്ല. ശ്രീകൃഷ്ണകഥ ആരംഭിക്കുന്നതോടുകൂടി അതുവരെ ഉണ്ടായിരുന്ന കവിതയുടെ ദ്രുതഗതി നല്ലപോലെ നിലയ്ക്കുന്നു. പിന്നീട് 'മദതരളമരാളാങ്ഗനാമന്ദയാന'യായിട്ടാണ് കവിത ഗതിചെയ്യുന്നത്. ഭാഗവതംദശമത്തിലെ കഥാംശങ്ങൾ എല്ലാം ഭട്ടതിരി ലോഭംകൂടാതെ അത്യന്തം ആകർഷകമായവിധം വർണ്ണിച്ചിട്ടുണ്ട്.

ഭക്തി, തന്മയത്വം, രസപുഷ്ടി, ഫലിതം, രചനാചാതുര്യം മുതലായ ഗുണങ്ങൾ കൃഷ്ണചരിതത്തിൽ അതിരു കവിഞ്ഞ് ഒഴുകുന്നതായി അനുഭവപ്പെടും. രസാൻകൂലങ്ങളായ വൃത്തങ്ങളും പദങ്ങളും അലങ്കാരങ്ങളും രീതികളും സ്വീകരിക്കുന്നതിൽ കവിക്ക് എത്രമാത്രം ശ്രദ്ധയുണ്ടെന്നു പറഞ്ഞ് അറിയിക്കാവുന്നതല്ല. രാസക്രീഡ, കാളിയമർദ്ധനം, കംസവധം മുതലായ കഥാംശങ്ങളെ വർണ്ണിക്കുന്ന ദശകങ്ങൾ ഉദഹരിക്കപ്പെടാം.

കാളിയമർദ്ധനത്തെ വർണ്ണിക്കുന്ന ദശകത്തിൽനിന്നു രണ്ടു പദ്യങ്ങൾ താഴെ ഉദ്ധരിക്കുന്നു:

> അഥ ദിക്ഷു വിദിക്ഷു പരിക്ഷുഭിത–
> ഭ്രമിതോദരവാരിനിനാദഭരൈ:
> ഉദകാദുദഗാദുരഗാധിപതി–
> സ്ത്വദുപാന്തമശാന്തരുഷാന്ധമന:
> അധിരുഹ്യ തത: ഫണിരാജഫണം
> നനൃതേ ഭവതാ മൃദുപാദരുചാ
> കളശിഞ്ജിതനൂപുരമഞ്ജുമിളൽ–
> കരകങ്കണസങ്കുലസങ്ക്വണിതം"

സ്വ. (ദശകം. 55)

ഇവിടെ വൃത്തം നൃത്തത്തിന് ഏറ്റവും യോജിച്ചതായിരിക്കുന്നു. 'കളശിഞ്ജിതനൂപുരമഞ്ജുമിളൽ കരകങ്കണസങ്കുലസങ്ക്വണിതം' എന്ന ഭാഗത്തിൽ നൃത്തം ചെയ്യുന്ന ഭഗവാന്റെ കരകങ്കണങ്ങളുടെ മധുരമായ ശിഞ്ജിതം ചെവിയിൽ പ്രതിധ്വനിച്ചു കേൾക്കുന്നതായീ തോന്നും. പദരചനയ്ക്കു പ്രകൃതത്തിൽ അത്രയ്ക്കു ചാതുര്യമുണ്ട്.

തരംപോലെ ഭഗവാനെ 'കളിയാക്കു'ന്നതിനും ഭട്ടതിരിക്കൊരു കൂസലുമില്ല.

> ബലിയുടെയരികിൽ പോയ് യാചനംചെയ്തുമുന്നം
> ഛലമൊടതബലാഗ്രത്തിങ്കലായ് ചെയ്തിടാ ഞാൻ
> ജലതദനുവിതോർത്തോ ദേവ! നീ യാചനം വി–
> ട്ടലഘുദധിഘൃതാദ്യം മോഷണംകൊണ്ടടക്കീ.

സ്വ. (ദശകം. 45)

എന്ന പദ്യം നോക്കുക. ഭഗവാൻ അബലകളായ ഗോപികളുടെ ഭവനങ്ങളിൽ ചെന്നു നെയ്യും പാലും മോഷണംചെയ്യുവാൻ തുടങ്ങിയത് അഹേതുകമായിട്ടല്ലെന്ന് കവി ഇവിടെ നല്ല ഫലിത രസികത്വതോടുകൂടി സമർത്ഥിച്ചിരിക്കുന്നു. അധിക്ഷേപിക്കുവാനുള്ള ഈ വിരുതും വാസനയും തരം വരുമ്പോളെല്ലാം ഭട്ടതിരി പ്രയോഗിക്കും.

ഉപമ, ശ്ലേഷം, വിരോധാഭാസം മുതലായ അലങ്കാരങ്ങൾ നാരായണീയത്തിൽ സുലഭങ്ങളാകുന്നു. അവയിൽനിന്നെല്ലാം ഭട്ടതിരിക്ക് എത്രമാത്രം കല്പനാകുശലതയുണ്ടെന്നു മനസ്സിലാക്കുവാൻ കഴിയും.

> പെരുങ്കപടശാലിയാം മധുഹരന്റെ വൻമായയെ–
> ന്നരം, നവമൃണാളിയന്നളിനിയിങ്കൽനിന്നാനമ്മോൽ
> കരങ്ങളൊടു ചേർത്തു തൽഭഗിനി പുല്കിടും കുട്ടിയേ
> ഹരിച്ചു ശിലയിൽ ഭവത്സഹജയെപ്പൊടിച്ചാനവൻ.

സ്വ. (ദശകം. 39)

എന്ന പദ്യത്തിൽ ശിശുവിനെ നിഗ്രഹിക്കുവാൻ ദേവകിയുടെ കൈയിൽനിന്നു പിടിച്ചുവാങ്ങിയ കംസനെ ആനയോടുപമിച്ചിരിക്കുന്നു. ഈ ഉപമ കംസന്റെ സാഹസം, അന്ധത മുതലായവയെ വ്യഞ്ജിപ്പിക്കുന്നു. മൃണാളത്തിന്റെ സാദൃശ്യം കല്പിച്ചതുകൊണ്ടു ശിശൂസൗകുമാര്യാദിഗുണം തികഞ്ഞവളെ (വധയോഗ്യയല്ലെ)ന്നു സിദ്ധമാകുന്നു. ദേവകിയുടെ മാതൃത്വവും ശിശൂവധംക്കൊണ്ടു സംഭവിക്കുന്ന അസ്വസ്ഥതയും ധ്വനിപ്പിക്കുന്നതാണ്. നളിനിപദം. ഈ ഉപമ എത്രമാത്രം ഭാവഗംഭീരമാണെന്നു വ്യക്തമായല്ലോ.

> ബന്ധം തീർത്ത പുമാന്റെ നേർക്കു ഹരിപോൽ പാഞ്ഞാൻ ശിവന്നന്തികേ
> ദൈത്യൻ; ദേവനുമോടിനാൻ പുറകിൽ നോക്കിക്കൊണ്ടു ദിക്കൊക്കയും;
> ആരും മിണ്ടിയതില്ല നിൻപദമുടൻ പ്രാപിച്ചിടും ശർവ്വനെ–
> ദൂരാൽ കണ്ടു ഭവാൻ സമർത്ഥവടുവായ് മധ്യത്തിൽ നിന്നീടിനാൻ.

സ്വ. (ദശകം. 89)

എന്ന ഉപമയും അധികം സരസമായ ഒന്നാകുന്നു. കൂട്ടിൽ കിടക്കുന്ന ഒരു സിംഹത്തെ ഒരാൾ അഴിച്ചുവിട്ടാൽ ആ മോക്താവിന്റെ നേരെ സിംഹം പാഞ്ഞുചാടുന്നതു സാധാരണമാണ്. ഇതുപോലെയാണ് ശ്രീപരമേശ്വരങ്കൽനിന്നു ലബ്ധവരനായ വൃകാസുരൻ ആ ദേവനെത്തന്നെ നിഗ്രഹിക്കുവാൻ ഓടിച്ചത്. ദുർജ്ജനങ്ങൾക്കു ചെയ്യുന്ന ഉപകാരം എങ്ങനെ തത്കർത്താവിന് ആപജ്ജനകമായിബ്ഭവിക്കുന്നു എന്നു ഇവിടെ കവി ഉപദേശിച്ചിരിക്കുന്നു.

> അജനെവനെ നീകാമം ബന്ധുമിച്ഛിപ്പു പാരിൽ
> സുജനമവനെ നിന്നെബ്ബന്ധുമിച്ഛിച്ചീടുന്നോൾ
> വ്രജവധുവവൾ കൈകൊണ്ടുള്ള പാശങ്ങളപ്പോൾ
> വ്രജനിതമുടനേ രണ്ടംഗുലം ന്യൂനമെല്ലാം.
> അപാശജനഗമ്യനാമജ! വിഭോ ഭവാനീവിധം
> സപാശയിവളാൽ ദൃഢം ജഗതി ബദ്ധനായ് വന്നിതോ
> കൃപാലുവിതുമട്ടു നീ വിബുധരാൽ സ്തുതൻ മൽഗദ–
> വ്യാപായമരുളിത്തുണച്ചിടുക വാതഗേഹേശ മാം.

സ്വ. (ദശകം. 47)

എന്നീപ്പദ്യങ്ങൾ സമുചിതമായി ശ്ലേഷം പ്രയോഗിക്കുവാൻ കവിയ്ക്ക് എത്ര നിപുണതയുണ്ടെന്നു കാണിക്കുന്നു. ഇവയിൽ 'ബന്ധും' 'അപാശ' എന്നീ പദങ്ങളിലാണ് സാരസ്യം ഇരിക്കുന്നത്. വേഴ്ചക്കാരനായിട്ട്, കെട്ടുന്നതിനായി, എന്നു രണ്ടർത്ഥം ബന്ധും എന്ന പദത്തിന്നുണ്ട്. വിഭക്തിഭേദത്തെ ആശ്രയിച്ചിരിക്കുന്നതാണ് ഈ ശ്ലേഷം. 'അപാശ' എന്ന പദത്തിന് 'ആശ' (ആഗ്രഹം) ഇല്ലാത്തത്, കയറില്ലാത്തത് എന്നീ അർത്ഥങ്ങൾ ഉണ്ട്. അന്യോന്യവിരുദ്ധാർത്ഥങ്ങളെ കുറിക്കുന്നവയാണല്ലോ അപാശസപാശപദങ്ങൾ; ഇതാണ് പ്രകൃത ഭാഗത്തിന്റെ സാരസ്യം.

സത്രാജിത്തുരചെയ്തപോൽ മണീഹരൻ
നീയ്യെന്നു ചൊന്നാൻ ജനം;
സത്തുക്കൾക്കു വരുന്ന ദോഷകണവും
ലോകർക്കു പീയൂഷമാം;
ശീഗ്രം സർവ്വമറിഞ്ഞ നീ സ്വജനമോ–
ടാരാഞ്ഞു കണ്ടാ പ്രസേ–
നാഖ്യൻ സിംഹമിവറ്റെയക്കപീഗുഹാ–
ദേശം പ്രവേശിച്ചുതേ.

സ്വ. (ദശകം. 80)

എന്ന ഭാഗം അർത്ഥഗർഭമായ അർത്ഥാന്തരന്യാസമായിരിക്കുന്നു. സജ്ജനങ്ങൾക്ക് എന്തെങ്കിലും ദോഷം ഉണ്ടാകുന്നുവെന്നാൽ അതിനെ ഘോഷിച്ചു പറയുന്നതു പൊതുവേ ജനങ്ങൾക്ക് അമൃതാസ്വാദംപോലെ ആഹ്ലാദമാകുന്നു. ഈ അഭിപ്രായം എന്നും ലോകത്തെസ്സംബന്ധിക്കുന്ന ഒരു വാസ്തവമായിരിക്കുന്നു.

ഇപ്രകാരം വിചാരരുചിരങ്ങളായ അലങ്കാരങ്ങൾക്കു നാരായണീയത്തിൽ ഒരു ലോഭവുമില്ല.

ശബ്ദാലങ്കാരത്തിന്റെ കാര്യത്തിലും നാരായണീയം ഒരു വിധവും താഴ്ന്നുനില്ക്കുന്നില്ല. ഭട്ടതിരിയുടെ ശബ്ദസ്വാധീനബലം അന്യാദൃശ്യം എന്നു പറയണം. രസാനുകൂലങ്ങളും സുഭഗങ്ങളുമായ പദങ്ങൾ ഭട്ടതിരിയെ അങ്ങോട്ടു ചെന്നു ഭജിക്കുന്നതായി കരുതണം.

പദങ്ങളെസ്സംബന്ധിച്ചു ഭട്ടതിരിക്കു വല്ല ക്ലേശവുമുണ്ടെങ്കിൽ അതു വിചാരമാത്രയിൽത്തന്നെ പാഞ്ഞുവന്നു മുൻപിൽ നില്ക്കുന്ന പദസഹസ്രങ്ങളിൽ ഒന്നിനു പരിഭവാകൂടാതെ, മറ്റൊന്നിനെ സ്വീകരിക്കുന്ന കാര്യത്തിൽ മാത്രമാകുന്നു. പദങ്ങൾ തിക്കിത്തിരക്കിച്ചെന്ന്, ''എന്നെ സ്വീകരിക്കണം, എന്നെ സ്വീകരിക്കണം'' എന്ന് അപേക്ഷിച്ചു കവിയെ ബുദ്ധിമുട്ടിക്കുന്നതായിട്ടേ എവിടേയും കാണുകയുള്ളു.

''സുഗ്രീവേണാനുജോക്ത്യാ സഭയമഭിയതാം
വ്യൂഹിതാം വാഹിനീം താ–
മൃക്ഷാണാം വീക്ഷ്യ ദിക്ഷുദ്രുതമഥദയിതാ–
മാർഗ്ഗണായാവനമ്രാം
സന്ദേശം ചാംഗുലീയം പവനസുതകരേ
പ്രാദിശോ മോദശാലീ
മാർഗ്ഗേ മാർഗ്ഗേ മമാർഗ്ഗേ കപിഭിരപി തദാ
ത്വൽപ്രിയാ സപ്രയാസൈ:''

സ്വ. (ദശകം. 35)

ഈ പദ്യത്തിലെ ''പ്രാദിശോ മോദശാലീ'' ''മാർഗ്ഗേ മാർഗ്ഗേ മമാർഗ്ഗേ,'' ''ത്വൽപ്രിയാ സപ്രയാസൈ:'' എന്നീ പദങ്ങൾ എത്രമാത്രം ഹൃദയംഗമങ്ങളായിരിക്കുന്നു! ഈ വക പദങ്ങൾ ഒരു ക്ലേശംകൂടാതെയാണ് ഭട്ടതിരിയുടെ മുഖത്തുനിന്നു നിർഗ്ഗളിക്കുന്നതെന്നു മനസ്സിലാക്കേണ്ടതാകുന്നു.

''അനസാ ബഹുലേന വല്ലവാനാം
മനസാ ചാനുഗതോഥ വല്ലഭാനാം.''

സ്വ. (ദശകം. 73)

എന്ന ഭാഗവും ശബ്ദസുന്ദരമായ ഒന്നാണ്. മനസാ ചാനുഗത എന്ന ഭാഗം ഗോപന്മാരുടെ ഭക്തിയെ കാണിക്കുന്നതിനാൽ വിശേഷിച്ചു അർത്ഥഗർഭവുമായിരികുന്നു.

"അരളാമാർഗ്ഗാഗതനിർമ്മലാപാം
മരാളകൂജാകൃതനർമ്മലാപാം."

സ്വ. (ദശകം. 49)

എന്ന പദ്യാർദ്ധവും ശബ്ദഭംഗി തികഞ്ഞ ഒന്നാകുന്നു: ഈ ഭാഗം അകൃത്രിമമായ പ്രകൃതി വിലാസത്തെ വെളിവാക്കുന്നു.

"ഭവന്നിധനകാമ്യയാ ജഗതി ബഭ്രമുർന്നിർഭയാ:
കുമാരകവിമാരകാ: കിമിഹ ദുഷ്കരം നിഷ്കൃപൈ:"

*   *   *   *

"മുദാ കിമുവദാമ്യഹോ സകലമാകുലം ഗോകുലം."

*   *   *   *

സ്വ. (ദശകം. 49)

ഇത്യാദി ഭാഗങ്ങളും ഉദാഹരിക്കപ്പെടാം. രസത്തെ വിസ്മരിച്ച് അലങ്കാരത്തിന്നുവേണ്ടിമാത്രം അലങ്കാരം കല്പിക്കുന്ന സ്വഭാവം ഭട്ടതിരിക്ക് അല്പവും ഇല്ലേന്ന് ഈവക ഉദാഹരണങ്ങളിൽനിന്നു ഗ്രഹിക്കേണ്ടതാകുന്നു.

വിവിധങ്ങളായ ശാസ്ത്രങ്ങളുടേയും ലോകതത്ത്വങ്ങളുടെയും രഹസ്യങ്ങൾ അനേകം സന്ദർഭങ്ങളിൽ നാരായണീയത്തിൽ കവി ഉപദേശിക്കുന്നുണ്ട്. ശാസ്ത്രങ്ങളുടെയും ലോകസ്വഭാവത്തിന്റെയും മർമ്മങ്ങൾ സമഗ്രമായി ഗ്രഹിച്ചിട്ടുള്ള ഒരു മഹാനാണ് നമ്മുടെ കവിയെന്ന് ആ വക ഉപദേശങ്ങളിൽനിന്ന് ആർക്കും നിഷ്പ്രയാസം ഗ്രഹിക്കാം. അമൂല്യങ്ങളായ ആ വക ഉപദേശരത്നങ്ങളെ ആരും ഹൃദയത്തിൽ ധരിക്കേണ്ടതാണ്.

നിസ്തുല്യം യോഗഭേദം പ്രണയഭയവിരോധാദീയക്ലേശമേന്തി–
പേർത്തും മോക്ഷത്തെയുൾക്കൊണ്ടതു ജനമെതിലാക്ക്യഷ്ണനാമാവതാരം
വർത്തിച്ചീടുന്നിതെല്ലാത്തിലുമുപരി വിഭോ! തദ്വിധൻ നീ ജഗത്തീ–
ന്നാർത്തിക്കന്തം വരുത്തിച്ചിരമരുളണമേ! പൂർണ്ണമാം ഭക്തിയോഗം.

സ്വ. (ദശകം. 83)

എന്ന പദ്യം ഭക്തിയോഗത്തിന്റെ വൈഭവത്തെ ഉപദേശിക്കുന്നു. ഭഗവാനെസ്സംബന്ധിച്ചാണെങ്കിൽ ഭയം, കാമം, വൈരം, സ്നേഹം മുതലായ ചിത്തവൃത്തികളും മുക്തിക്കു ഹേതുവാകുന്നു. കംസാദികൾ ഭഗവാങ്കൽ ദ്വേഷംകൊണ്ടും ഗോപസ്ത്രീകൾ രാഗം കൊണ്ടും പ്രഹ്ലാദാദികൾ ഭക്തികൊണ്ടും മുക്തന്മാരായി. ഏതു രൂപത്തിലാണെങ്കിലും ഭഗവാങ്കൽ മനസ്സു പതിഞ്ഞാൽ അതു നിമിത്തം മുക്തി ലഭിക്കുന്നു എന്ന് ഈ ഉപദേശത്തിന്റെ സാരം.

ഏറിടും കാമധർമ്മപ്രിയമരുളുമതീവാർത്തിയും തെറ്റുചെയ്യാ–
ത്തോരെതള്ളേണ്ട മട്ടും നരരെയിതു പഠിപ്പിക്കുവാൻ മർത്ത്യനായ് നീ
ധീരാത്മാരാമനങ്ങയ്ക്കെവിടെയഴലതല്ലെങ്കിലങ്ങിഗ്ഗദത്തിൻ–
ഭാരം മേ മാറ്റിയാലും പവനപുരപതേ! ദേവ സത്വൈകമൂർത്തേ!

യാതൊന്നിലും അതിരുകവിഞ്ഞ ആസക്തി പാടില്ലെന്നും അങ്ങനെയായാൽ അതു വിഷാദകരമാകുന്നുവെന്നും ഈ ഭാഗം നമ്മെ പഠിപ്പിക്കുന്നു. ധർമ്മത്തിലാണെങ്കിലും അതിരുകടന്ന അഭിരുചി പാടില്ലെന്നു കവിഹൃദയം.

കവി ഉത്കടമായ നരസിംഹാവതാരത്തെ വർണ്ണിച്ചതിന്നു ശേഷം

ഇത്ഥം നാട്യേന കോപക്രിയയുടയ വിഭോ! താപനീയാഖ്യാമാകും
ശ്രുത്യന്തത്താൽ പുകഴ്ത്തപ്പെടുമുരുമഹിമാവാളീടും ശുദ്ധമൂർത്തേ,
തത്താദൃക്കായ് സമസ്തോത്തരബലമിയലും
നിന്നെയാർ ധിക്കരിപ്പോൻ
സ്വാസ്ഥ്യം പ്രഹ്ലാദബന്ധോ പവനപുരപതേ!
ചേർത്തു കാത്താലുമെന്നെ.

സ്വ. (ദശകം. 25)

എന്ന് ഒടുവിൽ പറയുന്നു. ഭഗവാൻ കാണിച്ചു കോപചേഷ്ടകൾ എല്ലാം അഭിനയംമാത്രം; അവയൊന്നും ഉള്ളിൽ തട്ടിയിട്ടില്ല. കാമക്രോധാദിവികാരങ്ങളൊന്നും ബാധിക്കാതെ സ്വതേ നിസ്സംഗനും വിശുദ്ധനുമായിരിക്കുന്നവനുമാണ് ഈശ്വരൻ എന്ന തത്ത്വം പ്രകൃതത്തിൽ വെളിപ്പെടുന്നു.

ശൃംഗാരവീരകരുണാദിരസങ്ങൾ എല്ലാം നാരായണീയത്തിൽ അവിടെയവിടെയായി നിവേശിപ്പിച്ചിട്ടുണ്ട്. ഏതു രസംകൊണ്ടു വ്യാപരിക്കുന്നതിലും കവി ഒരുപോലെ വിരുതനാകുന്നു. നരസിംഹാവതാരത്തിലെ രൗദ്രം, രാസക്രീഡയിൽ ശൃംഗാരം മുതലായവ സചേതസ്സുകളെ എത്രമാത്രം ആകർഷിക്കുന്നവയാണെന്ന് അനുഭവിച്ചുതന്നെ അറിയണം. രസം ഏതായാലും ഒടുവിൽ അതു ഭക്തിയിൽ ചെന്നു ലയിക്കുന്നു. നാനാസ്ഥാനങ്ങളിൽനിന്നു വിവിധരൂപങ്ങളോടുകൂടി പ്രവഹിക്കുന്ന നദികൾ എല്ലം സമുദ്രത്തിൽ ചെന്നു ചേരുന്നതുപോലെ ശൃംഗാരവീരകരുണാദിരസങ്ങളെല്ലാം ഒടുവിൽ ഭക്തിയിൽ ചെന്നു വിലയം പ്രാപിക്കുന്നു. ഇതാണ് നാരായണീയത്തിന്റെ വിശേഷം.

വൈഷ്ണവശൈവാദിപക്ഷഭേദം അല്പവുമില്ല; ഏതു ദേവനിലും അഭേദ്യമായി ഈശ്വരത്വം കണ്ടു ഭജിക്കുന്നു; ഇതാണ് ഭട്ടതിരിയുടെ സ്വഭാവം. വാസ്തവം ഇതാണെങ്കിലും നാരായണീയത്തെസ്സംബന്ധിച്ചിടത്തോളം കവിക്ക് അല്പം വിഷ്ണുപക്ഷപാതമുണ്ടെന്നു പറയണം. ദുർല്ലഭം ചില സന്ദർഭങ്ങളിൽ അതു തെളിയുന്നുണ്ട്.

സുരാംഗനകൾ നല്കിയോരതിവിശിഷ്ടഹരത്തെയാ
ഹരാംശഭവനായിടും മുനി സുരേന്ദ്രനായകിനാൻ
കരീന്ദ്രനതുലക്കുവേ, യതി ശപിച്ചു കോപാന്ധനായ്:
വരാ ശമഗുണം വിഭോ! ത്വദിതരാംശജർക്കാർക്കുമേ.

സ്വ. (ദശകം. 27)

എന്ന ഭാഗം വിഷ്ണുവിങ്കൽനിന്നു ഭിന്നന്മാരായ ദേവന്മാരെ താഴ്ത്തുന്ന ഒന്നാണ്. സത്വസമ്പന്മയനായ മഹാവിഷ്ണുവിന്റെ അംശത്തിൽനിന്നു ജനിച്ചവർക്കു മാത്രമേ ശമഗുണം സംഭവിക്കുകയുള്ളു എന്നാണ് ഇവിടെ കവിയുടെ ആശയം. വാസ്തവത്തിൽ ദുർവ്വാസാവിനെ അല്പം കളിയാക്കണമെന്നുമാത്രമേ പ്രകൃതത്തിൽ കവിക്ക് ഉദ്ദേശമുള്ളൂ.

നിർദ്ദാക്ഷിണ്യതയാർന്നിടുന്ന ഭഗവാൻ
ശ്രീശങ്കരാവാര്യരും
മാനിക്കുന്നിതു ഭക്തിയോടു സകല–
ന്മാരിൽ ഭവാനെപ്പരം
വ്യാഖ്യാനിച്ചു സഹസ്രനാമമുഖ–
ദ്ധീമാൻ ഭാവനെക്കുറി–
ച്ചാഖ്യാനിച്ചൊടുവിൽ ഭവൽസ്തുതികളെ
പ്രാപിച്ചു മോക്ഷത്തെയും.

എന്നു (തൊണ്ണൂറാം ദശകത്തിൽ) പറഞ്ഞിരിക്കുന്നു. എല്ലാം സമമായി വിചാരിക്കുന്ന ശങ്കരഭഗവത്പാദർകൂടി മഹാവിഷ്ണുവിൽ പക്ഷപാതിയാണെന്നു കാണിച്ച് അങ്ങനെയും ഒരു മേന്മ സ്വേഷ്ടദേവനായ ശീകൃഷ്ണനിൽ സ്ഥാപിക്കുകയാണ് ഇവിടെ കവി ചെയ്യുന്നത്.

ഈ സ്വേഷ്ടദേവതാപക്ഷപതം ഭക്തജനസഹജമാകുന്നു. വിഷ്ണുപക്ഷപാതം അന്യദേവന്മാരെ ഭജിക്കുന്നതിനു ഭട്ടതിരിയെ സംബന്ധിച്ചിടത്തോളവും പ്രതിബന്ധമായിരുന്നില്ലെന്നും ''തദിതരോ നാമ്നാപി നാമനായതേ'' ഇത്യാദി 'സിദ്ധാന്തം' കവിയെ അല്പം സ്പർശിച്ചിട്ടില്ലെന്നും നിസ്സംശയം പറയാം. പ്രകൃതത്തിൽ അഷ്ടമി പ്രബന്ധാദികൃതികൾ ഉദാഹരണങ്ങളാകുന്നു.

നാരായണീയ നിർമ്മിച്ച ചൊല്ലുന്നതിനിടയിൽ പല സന്ദർഭങ്ങളിലും പ്രത്യക്ഷമായി ഭട്ടതിരിക്കും ഭഗവാന്റെ അരുളപ്പാട് ഉണ്ടായി എന്ന് ഐതിഹ്യം പറയുന്നു. പ്രഹ്ലാദചരിത്രത്തിന്റെ ഒടുവിൽ ''പ്രഹ്ലാദ പ്രിയ ഹേ! മരുൽപുരപതേ'' എന്ന ഭാഗം ചൊല്ലിയപ്പോൾ '' ഞാൻ പ്രഹ്ലാദപ്രിയനല്ല; ഭക്തപ്രിയനാണ്'' എന്നു ഭഗവാൻ അരുളിചെയ്യുകയുണ്ടായി. രാമായണത്തിൽ ''ഝടിതി സഹനുമൻ മൗലീരത്നം ദദൗ'' എന്ന ഭാഗം ചൊല്ലിയപ്പോൾ അക്ഷമനായി ഭഗവാൻ 'എവിടെ'യെന്നു ചോദിച്ചു കൈ നീട്ടുകയും 'തേ' എന്നു ശേഷം ഭാഗംചൊല്ലി ഭട്ടതിരി പൂരിപ്പിക്കുകയും ചെയ്തു. അതുപോലെ രാമായണത്തിൽത്തന്നെ ''അന്ത:കിമപി മുദമധാ:' എന്നൊരു ഭാഗമുണ്ട്. സീതയെ രാവണൻ അപഹരിച്ചപ്പോൾ ഭഗവാന്ന് ഉള്ളിൽ സന്തോഷമുണ്ടായി എന്നാണ് ഇതിന്റെ അർത്ഥം. ഈ ഭാഗം ചൊല്ലിയപ്പോൾ ''ഭട്ടതിരി, അതെങ്ങനെ അറിഞ്ഞു'' എന്നു ഭഗവാൻ അരുളിച്ചെയ്യുകയും ''തദ്വധോപായ ലാഭാൽ'' എന്ന് അടുത്ത പദം ചൊല്ലി പൂരിപ്പിക്കുകയും ചെയ്തു. ഇനി താമസം കൂടാതെ രാവണനെ നിഗ്രഹിക്കാമല്ലോ എന്ന വിചാരമായിരുന്നു സീതാപഹരണത്തിൽ ഭഗവാന് ഉള്ളിലുണ്ടായ സന്തോഷത്തിനു കാരണം.

''ശിവ ശിവ ശിവ താം ഗർഭണീമഭ്യഹാസി''

എന്നു സീതാപരിത്യാഗത്തെപറ്റിയുള്ള ഭാഗം ചൊല്ലിയപ്പോൾ 'അത്ര കഷ്ടമായോ ഭട്ടതിരി?' എന്നു ഭഗവാൻ അരുളിച്ചെയ്തതായി പറയപ്പെടുന്നു. സാധാരണക്കാർ 'ശിവ ശിവ' എന്നു പ്രയോഗിച്ച് അത്രയുംകൊണ്ടു തൃപ്തിപ്പെടുന്ന ഒരു സന്ദർഭത്തിൽ 'ശിവ' എന്നു ഭട്ടതിരി ഒന്നുകൂടി പ്രയോഗിച്ചിരുന്നു. സീതാ പരിത്യാഗം ദുസ്സഹമായ അധർമ്മമായിയെന്നുള്ള കവിയുടെ ആശയം ഇവിടെ ദ്യോതിമായിരിക്കുന്നു ഇങ്ങനെ പല സന്ദർഭങ്ങളിലും ശ്രീകോവിലിൽനിന്നു പ്രത്യക്ഷമായി അരുളപ്പാടുണ്ടായിട്ടുണ്ടെന്നാണ് ഐതിഹ്യം. ഭക്തന്മാരെസ്സംബന്ധിച്ചിടത്തോളവും ഇതെല്ലാം സംഭവിക്കുവാൻ പാടില്ലാത്തവയല്ല.

വാതം ഭട്ടതിരിയെ കണക്കിലധികം ഉപദ്രവിച്ചിരുന്നുവെന്ന സംഗതി നാരായണീയത്തിൽനിന്നു വെളിവാകും. ഓരോ ദശകവും രോഗപീഡ ശമിക്കുന്നതിനുവേണ്ടി ചെയ്യുന്ന ഉള്ളു

ചുട്ട പ്രാർത്ഥനയോടുകൂടിയാണ് അവസാനിക്കുന്നത്. നാരായണീയം ഭട്ടതിരിയെ പരിപൂർണ്ണമായ ഭഗവദനുഗ്രഹത്തിനു പാത്രമാക്കി. പ്രത്യക്ഷമായ ഭഗവദ്ദർശനവും നിശ്ശേഷമായ രോഗശമനവും ഒടുവിൽ ഭട്ടതിരിക്കു സാധിച്ചു. ഈ സംഗതികളിൽനിന്നെല്ലാം നാരായണീയം ഒരു ദിവ്യസ്തോത്രമാണെന്നു തെളിയുന്നതാണ്.

ഭഗവദ്രൂപത്തെ വർണ്ണിക്കുന്ന അനേകം ഭാഗങ്ങൾ നാരായണീയത്തിലുണ്ട്. അവയെല്ലാം രോമഗോഷ്മാവുകൊണ്ടു ചുടുപിടിച്ച കവിയുടെ ഹൃദയത്തിൽനിന്ന് അകൃത്രിമഭക്തിയോടുകൂടി പുറപ്പെട്ടിട്ടുള്ളവയാകയാൽ ഒരുപോലെ മാധുര്യപുഷ്ടങ്ങളാകുന്നു. എങ്കിലും ഒടുവിലത്തെ ദശകത്തോടു ഭക്തന്മാർക്കു പക്ഷപാതം തോന്നും. ശ്രീകൃഷ്ണരൂപം പ്രത്യക്ഷമായി മുമ്പിൽ കണ്ടു തദനുസരണം വർണ്ണിക്കുന്നതാണെന്ന് ഈ വർണ്ണത്തിന് ഒരു വിശേഷമുണ്ട്. ഈ ഭാഗം വായിക്കുന്നവരുടെ ഹൃദയത്തിൽനിന്നു പിന്നീടു ഭഗവത്സ്വരൂപം ഒരിക്കലും മാഞ്ഞുപോകുന്നില്ല. അത്രയ്ക്കു ഹൃദയസ്പർശകവും ഭക്തിരസതരങ്ഗീതവുമാണ് ഈ സ്ത്രോത്രം. അതിൽനിന്നു രണ്ടുപദ്യങ്ങൾ താഴെ ഉദ്ധരിച്ചു ചേർക്കുന്നു:

> കായാമ്പൂപോലെയേറ്റം സുമധുരമൊരു തേ–
> ജസ്സു കാണുന്നു മുൻപിൽ
> പീയൂഷേ മുങ്ങി ഞാനങ്ങതിനുടെ നടുവേ
> യൗവനാരംഭമോടെ
> ആനന്ദാൽക്കോൾമയിർക്കൊണ്ടൊരു മുനികൾ മറ–
> ത്തയ്യൽമാരും വളഞ്ഞ–
> ന്യൂനം സേവിക്കുമേകം ശിശുവടിവുമിതാ
> ദിവ്യമവ്യാജരമ്യം
> നീലശ്രീപുണ്ടു തിങ്ങീട്ടമലമധിക സൗന്ദര്യബദ്ധം മയിൽപ്പൂ–
> മ്പീലിച്ചേർപ്പോടു രത്നാഭരണരുചിരമായഗ്രഭാഗേ ചുരുണ്ടും–
> ചേലിൽപ്പൂമാലയാർന്നും വിലസിന കചവും ചാരുവെൺഗോപിയോടേ
> ബാലപ്പൂന്തിങ്കൾ തോലിപ്പെടുമതിലളിതം ഫാലവും കണ്ടിടുന്നേൻ.

രോഗപീഡിതനായി ഗുരുവായൂർ ചെന്നുചേർന്ന ഭട്ടതിരി ഒടുവിൽ 'സാന്ദ്രാനന്ദത്തോടും' 'ആയുരാരോഗ്യസൗഖ്യ'ത്തോട് കൂടി അവിടെനിന്നു മടങ്ങി. ഭക്തിയുടെ വൈഭവം പഠിക്കുന്നതിനു ഭട്ടതിരിയുടേയും നാരയണീയത്തിന്റെയും ചരിതത്തെക്കാൾ കൂടുതലായ ഒരു പാഠവും ഒരു കേരളീയന് ആവശ്യമില്ല. ഭദ്വധാ നാരായണീയമായ ഈ പ്രബന്ധം ഭട്ടതിരിയുടെ പേരിന്റെ ഒരു ശാശ്വതസ്മാരകമായി ഭവിക്കുന്നതാണ്.

നാരായണീയംപോലെ ഭക്തന്മാരെയും കവികളെയും ആകർഷിച്ചിട്ടുള്ള ഒരു സ്തോത്രം വേറെയുണ്ടെന്നു തോന്നുന്നില്ല. ഭട്ടതിരിയുടെ കാലത്തിനുശേഷം ജീവിച്ചിരുന്ന പല കവികളും നാരായണീയത്തിന്റെ ഛായയിൽ സ്തോത്രങ്ങൾ രചിച്ചിട്ടുണ്ട്. അവയിൽ പ്രധാനമായ ഒന്നാകുന്നു വിദ്വദഗ്രേസരനായിരുന്ന തിരുവിതാംകൂർ സ്വാതിതിരുനാൾമഹാരാജാവുതിരുമനസ്സിലെ 'ഭക്തി മഞ്ജരി! പത്തുശതകങ്ങളിലായി ആയിരം പദ്യങ്ങൾ അടങ്ങിയിരിക്കുന്ന ഈ പ്രബന്ധം തിരുവനന്തപുരത്തു ശ്രീപത്മനാഭസ്വാമിയെ വിഷയീകരിച്ചു നിർമ്മിച്ചിരിക്കുന്ന ഒരു സ്തോത്രമാകുന്നു. പ്രഖ്യാതകവിയായ ഉണ്ണായിവാരിയർ ഇരിങ്ങാലക്കുട ദേവനെക്കുറിച്ചു വിരചിച്ചിട്ടുള്ള 'രാമപഞ്ചശതി' എന്ന സ്തോത്രരത്നത്തിന്റെ പേരും ഈ സന്ദർഭത്തിൽ സ്മരിക്കേണ്ടതാണ്. അൻപതു ദശകങ്ങളിലായി അഞ്ഞൂറു പദ്യങ്ങൾ അടങ്ങിയിരിക്കുന്ന ഈ സ്തോത്രം ശ്രീരാമചരിതത്തെയാണ് വർണ്ണിക്കുന്നത്. നാരായണീയംപോലെ രാമപഞ്ചശതിയും കവി ഭഗവാനോടു നേരിട്ടു പറയുന്ന രീതിയിൽ നിർമ്മിച്ചിരിക്കുന്നു. ഇവിടെ പേർ പറഞ്ഞ സ്തോത്രങ്ങൾ രണ്ടും നാരായണീയംപോലെ മഹാഭാഗവതത്തോടു ഗാഢമായ

ബന്ധം വഹിക്കുന്നവയല്ല. എങ്കിലും നാരായണീയം ഇവയുടെ മാർഗ്ഗദർശിത്വം വഹിക്കുന്നു ണ്ടെന്നുള്ളതു നിസ്തർക്കമാകുന്നു. വേറെയും പല സ്തോത്രങ്ങൾ നാരായണീയത്തിന്റെ ഛായയിൽ ഉണ്ടായിക്കണ്ടിട്ടുണ്ട്.

നാരായണീയത്തിനു മുൻകാലത്തുതന്നെ, സംസ്കൃതത്തിലും ഭാഷയിലും വ്യാഖ്യാന ങ്ങൾ ലഭിച്ചിട്ടുണ്ടെന്നുകൂടി ഇവിടെ പറഞ്ഞുകൊള്ളട്ടെ. ഇവയിൽ ദേശമംഗലത്ത് ഉഴു ത്തിര(രുദ്ര)വാരിയർ നിർമ്മിച്ചതാണ് 'ഭക്തപ്രിയ' എന്നു പേരായ സംസ്കൃത വ്യാഖ്യാനം. ശ്ലോകങ്ങളുടെ ഭാവംമാത്രം പറയുന്ന ഭാഷാവ്യാഖ്യാനം അധികം പ്രാചീനമല്ല. ഇവയിൽ ആദ്യത്തേതു പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. അടുത്ത കാലത്തു നാരായണീയത്തിന് ഉണ്ടായി രിക്കുന്ന വ്യാഖ്യാനങ്ങളിൽ കൈക്കുളങ്ങര വാരിയരുടേതും കൃഷ്ണപുരത്തു തിരുമുല്പാടി ന്റേയും പ്രാധാന്യം വഹിക്കുന്നു. നാരായണീയം പാരായണംചെയ്യുന്ന കേരളീയർ ഈ രണ്ടു വ്യാഖ്യാനങ്ങളുമാണ് ഇന്ന് അധികമായി ഉപയോഗിച്ചുകാണുന്നത്.

ശാർദ്ദൂലവിക്രീഡിതം വൃത്തത്തിൽ എഴുപതിയൊന്നു ശ്ലോകങ്ങൾ അടങ്ങിയിരിക്കുന്ന ചെറിയൊരു സ്തോത്രമാകുന്നു ശ്രീപാദസ്പ്തതി. ഇതു മുക്തിസ്ഥല (മുക്കോല)സ്ഥനാ യ ഭഗവതിയെക്കുറിച്ചാണ് നിർമ്മിച്ചിരിക്കുന്നത്. വർണ്ണ്യവിഷയം ദേവിയുടെ പാദംമാത്രം; ഇതാണ് ശ്രീപാദസപ്തതിയുടെ വിശേഷം. ഭക്തിപ്രധാനമായ ഈ സ്തോത്രത്തിൽ ഭട്ടതി രിയുടെ കവിതാവൈഭവം മുൻനിന്നു പ്രകാശിക്കുന്നു.

നൂതനങ്ങളും മാധുര്യപൂർണ്ണങ്ങളുമായ അർത്ഥകല്പനകൾകൊണ്ട് അതിമനോഹരങ്ങ ളാണ് ഈ സ്തോത്രത്തിലെ പദ്യങ്ങൾ പുതിയ കല്പന കൂടാതെ ഇതിൽ ഒരു ശ്ലോകവും കാണുകയില്ല. വർണ്ണ്യവസ്തു പാദം; ഏറ്റവും സങ്കുചിതം; എന്നാൽ അത് അനുഗൃഹീത നായ ഒരു മഹാകവിയുടെ വാക്കിന്നു വിഷയമായപ്പോൾ അതിനെസ്സംബന്ധിച്ച് എത്രയെത്ര മധുരങ്ങളായ ആശയങ്ങളാണ് അഹമഹമികയാ പ്രവഹിക്കുന്നത്!

ഈ സ്തോത്രതല്ലജത്തിൽനിന്ന് ഒന്നുരണ്ടു പദ്യങ്ങളെങ്കിലും ഉദാഹരണത്തിന് എടുത്തു കാണിച്ചില്ലെങ്കിൽ അതു വായനക്കാരോടു ചെയ്യുന്ന വലിയ അപരാധമാകുവാൻ ഇടയുണ്ടെ ന്നു വിശ്വസിക്കുന്നു.

> മെത്തും ലാക്ഷാരസം നൽധ്വനിയിവ തടവി–
> ശീഷ്ടമാം നൂപുരം പൂ–
> ണ്ടാത്താലങ്കാരസമ്പത്തൊടു നഖരുചിയാൽ
> നൽപ്രസാദം വഹിച്ചും
> ദൈത്യാഗ്രധ്വംസനത്തിൽപുരുമഹിമപെടും
> ശ്ലോകമൊറ്റപ്പദത്താൽ
> തീർത്തെന്നായ് ദേവി, നിന്നെദ്ദിവി വിബുധജനം
> പേർത്തു കീർത്തിച്ചീടുന്നു.

(സ്വ.)

ഒരു പദംകൊണ്ടുമാത്രം മഹിഷനെക്കൊന്നു മഹത്തായ യശസ്സു സമ്പാദിച്ചു, ദേവി, വി ബുധപ്രീതിക്കു പാത്രമായി എന്നു ശ്ലോകത്തിന്റെ സാരം രസം, ശ്ലിഷ്ടത, (ശ്ലേഷം) കൊണ്ടുമാ ത്രം നിർമ്മിച്ചു ദേവി സഹൃദയശ്ലാഘയ്ക്കു പാത്രമായി ശത്രുവിനെ ഒരു കാലുകൊണ്ടുമാത്രം കൊല്ലുന്നതും കാവ്യഗുണം തികഞ്ഞ ഒരു ശ്ലോകം ഒരു പദംകൊണ്ടുമാത്രം നിർമ്മിക്കുന്നതും

രണ്ടും ഒരുപോലെ ദുഷ്കരമെന്നു ഭാവം. ഇതിൽനിന്നു ദേവിയുടെ മാഹാത്മ്യം അന്യാദൃശ്യ മെന്നു വന്നുകൂടുന്നു.

ചാരുശ്രീനൂപുരത്തിൻധ്വനി വിഹഗരവം
തദ്ഗതം നീലരത്നം
പേറും ഭാസ്സാം തമസ്സിൻശകലമത നഖ–
ച്ഛത്മതാരാസമൂഹം
ആരുണ്യോല്ലാസസന്ധ്യാസുഷമയിവപെടും
നിൻപദോഷസ്സുദിക്കും–
നേരം പാരിൽ ഭവിക്കുന്നിതു വിശദതരം,
ദേവി, ചേത:പ്രബോധം.

(സ്വ.)

ഈ പദ്യത്തിൽ പ്രഭാതത്തിന്റെ ധർമ്മങ്ങളെല്ലാം പാദമൂലത്തിനു കല്പിച്ചിരിക്കുന്നു. നൂപുരങ്ങളുടേ ശബ്ദംകൊണ്ടു പക്ഷികളുടെ ശബ്ദവും അതിലുള്ള നീലരത്നങ്ങളുടെ കാന്തി കൊണ്ട് അല്പമായ ഇരുട്ടും കല്പിച്ചു പ്രഭാത പ്രകൃതിക്കു മോടി വരുത്തിയ കവിഭാവനയെ എത്ര ശ്ലാഘിച്ചാലും മതിയാകുകയില്ല. മനുഷ്യരുടെ അജ്ഞാനമാകുന്ന രാത്രിയെ നശിപ്പിച്ചു വിവേകജ്ഞാനം ഉണ്ടാക്കുന്നതിനു ദേവിയുടെ പാദമാകുന്ന ഉഷ:കാലപ്രാപ്തികൊണ്ടല്ലാതെ സാധിക്കയില്ലെന്നു കവിയുടെ ആശയം.

ഇതാണ് ശ്രീപാദസപ്തതിയുടെ സ്വഭാവം. ഈ സ്തോത്രത്തിന്റെ മാധുര്യത്തെപറ്റി ' അനുഭവരസികോവിജാനാതി ' എന്നുമാത്രമേ പറയുവാൻ കാണുന്നുള്ളു. ദേവിഭക്തിന്മാർക്ക് ഈ സ്തോത്രം നിത്യപാരായണത്തിനു ഉപയോഗപ്പെടും.

വൈദുഷ്യത്തിനു കേളികേട്ട കൊടുങ്ങല്ലൂർരാജകുടുംബത്തിലെ അംഗമായ വിദ്വാൻ കുഞ്ഞൻ തമ്പുരാന്റെ ലളിതമധുരമായ വ്യാഖ്യാനത്തോടുകൂടി ശ്രീപാദസപ്തതി പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടെന്നു കാണുന്നതു സഹൃദയന്മാർക്ക് ആശ്വാസകരമായിരിക്കുന്നു.

# നാലാമദ്ധ്യായം

## പ്രബന്ധങ്ങൾ

ഒറ്റശ്ലോകങ്ങളും സ്തോത്രങ്ങളും ഒരു വിശിഷ്ടകവിയുടെ നിലയിൽ ഭട്ടതിരിക്കു സിദ്ധമായിരിക്കുന്ന ഉത്കർഷത്തെ എത്രമാത്രം പ്രകാശിപ്പിച്ചാലും ഇദ്ദേഹത്തിന്റെ നൂതനങ്ങളും സരസ സരസങ്ങളുമായ മനോധർമ്മങ്ങൾ സർവ്വതോമുഖവും അനർഗ്ഗളവുമായി പ്രവഹിക്കുന്നതു പ്രബന്ധങ്ങളിലാകുന്നു എന്നതാണ് പറയേണ്ടത്. ഭട്ടതിരിയുടെ യശസ്സിനു ഒരിക്കലും നശിക്കാത്ത വിധം കേരളത്തിലെങ്ങും പ്രചരിപ്പിച്ചതും പ്രബന്ധങ്ങൾതന്നെ അന്യകാവ്യശാഖകൾക്ക് അസൂയാവഹമായ പ്രചാരവും സഹൃദയശ്ലാഘയും പ്രബന്ധങ്ങൾക്ക് അല്പംകാലംകൊണ്ടു കിട്ടുവാൻ ഇടയായി.

ഗദ്യവും പദ്യവും ചേർത്തു ചമ്പുവിന്റെ രീതിയിൽ നിർമ്മിക്കുന്ന കൃതിയാകുന്നു പ്രബന്ധം. ഗദ്യശാഖയിലും പദ്യശാഖയിലും ഉൾപ്പെടുന്നതല്ലാത്തതുകൊണ്ട് രണ്ടുംചേർന്ന ഈ പ്രസ്ഥാനത്തെ പ്രബന്ധം എന്നു വ്യവഹരിക്കുന്നു.

> “ഗദ്യപദ്യോഭയമയം
> ചമ്പൂരിത്യഭിധിയതേ.”

എന്ന ലക്ഷണപ്രകാരം പ്രബന്ധങ്ങൾ ചമ്പുക്കളാകുന്നു.

ഈശ്വരഭക്തി സിദ്ധിക്കുന്നതിന് അനേകം മാർഗ്ഗങ്ങളുണ്ടെങ്കിലും അവയിൽ പ്രധാനവും ഏതുതരക്കാർക്കും നിഷ്പ്രയാസം സ്വീകരിക്കാവുന്നതും ഭഗവതികഥാശ്രവണമാകുന്നു. കഥകളോടു ജനങ്ങൾക്കു ബാല്യംമുതൽതന്നെ അഭിരുചി ജനിച്ചുകാണുന്നു. വൃദ്ധന്മാരായാലും ഈ മന:സ്ഥിതി മാറുന്നില്ല. ഇതാണ് ലോക സ്വഭാവം. ഈ സ്ഥിതിക്കു ഭഗവത്പരങ്ങളായ കഥകൾക്കു ജനങ്ങളെ ആകർഷിക്കുന്നതിനും അവരുടെ മനസ്സിനെ ഈശ്വരങ്കൽ ലയിപ്പിക്കുന്നതിനും നിഷ്പ്രയാസം സാധിക്കുന്നുവെന്നതിൽ അത്ഭുതമില്ല. ഈ വസ്തുത നമ്മുടെ കവി നാരായണീയത്തിൽ വിശദമാക്കിയിട്ടുണ്ട്.

> കാമം വിട്ടിള്ള ധർമ്മാചരണമിയലുമക്കർമ്മുയോഗം ചിരേണ,
> ശ്രീമാൻ, നല്കും ഫലത്തെപ്പരിചിലുപനിഷൽജ്ഞാനലഭ്യം നിനച്ചാൽ
> കാമം ദുഷ്പ്രാപമവ്യക്തത കലരുകയലേറ്റവും നന്നു നിൻകൽ
> പ്രേമാകാരം വിളങ്ങും സുമധുരതരയായുള്ള സത്ഭക്തിതന്നെ.

(ദശകം 2)

എന്ന ഭാഗം നോക്കുക. ഈ തത്ത്വമനുസരിച്ചു ഭഗവത്കഥാ ശ്രവണംകൊണ്ടു യഥാർത്ഥമായ ഭക്തിയും അതിൽനിന്നു ജ്ഞാനവും സമ്പാദിച്ചു പരമപദത്തെ പ്രാപിച്ചവരായ അനേകം മഹാന്മാരുടെ പേരുകൾ പറയുവാൻ കഴിയും. അവരിൽ ശ്രീ പരിക്ഷിത്തിന്റെയും മറ്റും കഥകൾ പുരാണപ്രസിദ്ധങ്ങളാണല്ലോ. കഥകളുടെ ഈ അന്യാദൃശശക്തിയെപ്പറ്റി നല്ലപോലെ മനസ്സിലാക്കിയാണ് ഭട്ടതിരി പ്രബന്ധങ്ങൾ നിർമ്മിച്ചത്. ഇവയെല്ലാം ഈശ്വരകഥാവർണ്ണനാത്മകങ്ങളാണെന്നു പ്രത്യേകം പറയേണ്ടതില്ലെന്നു വിശ്വസിക്കുന്നു.

ഭഗവത്കഥകളുടെ മാഹാത്മ്യത്തെ ചാക്യാന്മാരുടെ വാക്കിൽ താഴെ കാണിക്കാം. [6] “പിന്നീടു സേവമാർഗ്ഗങ്ങൾ പല പ്രകാരേണയുണ്ട്. നാമസങ്കീർത്തനം, സ്വരൂപധ്യാനം,

---

[6] ഭാഷാരാമായണചമ്പു അവതാരിക (1–ആംഭാഗം)

പ്രതിമാർച്ചനം, കഥാശ്രാവണം എന്നിങ്ങനെ പല മാർഗ്ഗങ്ങളുള്ളതിൽ കഥാശ്രവണത്തിനും കഥാപാഠനത്തിനുംതന്നെ വളരെ മഹത്വമുള്ളത്. കഥകളെന്നുവന്നാൽ അതു പലപ്രകാരത്തിൽ ഉണ്ട്. "പുരുഷാർത്ഥചതുഷ്ടയത്തെ സാധിപ്പാനായിക്കൊണ്ടു ത്രൈലോക്യനാഥനായിരിക്കുന്ന ശ്രീപരമേശ്വരനെ സർവ്വദാ ഹൃദയകമലകർണ്ണികാമാധ്യത്തിങ്കൽ വെച്ചു ഭക്തിപുരസ്സരമാകുംവണ്ണം ഉപാസിച്ചു കൊള്ളണം. എന്നതുകൂടാതെകണ്ട് അസാരങ്ങളായി അനിത്യങ്ങളായി അല്പസുഖപ്രദങ്ങളായി അത്യന്തദു:ഖപ്രദങ്ങളായിരിക്കുന്ന വിഷയങ്ങളിൽ സാരബുദ്ധ്യാ ഭ്രമിച്ചു കാലക്ഷേപം ചെയ്തു പോയാൽ ദുരിതമാർജ്ജിക്കുകയല്ലോ ഒരുഫലപ്രാപ്തിയുള്ളു. അകൃതസുകൃതന്മാർക്കു അസുലഭമായിപ്പോന്നല്ലോ മനുഷ്യജന്മമാകുന്നത്. സകലപുരുഷാർത്ഥസാധകമാകയുമുണ്ട്. അങ്ങനെയെല്ലാമിരിക്കുന്ന മനുഷ്യജന്മത്തെ ലഭിച്ചവാറുപക്ഷം അതിനെ നിരർത്ഥമാക്കിക്കളയാതെകണ്ടു സർവ്വാത്മനാ ഒരീശ്വരനെ ഭക്തിയോടുകൂടി സേവിച്ചു സഫലമാക്കിക്കൊള്ളണം. അതിന് ഏതൊരീശ്വരനെ സേവിക്കേണ്ടൂ എന്നു വിചാരിക്കേണ്ടിവരുമ്പോൾ ചന്ദ്രചൂഡനെ സേവിച്ചുകൊള്ളുകയേ വേണ്ടൂ" ഈ ഭാഗങ്ങളിൽ നിന്നു ഭഗവത്ക്കഥകളുടെ ആദർശശുദ്ധി വെളിവാകുന്നു.

കഥാശ്രവണത്തിനു കേരളീയർ വേണ്ടവിധം മേന്മകല്പ്പിച്ചിരുന്നുവെന്നു കാണുന്നു. ചാക്യാർകൂത്ത്, പാഠകം, പുരാണ പാരായണം മുതലായവ ക്ഷേത്രങ്ങളിൽ നടത്തിവരുന്ന പതിവ് ഇന്നുമുണ്ട്. ഈ ഏർപ്പാട് ഏറ്റവും പുരാതനമാകുന്നു. ജനങ്ങൾ പതിവായി വന്നുകൂടുന്ന ക്ഷേത്രങ്ങളിൽ ഭഗവത്കഥാശ്രവണത്തിന് ഇപ്രകാരം വേണ്ട ഏർപ്പാടുകൾ ചെയ്തതു ജനങ്ങളെ സന്മാർഗ്ഗനിരതന്മാരാക്കുവാൻ അതിനു പ്രത്യേകശക്തിയുള്ളതുകൊണ്ടല്ലാതെ മറ്റൊന്നുകൊണ്ടുമല്ല. ഇപ്രകാരം കഥാശ്രവണത്തിനു നിശ്ചയിച്ചിരിക്കുന്ന ഏർപ്പാടുകളിൽ കൂത്തു പ്രാധാന്യം വഹിക്കുന്നു. കൂത്തുപോലെ ആബാലവൃദ്ധജനങ്ങളെ രസിപ്പിക്കുന്നതും സന്മാർഗ്ഗോപദേശകവുമായ ഒരു സരസവിനോദം വേറെ ഇല്ല. ഇതു കേരളീയരുടെ അഭിമാനജനകമായ ഒരു കലാസമ്പത്താകുന്നു. ചാക്യാന്മാർ കൂത്തിന് ഉപയോഗിച്ചുവരുന്നതു ഭട്ടതിരിയുടെ പ്രബന്ധങ്ങളാണ്. ഭട്ടതിരി ചാക്യാന്മാരുടെ ഉപയോഗത്തെക്കരുതി പ്രത്യേകം നിർമ്മിച്ചവയായിരിക്കാം. പ്രബന്ധങ്ങൾ; അഥവാ സാരസ്യപുഷ്ടി കണ്ട് അവയെ ചാക്യാന്മാർ കൂത്തിനുപയോഗിച്ചുതുടങ്ങി എന്നും വരുവാൻ പാടില്ലായ്കയില്ല. ഏതായാലും ചാക്യാന്മാരുടെ കൂത്തിനും ഭട്ടതിരിയുടെ പ്രബന്ധങ്ങൾക്കും തമ്മിൽ ഒരു ദൃഢമായ ബന്ധം പൂർവ്വകാലംമുതല്ക്കു തന്നെ സംഭവിച്ചിട്ടുണ്ടെന്നു സ്പഷ്ടമാണ്.

ചാക്യാന്മാരുടെ വംശം വാഗ്വിലാസത്തിനു ജന്മനാ അനുഗൃഹീതവും കേൾവികേട്ടതുമാകുന്നു. അവരുടെ കഥനരീതി ഒന്നു വേറെയാണ്. അതിന്റെ ജീവശക്തികളാണ് അഭിനയം, ഫലിതം, ഹാസ്യം, ശകാരം മുതലായവ. ഏതു സംഗതിയും ചാക്യാർ പറയുന്നത് അഭിനയത്തോടുകൂടിയായിരിക്കും. മാധുര്യം, സാമർത്ഥ്യം, രസാവിഷ്കരണശക്തി മുതലായവ ചാക്യാന്മാരുടെ വാക്കിന്റെ സഹജഗുണങ്ങളാണ്. ചാക്യാർക്കു അരങ്ങത്തിരിക്കുന്നവരെ നേരെ നോക്കി ശകാരിക്കുകയും സ്തുതിക്കുകയുമാവാം. ആരും ചാക്യാരോടു ഉത്തരം പറയുവാൻ പാടില്ലെന്നു നിശ്ചയമുണ്ട്. ചിലപ്പോൾ മർമ്മംനോക്കി വിഷം തേച്ച വാക്ബാണങ്ങൾ പ്രയോഗിക്കും; മധുസ്യന്ദികളായ സ്തുതികുസുമങ്ങൾകൊണ്ടു ചിലപ്പോൾ അഭിഷേകംചെയ്യും; ചാക്യാന്മാരുടെ മുൻപിൽ അകപ്പെട്ടാൽ ശ്രോതാക്കൾ അതെല്ലാം സഹിക്കുകതന്നെ വേണം. ശക്തനായ രാജാവും ആഢ്യനായ ബ്രാഹ്മണനും വിദ്വാനും അവിധ്വാനും ആരായാലും ചാക്യാരുടെ ശകാരശരങ്ങൾക്കു ലക്ഷ്യമായാൽ ആ പ്രാണവേദന അനുഭവിക്കുകയേ ഗതിയുള്ളു. ഇന്നും ചാക്യാന്മാർ ഈ അധികാരം നിർബ്ബാധമായി പ്രയോഗിച്ചുവരുന്നു.

ചാക്യാരുടെ ശകാരവും സ്തുതിയും പ്രയോജനകരമാകുന്നു. സമുദായത്തിനും വ്യക്തിക്കും സ്വന്തം ദോഷം മനസ്സിലാക്കി അതിനെ പരിഹരിച്ചു സന്മാർഗ്ഗത്തിൽ ചരിക്കുവാൻ സാധിക്കുന്നു എന്നത് ശകാരം ചെയ്യുന്ന ഒരു സഹായമാണ്. ചാക്യാന്മാർ ശകാരശക്തികൊ

ണ്ടു പല കാര്യങ്ങളും നേരെയാക്കിത്തീർത്തതിനു ഉദാഹരണങ്ങളുണ്ട്. നാസ്തീകന്മാർ, ദുർഭരണക്കാർ, ദുഷ്പ്രഭുക്കന്മാർ, രാജസേവകന്മാർ മുതലായ വർഗ്ഗക്കാർക്കു കൂത്തു കേൾക്കുമ്പോൾ തത്കാലത്തേയ്ക്കെങ്കിലും ഒരു സന്മാർഗ്ഗബോധം ഉണ്ടാകാതെയിരിക്കയില്ല. അത്രമാത്രം ഹൃദയസ്പർശകമായവിധം അനുഭവപ്പെടുന്നവയാണ് ചാക്യാന്മാരുടെ വാക്കുകൾ. ഈ വസ്തുതകളെല്ലാം വിചാരിച്ചാൽ സമുദായത്തിൽ ആത്മസംസ്കാരം ജനിപ്പിക്കുന്ന കാര്യത്തിൽ കൂത്ത് ഒട്ടും അപ്രധാനമല്ലാത്ത ഭാഗം വഹിക്കുന്നുണ്ടെന്നു കാണാം.

കൂത്തിനും പ്രബന്ധങ്ങൾക്കും അന്യോന്യസമാശ്രയം നിമിത്തം പല മേന്മകളും ലഭിക്കുവാനിടയായി. കവയ്ക്ക് ആശ്രയമായി സരസമായ ഒരു പ്രബന്ധസമുദായം കിട്ടിയപ്പോൾ കൂത്തുപൂർവ്വാധികം രസകരവും ഫലപ്രദവും ആയിബ്ഭവിച്ചു. അതുപോലെ പ്രബന്ധങ്ങളുടെ സാരസ്യം കഥനരീതിയുടെ പ്രത്യേകതകൊണ്ടു പതിന്മടങ്ങു വൈഭവത്തോടുകൂടി ചാക്യാന്മാരുടെ മുഖത്തുനിന്നു കുതിച്ചുപായുവാൻതുടങ്ങിയപ്പോൾ ജനങ്ങൾക്കു അവയിൽ ആദരവും അങ്ങനെ അവയ്ക്കു പ്രതിഷ്ഠയും കൈവന്നു. ചുരുക്കത്തിൽ അല്പകാലംകൊണ്ടു കൂത്തും പ്രബന്ധങ്ങളും തമ്മിൽ വേർപിരിയുവാൻ പാടില്ലാത്തവിധം ഇണങ്ങിക്കഴിഞ്ഞുവെന്നു പറയണം.

പ്രസിദ്ധ വാഗ്മിയായ കുട്ടഞ്ചേരി ഇരവിച്ച്യാക്യാർ ഭട്ടതിരിയുടെ കാലത്താണ് ജീവിച്ചിരുന്നത്. ഇദ്ദേഹവും ഭട്ടതിരിയും തമ്മിൽ വലിയ സ്നേഹിതന്മാരായിരുന്നു. ഈ ചാക്യാരുടെ ആവശ്യത്തിനുവേണ്ടിയാണ് ഭട്ടതിരി പ്രബന്ധം നിർമ്മിച്ചു തുടങ്ങിയത് എന്ന് പറയപ്പെടുന്നു. അക്കാലത്തുണ്ടായിരുന്ന വാക്യാന്മാരിൽ ഇരവിച്ചാക്യാർ അദ്വിതീയനായിരുന്നു. ഇദ്ദേഹത്തെപ്പറ്റി പല ഐതിഹ്യങ്ങളും കേട്ടിട്ടുണ്ട്.

ഭട്ടതിരിയുടെ നിരനനുനാസികമായ 'നിരനുനാസികം' പ്രബന്ധം ഈ ചാക്യാർ നിരനുനാസികമായിത്തന്നെ ഏകദേശം ഒരു യാമത്തോളവും വിസ്തരിച്ച് അർത്ഥം പറഞ്ഞിട്ടുണ്ടെന്നാണ് ഐതിഹ്യം. ''പരിഭവഗ്രസ്തസ്യ ധിക് തേ ഭുജാ'' എന്ന ഭാഗം വിസ്തരിച്ച്, ''നിന്റെ കൈകൾക്കു സ്ത്രീയെപ്പോലെ ഇത്രമാത്രം പൗരുഷമില്ലാതെയായിപ്പോയല്ലോ'' എന്നു ചാക്യാർ അർത്ഥം പറഞ്ഞപ്പോൾ അതു കേട്ടുകൊണ്ടിരുന്ന ഭട്ടതിരി അത്ഭുതപ്പെട്ടു. കൂത്തു കഴിഞ്ഞപ്പോൾ ''ഞാൻ അത്രയ്ക്ക് അർത്ഥം വിചാരിച്ചില്ല'' എന്നു ചാക്യാരോടു പറയുകയുണ്ടായി. ഈ സംഗതി ഇരവിച്ചാക്യാരുടെ സഹൃദയത്വത്തെ വെളിവാക്കുന്നു. ഒരിക്കൽ പാഞ്ചാലീസ്വയംവരം പറയുമ്പോൾ നെടുമ്പുരയിടുന്നതിനെപ്പറ്റി ചാക്യാർ വിസ്തരിച്ചുതുടങ്ങി. അതിൽ നെടുമ്പുരയുടെ മോന്താഴം മുറിഞ്ഞു താഴെ വീഴുന്നതായി ചാക്യാൻ വർണ്ണിച്ചു അപ്പോൾ ചാക്യാരുടെ വാക്പാടവംകൊണ്ടും ആംഗ്യവിശേഷം കൊണ്ടും അരങ്ങത്ത് ഇരുന്നവരെല്ലാം തങ്ങളുടെ തലയിൽ മേന്താഴം വീഴുമോ എന്നു ഭയപ്പെട്ടു തലയിൽ കൈവെച്ചു തടുക്കുകയുണ്ടായി. ഇപ്രകാരം പല ഐതിഹ്യങ്ങളും ഇരവിച്ഛാക്യാരെപ്പറ്റി പറഞ്ഞുകേട്ടിട്ടുണ്ട്. ഭട്ടതിരിയുടെ പ്രീതിബഹുമാനങ്ങൾക്കു പാത്രമായ സംഗതികൊണ്ട് ഇദ്ദേഹത്തിന്റെ അന്യാദൃശ്യമായ യോഗത്തെപ്പറ്റി ഏറെക്കുറെ ഊഹിക്കാം. ഈ ചാക്യാരുടെ കൂത്തു ഭട്ടതിരിക്കെന്നപോലെ ഭട്ടത്തിരിയുടെ പ്രബന്ധങ്ങൾക്കു ചാക്യാർക്കും അത്യന്തം സമ്മതമായിരിന്നു.

നിരനുനാസികത്തിന്റെ അവസാനത്തിൽ ഭട്ടതിരി ''രവി നടാദേശം'' കൊണ്ടാണ് ആ പ്രബന്ധം നിർമ്മിച്ചതെനു പറഞ്ഞിരിക്കുന്നു. ഇവിടെ ഇരവിച്ഛാക്യാരെ ഉദ്ദേശിച്ചാണ് രവി പദം പ്രയോഗിച്ചിരിക്കുന്നത്. അതുകൊണ്ട് ഇരവിച്ഛാക്യാരെയും ഭട്ടതിരിയെയും സംബന്ധിച്ചു പറഞ്ഞു വരുന്ന ഐതിഹ്യങ്ങൾ വിശ്വാസയോഗ്യങ്ങളാണെന്നു വന്നുകൂടുന്നു.

ഭട്ടതിരി അസംഖ്യം പ്രബന്ധങ്ങൾ നിർമ്മിച്ചിട്ടുണ്ട്. അവയിൽ ഭാരതം സർവ്വോപരി

പ്രാധാന്യത്തെ അർഹിക്കുന്നു. ആദിമുതൽ അവസാനംവരെയുള്ള മഹാഭാരതകഥാംശങ്ങളെ അധികരിച്ചു പ്രത്യേകം വിരചിച്ചിട്ടുള്ള അനേകം ലഘുക്കളും അലഘുക്കളുമായ പ്രബന്ധ ങ്ങളുടെ വലിയൊരു സമുദായമാകുന്നു മഹാഭാരതംപ്രബന്ധം. ആകൃതികൊണ്ടെന്നപോലെ പ്രകൃതികൊണ്ടും അധികം മഹത്ത്വം ഈ പ്രബന്ധത്തിനുണ്ട്. ഭീഷ്മോത്പത്തി, വ്യാസോ ത്പത്തി, സത്യവതീപരിണയം, ചിത്രാംഗദവധം, അബോപാഖ്യാനം, ധൃതരാഷ്ട്രാദ്യുത്പ ത്തി, പാണ്ഡവോത്പത്തി, ബകവധം, പാഞ്ചാലീസ്വയംവരം (പൂർവ്വഭാഗവും ഉത്തരഭാഗവും) യുധിഷ്ഠരാഭിഷേകം, സുന്ദോപസുന്ദോപഖ്യാനം, ജരാസന്ധവധം, ദിഗ്വിജയം, രാജസൂയം, സുഭദ്രാഹരണം, കീരാതം ഭഗവദൂത്, കല്യാണസൗഗന്ധികം, യുദ്ധം, ഭീഷ്മസ്വർഗ്ഗതി മുത ലായ കഥാംശങ്ങളെപ്പറ്റി എല്ലാം പ്രത്യേകം നിർമ്മിച്ചിരിക്കുന്ന പ്രബന്ധങ്ങൾ ഭാരതംപ്രബ ന്ധത്തിന്റെ ഓരോരോ ഭാഗങ്ങളാകുന്നു എന്നു പറഞ്ഞാൽ ഈ സാഹിത്യത്തിന്റെ വലുപ്പം ഏകദേശം ഊഹിക്കാം.

സ്യമന്തകം, നൃഗമോക്ഷം, കുചേലവൃത്തം, സന്താനഗോപാലം മുതലായവ ഭട്ടതിരി ഭാഗവല്ലകഥകളെ ആസ്പദമായി നിർമ്മിച്ചിരിക്കുന്ന പ്രബന്ധങ്ങളാകുന്നു. മത്സ്യാവതാരം, വാമനാവതാരം, ഗജേന്ദ്രമോക്ഷം, ഏകാദശീമാഹാത്മ്യം മുതലായ ഭാഗവതകഥകളെ വിഷയ മാക്കിയും പ്രബന്ധങ്ങൾ നിർമ്മിച്ചിട്ടുണ്ട്.

പാർവ്വതീസ്വയംവരം, ദക്ഷയാഗം ത്രിപുരദഹനം, അഷ്ടമി പ്രബന്ധം മുതലായവ ശൈവ കഥകളെ വിഷയീകരിച്ചു നിർമ്മിച്ചിട്ടുള്ള പ്രബന്ധങ്ങളാകുന്നു.

ഭാരതത്തിലെ എന്നപോലെ രാമായണത്തിലെയും എല്ലാ കഥകളെ അധികരിച്ചു പ്രബന്ധ ങ്ങൾ നിർമ്മിച്ചിട്ടുണ്ട്. അവയുടെ സമൂഹത്തെയാണ് രാമായണം പ്രബന്ധം എന്നു പറയുന്ന ത്. ഇതും ഭാരതംപോലെ മഹത്തായ ഒരു പ്രബന്ധമാണെന്നു പ്രത്യേകം പറയേണ്ടതില്ലേന്നു വിശ്വസിക്കുന്നു.

ഈ പ്രബന്ധങ്ങൾ അധികവും ചാക്യാന്മാർ ധാരാളമായി ഉപയോഗിച്ചുവരുന്നവയാകു ന്നു. അതുകൊണ്ട് ഇവയ്ക്കെല്ലാം ധാരാളം പ്രസിദ്ധിയും പ്രചാരവും ലഭിച്ചിട്ടുണ്ട്.

നാരദമോഹനം, സ്വാഹസുധാകരം എന്നിങ്ങനെ പല പ്രബന്ധങ്ങളുടെ പേരുകളും സ്മ രിക്കപ്പെടേണ്ടവയാകുന്നു. ഇവയിൽ നാരദമോഹനത്തിനു പ്രചാരമുള്ളതായി കാണുന്നില്ല. ചാക്യാന്മാർ ഉപയോഗിക്കായ്കയായിരിക്കാം അതിനു കാരണം.

ഇവയിൽ ഭാരതവും രാമായണവും പ്രധാനങ്ങളാകുന്നു. കവിതയുടെ ഗുണംകൊണ്ടും ചാക്യാന്മാർ മറ്റുള്ളവയെക്കാൾ കൂടുതലായി ഉപയോഗിച്ചുവരുന്നതുകൊണ്ടും ഇവയ്ക്കു പ്രാ ധാന്യം കിട്ടി.

ഈ പ്രബന്ധങ്ങളിൽ ഭട്ടതിരിയുടെ ഗദ്യപദ്യങ്ങൾ എന്ന പോലെ സുപ്രസിദ്ധങ്ങളായ അന്യ (സംസ്കൃത) കൃതികളിലെ ഭാഗങ്ങളും ധാരാളം കാണുന്നുണ്ട്.

അഗസ്ത്യഭട്ടന്റെ ബാലഭാരതം, അനന്തഭട്ടന്റെ ഭാരതചമ്പു, രഘുവംശം മുതലായ സം സ്കൃതകൃതികളിൽനിന്ന് അസംഖ്യം പദ്യങ്ങളും ഗദ്യങ്ങളും ഭാരതപ്രബന്ധത്തിൽ എടു ത്തുചേർത്തു കാണുന്നു. ആകപ്പാടെ വിചാരിച്ചാൽ ഭാരതംപ്രബന്ധത്തിലെ പദ്യങ്ങളിൽ

ഒരു വലിയ ഭാഗം ബാലഭാരതത്തിൽനിന്ന് എടുത്തിരിക്കുന്നവയാണെന്നു ഗ്രഹിക്കുവാൻ ക്ലേശമില്ല. ബാലഭാതത്തിലെയും ഭാരതചമ്പുവിലെയും പദ്യങ്ങളും ഗദ്യങ്ങളും ഇപ്രകാരം എടുത്തുപയോഗിച്ചിരുന്നില്ലെങ്കിൽ ഭാരതപ്രബന്ധത്തിന് ഇപ്പോൾ കാണുന്ന ഗാത്രപുഷ്ടി ഉണ്ടാകുകയില്ല എന്നു നിസ്സംശയം പറയാം. 'ദിഗ്വിജയ'ത്തിൽ രഘുവംശം നാലാം സർഗ്ഗത്തിലെ പദ്യങ്ങൾ അസംഖ്യം എടുത്തു ചേർത്തിട്ടുണ്ട്.

അന്യകൃതികളിൽനിന്നു ഗൃഹീതങ്ങളായ പദ്യങ്ങളുടെ സംഖ്യ രാമായണചമ്പുവിലുള്ളതും അല്പവും ചെറിയതല്ല മഹാനാടകം, അനർഘരാഘവം, ഭോജചമ്പു, രഘുവംശം മുതലായ കൃതികളിൽനിന്നാണ് രാമായണപ്രബന്ധത്തിൽ ഗദ്യപദ്യങ്ങൾ എടുത്തു ചേർത്തിരിക്കുന്നത്. ആശ്ചര്യചൂഡാമണിയിലെ പദ്യങ്ങളും ഈ പ്രബന്ധത്തിൽ ധാരാളമുണ്ട്.

യഥോചിതം അന്യപ്രപഞ്ചങ്ങളിൽനിന്നു ധാരാളം ഭോഗങ്ങൾ എടുത്തു ചേർത്ത് ഈ പ്രബന്ധങ്ങളെ ഇപ്രകാരം തടിപ്പിച്ചതു കവിതന്നെയോ അതോ ഇവകൊണ്ടു കൈകാര്യംചെയ്തുവരുന്ന ചാക്യാന്മാരും പാഠകക്കാരുമോ എന്ന സംഗതി ചിന്തനീയമായിട്ടാണിരിക്കുന്നത്. ഭട്ടതിരി ഇപ്രകാരം ഒരു 'സർവ്വനിബന്ധനഹർത്താവായി ഭവിക്കുമെന്നു വിശ്വസിക്കുവാൻ വളരെ മടി തോന്നുന്നു. ചാക്യാന്മാർ കഥ പറയുമ്പോൾ യഥോചിതം ഇതരങ്ങളായ സംസ്കൃത പ്രബന്ധങ്ങളിൽനിന്നു പദ്യങ്ങൾ ഉദ്ധരിക്കുക്ക പതിവാണ്. അങ്ങനെ അവർ ചൊല്ലിവരാറുള്ള ഗദ്യപദ്യങ്ങൾ കടന്നുകൂടിയതുകൊണ്ട് ഈ പ്രബന്ധങ്ങളിൽ ഇത്രമാത്രം പരനിബന്ധനകൾ സ്ഥാനംപിടിച്ചുവെന്നു വിശ്വസിക്കുവാനാണ് യുക്തിയും അനുഭവവും സഹായിക്കുന്നത്. എന്നാൽ ഇപ്രകാരം വേറെയും പല പ്രബന്ധങ്ങളുണ്ടല്ലോ. രാമായണത്തിലും ഭാരതത്തിലും എന്നപോലെ അവയിലും എന്തുകൊണ്ട് അന്യ നിബന്ധനകൾ കാണുന്നില്ല? ഈ പ്രബന്ധങ്ങൾ പറയുമ്പോൾ മാത്രമേ ചാക്യാന്മാർ അന്യഭാഗങ്ങൾ ഉദ്ധരിച്ചു ചൊല്ലുക പതിവുള്ളൂ എന്നു വിശ്വസിക്കുന്നത് അബദ്ധമല്ലേ? ഇതരകൃതികളുടെ സ്പർശംപോലുമില്ലാത്ത പല പ്രബന്ധങ്ങളും ഭട്ടതിരിയുടെ വകയായുണ്ടല്ലോ. ഈ പ്രശനങ്ങൾക്കു തൃപ്തികരമായ സമാധാനം പറയുവാൻ ക്ലേശമുണ്ട്.

പുനം ഭാഷയിൽ നിർമ്മിച്ചിട്ടുള്ള രാമായണഭാരത ചമ്പുകൾക്കും ഭട്ടതിരിയുടെ രാമായണഭാരതങ്ങൾക്കും തമ്മിൽ ചില സംഗതികളിൽ ഐക്യം കാണുന്നു. ഭോജചമ്പു, അനർഘരാഘവം മുതലായ സംസ്കൃതകൃതികളിൽനിന്നു അനേകം പദ്യങ്ങൾ രണ്ടു രാമായണ പ്രബന്ധങ്ങളിലും എടുത്തു ചേർത്തിരിക്കുന്നു. ഒരേ പദ്യങ്ങൾതന്നെ രണ്ടിലും ധാരാളം കാണാം. അതുപോലെ ഈ രണ്ടുപേരുടേയും ഭാരതപ്രബന്ധങ്ങളിലും ബാലഭാരതപദ്യങ്ങൾ ഒട്ടേറെയുണ്ട്.

> ആസ്ത്മാമാർത്തപ്രലാപം ചെറുതുമുടൽ വിറച്ചീല ബാഷ്പാംബുപുരം
> വാർത്തീലൊട്ടും വിയർത്തീലണിവദനമതേ നല്ലൊരുല്ലാസശാലീ
> ഓർത്താലാശ്ചര്യമത്രേ പുനരിവനെതിരാമെന്നിവണ്ണം ദ്വിജാനാം
> സാർദ്ധേ സംശ്ലാഘമാനേ സപദീ സ നിരയാദൗരസോ മാരുതസ്യ

എന്ന ഭാഷാഭാരതചമ്പുവിലെ മണിപ്രവാളപദ്യം ബകവധം പ്രബന്ധത്തിൽ കാണുന്നു. ഭാഷാരാമായണചമ്പുവിലെ ഗദ്യങ്ങളും നൈഷധ(ഭാഷാ) ചമ്പുവിലെ പദ്യങ്ങളും ഭാരതപ്രബന്ധത്തിൽ ദുർല്ലഭമായിട്ടെങ്കിലും എടുത്തു ചേർത്തിരിക്കുന്നു. ഇതിൽ നിന്ന് എല്ലാം പുനപ്രഭൃതികളുടെ ഭാഷാചമ്പുക്കളോടും ഭട്ടതിരിയുടെ പ്രബന്ധങ്ങൾക്കു നിസ്സാരമല്ലാത്ത ഒരു സംബന്ധമുണ്ടെന്നു തെളിയുന്നതാണ്. ഇതാണ് ഭാരതാദിപ്രബന്ധങ്ങൾക്കു അന്യകൃതികളുമായി സംഭവിച്ചുകാണുന്ന ബന്ധത്തിന്റെ സ്വഭാവം.

ഈ പ്രബന്ധങ്ങൾക്ക് ഇപ്രകാരം ഒരു അന്യോന്യബന്ധം സംഭവിക്കുന്നതിനു പ്രധാനകാരണം ചാക്യാകാർ ഇവയെ ധാരാളമായി ഉപയോഗിച്ചുവന്നതാണെന്നുള്ളതു നിർവ്വിവാദമായ ഒരു സംഗതിയാകുന്നു. ആദ്യകാലത്തു (പുനത്തിന്റെ കൃതികൾ ഉണ്ടാകുന്നതുവരെ) ചാക്യാന്മാർ ഭോജചമ്പുമുതലായ സംസ്കൃതികളിൽനിന്നു ഗദ്യപദ്യങ്ങൾ ചൊല്ലി അർത്ഥം പറഞ്ഞു തങ്ങളുടെ കഥനം നിർവ്വഹിച്ചുവന്നു. പിന്നീടു പുനത്തിന്റെ രാമായണാദി പ്രബന്ധങ്ങൾ ഉണ്ടായി. അതോടുകൂടി അവയെ ആശ്രയിച്ചുകൊണ്ടു ചാക്യാന്മാർ കൂത്തു പറഞ്ഞുതുടങ്ങി. അങ്ങനെ കുറെക്കാലം കഴിഞ്ഞപ്പോഴാണ് ഭട്ടതിരിയുടെ പ്രബന്ധങ്ങൾ ആവിർഭവിച്ചത്. അപ്പോൾ പുനത്തിന്റെ പ്രബന്ധങ്ങളെ ഉപേക്ഷിച്ചു ചാക്യാന്മാർ അവയെ ആശ്രയിച്ചു. ആദ്യകാലത്തു ചാക്യാന്മാർ ഉപയോഗിച്ചുപോന്ന ഭോജചമ്പു, മഹാനാടകം, ഭാരതചമ്പു മുതലായവയിലെ പദ്യങ്ങൾ ഭാഷാപ്രബന്ധങ്ങളിലും സംസ്കൃതപ്രബന്ധങ്ങളിലും ഒരുപോലെ കടന്നുകൂടുന്നതിന് ഇപ്രകാരം ചാക്യാന്മാർ ഉപയോഗിച്ചുവന്നതാണ് കാരണം.

ഭാഷാപ്രബന്ധങ്ങളെ ചാക്യാന്മാർ ഉപയോഗിച്ചുവന്നിട്ടില്ലെന്നു വാദിക്കുന്ന പണ്ഡിതന്മാർ, ഭാഷാപ്രബന്ധങ്ങൾക്കും സംസ്കൃതചമ്പുകൾക്കും തമ്മിലുള്ളതും ഇവിടെ വിവരിച്ചതുമായ ബിംബം എങ്ങനെ സംഭവിച്ചു എന്നു ചിന്തിക്കാത്തതു ശോചനീയമായിരിക്കുന്നു ഈ പ്രബന്ധങ്ങൾക്കെല്ലാം അനേകം സംഗതികളിൽ സ്ഥൂലമായും സൂക്ഷ്മമായും ഐക്യം കാണുന്നു. ചാക്യാന്മാർ ഇവയെക്കൊണ്ടെല്ലാം ഒരുപോലെ കൈകാര്യം ചെയ്തുവന്നിരുന്നുവെന്നു ഇതിൽനിന്നെല്ലാ നിശ്ചയിക്കാവുന്നതാണ്.

ഭട്ടതിരിയുടെ പ്രബന്ധങ്ങളുടെ ആവിർഭാവത്തിനുമുമ്പു പുനത്തിന്റെ രാമായണഭാരതങ്ങൾ ചാക്യാന്മാർ കൂത്തിന് ഉപയോഗിച്ചുവന്നിരുന്നുവെന്നു സ്പഷ്ടമാകുന്നു. ഈ സംഗതി വിചാരിക്കുമ്പോൾ പുനത്തിന്റെയെന്നപോലെ ഭട്ടതിരിയുടെയും പ്രബന്ധങ്ങളിൽ ഇത്രമാത്രം പരസ്വം കടന്നുകൂടിയതു ചാക്യാന്മാരുടെ വ്യാപാരംകൊണ്ടാണെന്നു സ്ഥാപിക്കുന്നതിനാണ് യുക്തി അധികം സഹായിക്കുന്നത്. ഈ അഭിപ്രായത്തിൽനിന്നു ചാക്യാന്മാർ ഉപയോഗിക്കുന്ന കൃതികളിലെല്ലാം അന്യനിബന്ധനകൾ ഉണ്ടാകേണ്ടതാണെന്നു സിദ്ധിക്കുന്നില്ല. ഭട്ടതിരിയുടെ പ്രബന്ധങ്ങളിൽത്തന്നെ പലതും ഈ സന്ദർഭത്തിൽ ഉദാഹരിക്കപ്പെടാം.

അന്യകൃതികളിൽനിന്നു പല ഭാഗങ്ങളും ഭട്ടതിരിയുടെ പ്രബന്ധങ്ങളിൽ ചേർത്തുകാണുന്നുവെന്നു പറഞ്ഞുവല്ലോ. ഇവയെയും ഭട്ടതിരിയുടെ സ്വന്തം പദ്യങ്ങളേയും തിരിച്ച് അറിയുന്ന കാര്യത്തിൽ വായനക്കാർക്കു പലപ്പോഴും അധികം ക്ലേശം സംഭവിക്കുമെന്നതിനു സംശയമില്ല. തെറ്റിദ്ധരിച്ചു പ്രബന്ധങ്ങളിലെ അനേകം പദ്യങ്ങളുടെ കർത്തൃത്വം ഭട്ടതിരിയിൽ ആരോപിച്ച് അങ്ങനെ വിശ്വസിച്ചുവരുന്നവർ ധാരാളമുണ്ട്. അതിവിസ്തൃതമായ സംസ്കൃതകാവ്യപരിചയം, സൂക്ഷ്മമായ വിമർശനശക്തി, ഗാഢമായ സഹൃദയത്വം മുതലായ ഗുണങ്ങൾ ലഭിച്ചിരിക്കുന്ന പണ്ഡിതന്മാർക്കുകൂടി പ്രബന്ധങ്ങളിൽ കാണുന്ന പദ്യങ്ങളുടെ കർത്തൃത്വവിചിന്തനത്തിൽ ചിലപ്പോൾ തെറ്റു പറ്റിപ്പോകുമെന്നാണ് എനിക്കു തോന്നുന്നത്. ഏതു സംസ്കൃത മഹാകവിയുടെ ശൈലിയിലും പദ്യം നിർമ്മിക്കുവാൻ പ്രബന്ധകർത്താക്കന്മാർക്കു പ്രത്യേകം സാമർത്ഥ്യമുണ്ട്. ഈ വൈഭവവും പ്രകൃതത്തിൽ വായനക്കാരുടെ തെറ്റിനെ സഹായിക്കുന്നതായിട്ടാണ് അനുഭവപ്പെടുന്നത്.

ഭട്ടതിരിയുടെ എല്ലാ പ്രബന്ധങ്ങളെപ്പറ്റിയും ഇവിടെ വിമർശനംചെയ്യുന്നതു സുകരമല്ല. ഈ മഹാകവിയുടെ അന്യാദൃശങ്ങളായ കവിതാഗുണങ്ങളെയും അന്യകവികളുടേതിൽനിന്നു ഭട്ടതിരിയുടെ സ്വഭാവത്തിനുള്ള പ്രത്യേകതകളെയും കാണിക്കുന്നതിനു സ്ഥാലീപുലാകന്യായേന ഏതാനും ചില പ്രബന്ധങ്ങളെപ്പറ്റി അല്പമൊന്നു വിചിന്തനംചെയ്താൽ മതിയാകുമെന്നു വിശ്വസിക്കുന്നു. അതുകൊണ്ടു ഭാരതപ്രബന്ധത്തിലെ പ്രധാന്യമേറിയ ചില

കൃതികളെപ്പറ്റി ആദ്യം വിചാരിക്കാം.

ഭാരതം ചന്ദ്രവംശവർണ്ണനത്തോടുകൂടി ആരംഭിക്കുന്നു. പൂർവ്വ ഭാരതകഥാംശങ്ങളെ ഭട്ടതിരി അല്പമായി സ്പർശിച്ചിട്ടുണ്ട്. ഈ കാര്യത്തിൽ ഈ പ്രബന്ധം മാനവേദചമ്പുമായി അകന്ന ഒരു ബന്ധം വഹിക്കുന്നതായി വിചാരിക്കാം. അനന്തഭട്ടന്റെയും മാനവേദന്റെയും ചമ്പുക്കളിലെ പല ഭാഗങ്ങളെയും അതിശയിക്കുന്ന അംശങ്ങൾ ഭാരതം പ്രബന്ധത്തിലുണ്ട്. ഭട്ടതിരിയുടെ സരസ്വതീവിലാസം ഗദ്യത്തിലോ പദ്യത്തിലോ ഏതിലാണ് അധികം പ്രകാശിക്കുന്നതെന്നു പറയുവാൻ സാധിക്കയില്ല. അത്രമാത്രം അതു ഭാരതം പ്രബന്ധത്തിൽ ഗദ്യപദ്യ സാധാരണമായി പരിലസിക്കുന്നു.

ഭട്ടതിരിയുടെ പ്രബന്ധങ്ങളിൽ രാജസൂയം അർത്ഥഗാംഭീര്യാദിഗുണങ്ങൾകൊണ്ടു മുൻപിട്ടു നില്ക്കുന്നു. യാഗക്രിയകളെപ്പറ്റി നിശയമില്ലാത്ത ആളാണ് ഭട്ടതിരിയെന്നു നമ്പൂതിരിമാരുടെ ഇടയിൽ ഒരു ആക്ഷേപമുണ്ടായിരുന്നുവെന്നും അതിന്റെ പരിഹാരത്തിന്നുവേണ്ടി രാജസൂയം നിർമ്മിച്ചുവെന്നും, ഒരൈതിഹ്യമുണ്ട്. ഈ ഐതിഹ്യത്തിന്റെ വാസ്തവം എങ്ങനെയിരുന്നാലും ഈ പ്രബന്ധത്തിൽ യാഗക്രിയകളെല്ലാം യഥാവിധി വർണ്ണിച്ചിട്ടുണ്ടെന്നതിനു സംശയമില്ലാ രാജസൂയത്തിൽ യാഗക്രിയകളെ വർണ്ണിക്കുന്ന ഭാഗത്തിൽ കവി വളരെ മനസ്സു വെച്ചിട്ടുണ്ടെന്നു തോന്നും. യാഗവിധികളെപ്പറ്റി ഭട്ടതിരിക്ക് എത്രമാത്രം സൂക്ഷ്മവും വിപുലമായ ജ്ഞാനമുണ്ടെന്ന് ഈ ഭാഗത്തിൽനിന്ന് ആർക്കും എളുപ്പം മനസ്സിലാക്കാം. യാഗത്തിന്റെ ഒരുക്കം, ക്രിയ, അഗ്രപൂജ, ശിശുപാലന്റെ ആക്ഷേപം, വധം മുതലായ ഭാഗങ്ങളിലെല്ലാം ഭട്ടതിരിയുടെ പ്രൗഢകോമളമായ കവിതാനടി സഹജവും അനിയന്ത്രിതവുമായ പാടവത്തോടുകൂടി നർത്തനം ചെയ്യുന്നു.

രാജസൂയത്തിനു നാനാദേശങ്ങളിൽനിന്നും വന്ന രാജാക്കന്മാർ, ജനങ്ങൾ അവരുടെ ആഗ്രഹം മുതലായവ ഭട്ടതിരി മനോധർമ്മത്തോടുകൂടി വർണ്ണിക്കുന്നു.

> പാണ്ഡ്യൻ നൽച്ചന്ദനത്തിൻനിര, മരിചചയം
> കേരളൻതാ, നവന്തി–
> ക്ഷമാപൻ ലക്ഷം പരസ്ത്രീകളെ, മണിമയഭൂ–
> ഷാഗണം കുന്തളേശൻ,
> കാശീശൻ കീകടക്ഷമാവരനുമമിതമാം
> ഗോക്കളെ, ച്ചീനനാഥൻ
> ത്വിട്ടേറും പട്ടുവർഗ്ഗം, ഗജരഥതുരഗൗ–
> ഘങ്ങൾ സൗവീരരാട്ടും.
>
> കാംബോജൻ കംബളൗഘം, മൃഗമദഘനസാ–
> രാദീഭാണ്ഡങ്ങൾ പൗണ്ഡ്റൻ,
> വംഗൻ പര്യങ്കവര്യങ്ങളെയനവധി പൊൽ–
> ക്കിണ്ടി കാലിംഗവര്യൻ
> സൗരാഷ്ട്രൻ ഭാരലക്ഷം, ധവളഗുളസിതാ–
> വർഗ്ഗമപ്പാർവ്വതന്മാർ,
> തൈലം തേനും ഗൃലത്തിൻകലശമമിതമായ്
> നന്ദനുംരുത്ര നല്കീ.

എന്നു രാജാക്കന്മാർ കൊണ്ടുവന്ന കാഴ്ചദ്രവ്യങ്ങളെപ്പറ്റി പറയുന്നു. ഒരോ ദേശത്തും ലഭിക്കുന്ന വിശിഷ്ടവസ്തുക്കളെല്ലാം അവിടങ്ങളിൽനിന്നു വന്ന രാജാക്കന്മാർ കൊണ്ടുവന്നു

ധർമ്മപുത്രർക്കു സമർപ്പിച്ചു. പാണ്ഡ്യദേശത്തെ ചന്ദനം കേരളത്തിലെ കുരുമുളക്, ചീന രാജ്യത്തിലെ പട്ട് ഇവയൊന്നും ഭട്ടതിരി പ്രകൃതത്തിൽ വിസ്തരിച്ചിട്ടില്ല. ഈ വർണ്ണനം ധർമ്മപുത്രരുടെ സ്വാധീനശക്തിയെ വ്യഞ്ജപ്പിക്കുന്നു.

ഭൂരിദ്രവ്യം കൊതിച്ചും ചിലരതിരസമാം
സാജ്യഭോജ്യാദിയാകും.
സ്വാരാജ്യം നേടുവാനും ചിലർ മഖവിധിയിൽ
പാടവം കാട്ടുവാനും
അന്യന്മാർ കൃഷ്ണനെക്കാൺമതിനിതരജനം
ശാസ്ത്രവാദത്തിനാഞ്ഞും
ധന്യന്മാർ സൽകുടുംബത്തൊടു സഗുണഗണ–
ക്ഷമാസുരന്മാരണഞ്ഞാർ

എന്നു വിവിധസ്വഭാവക്കാരായ ബ്രാഹ്മണരുടെ ആഗമനോദ്ദേ വർണ്ണിക്കുന്നതു ഭംഗിയായിട്ടുണ്ട്.

ഭീഷ്മാദ്യരെക്കഴൽ പിടിച്ചു വണങ്ങി മുന്നം
രക്ഷാദികൾക്കു ഹരിയെപ്പരമാദരിച്ചു
ധൗമ്യൻ തുടർന്നവരെ യാജകരാക്കി യജ്ഞം
ശീലിച്ചപോരെ യുവകർമ്മികളായ് വരിച്ചു.

എന്ന പദ്യത്തിൽ ധർമ്മപുത്രരുടെ ഗുരുഭക്തി മുതലായ ഗുണങ്ങളെ വ്യഞ്ജപ്പിച്ചിരിക്കുന്നു.

ഭീമൻ സൂദാധിപത്യം തുടരുക, മതിമാ–
നർജ്ജുനൻ സജ്ജനത്തിൻ–
ശുശ്രൂഷയ്ക്കുദ്യമിയക്കൂ, നകുലനിവിടെ വേ–
ണ്ടുന്ന സാമാനമേകൂ,
വേണ്ടുംപോൽ പൂജനത്തിൽത്തൂനിയിക സഹദേ–
വൻ സദാവിത്തരക്ഷാ–
കൃത്യം ദുര്യോധനൻ നോക്കുക വിതരണമോ
നിർണ്ണയിക്കട്ടെ കർണ്ണൻ.

എന്നു ഭീഷ്മാദികൾ നിർവ്വധിക്കേണ്ട ജോലികളുടെ സ്വഭാവത്തെ പറയുന്നു. ഒരോരുത്തരേയും അവരുടെ യോഗ്യതയ്ക്കനുസരിച്ച ജോലിയിലാണ് ഏർപ്പെടുത്തുന്നത്.

ഭഗവാനെ സ്തുതിക്കുന്നതായി ദീർഘമായ ഒരു ഗദ്യം ഈ പ്രബന്ധത്തിലുണ്ട്. സാരസ്യവും ഗാംഭീര്യവും നിസ്സീമമായി പരിശോഭിക്കുന്ന ഒന്നാണ് ഈ ഗദ്യം. ഭഗവാൻ കൃഷ്ണവതാരത്തിൽ ചെയ്ത പ്രധാനകൃത്യങ്ങൾ, അവയിൽ അന്തർഭവിച്ചിരിക്കുന്ന തത്ത്വങ്ങൾ മുതലായവയെ പ്രകാശിപ്പിക്കുന്ന ഈ ഗദ്യം സാരസാരസ്യഭൂയിഷ്ഠതകൊണ്ടു സഹൃദയന്മാരെ ആനന്ദമഗ്നമാരാക്കുന്നതാണ്.

ഭഗവാനെ സ്തുതിക്കുന്നതു കേട്ടപ്പോൾ ശിശുപാലനുണ്ടായ ഭാവബേദത്തെ വർണ്ണിക്കുന്നതാണ് താഴെ ചേർക്കുന്ന പദ്യം:

"ചൈദ്യസ്തു വൈരിഗുണവർണ്ണനകർണ്ണശൂല–
തൂർണ്ണപ്രദീർണ്ണഹൃദയോധികരോഷംപൂർണ്ണം
മന്ധാദ്രിഘർണ്ണിതമഹാർണ്ണവവദ്വിഘൂർണ്ണൻ
പ്രോദ്ഗീർണ്ണവാൻ വചനഹാലഹലം തദാനീം"

ഇതിലെ ശബ്ദത്തിന്റെ പുഷ്ടി കോപത്തിന്റെ ഉജ്ജ്വലനത്തെ അധികം കേട്ടപ്പോൾ പ്രക്ഷുബ്ധനായിഭവിച്ച ശിശുപാലന്റെ അകത്തും പുറത്തുമുണ്ടയ ഭാവഭേദങ്ങൾ ഈ വർണ്ണനത്തിൽ നല്ല തന്മയത്വത്തോടുകൂടി പ്രതിബിംബിച്ചിരിക്കുന്നു. കുപിതനായ ശിശുപാലൻ ചെയ്യുന്ന ഭഗവദ്ഗർഹണത്തിൽ സ്തുതിപരമായ അർത്ഥവും കവി നിഷ്പ്രയാസം ഘടിപ്പിച്ചിട്ടുണ്ട്.

"പ്രാഗേവാസൗ വിസാര: ക്വചിദസുരവധേ
ഹീനസൗകര്യഖിന്ന:
സ്തംഭം പ്രാപ്ത: കഥഞ്ചിദ്വദലയദപരം
സർവ്വദം തു ന്യബദ്ധ്നാൽ
മൂന്യാത്മാ വീരഹത്യാം വ്യധത നിരവധീം സ്വാസ്യ ദാരാനാദോഷാ–
നത്യാക്ഷിദ്രാഘവാത്മാ ഹരിചുരിതമഹോ സർവ്വമേവാഭിരാമം."

"മായാമാത്രാൽജഗത്സുന്ദരമയതീ വപുർവ്വസ്തുതോസൗ വിരൂപോ
ഗോപീർവ്യാമോഹ്യ സ്വാധീസ്സ്വരതിമുപനയൻ ലോകബാഹ്യാശ്ചകാര
യോ നാമാപ്യസ്യ ശംസേൽ സ ച ഖലു പ രധാമാശ്രയ: സ്വാൻ ഗൃഹാദീൻ
ത്യക്ത്വാ ഭീക്ഷാരചസ്സ്യാൽ കഥമിവ സ കിലാമങ്ഗല: പൂജനീയ:"

എന്നു രണ്ടു പദ്യങ്ങളെ പ്രകൃതത്തിൽ ഉദാഹരിക്കാം. ഇവയിൽ ഒന്നാമത്തെ പദ്യത്തിലെ 'വിസാരം' 'സൗകര്യം' 'സ്തംഭം എന്നു മൂന്നു പദങ്ങൾ അധികം രസകരങ്ങളായിട്ടുണ്ട്. പ്രകൃതമായ നിന്ദയെ ആദ്യം സ്പഷ്ടമായും അപ്രകൃതമായ സ്തുതിയെ മറച്ചും ഈ പദങ്ങൾ കാണിക്കുന്നു. 'പ്രാഗേവാ സൗ വിസാര' എന്നു കേൾക്കുമ്പോൾ മുൻപേതന്നെ ഇവൻ നിസ്സാരനാകുന്നു എന്ന അർത്ഥമാണ് സഹൃദയന്മാർക്കു തോന്നുന്നത്. മത്സ്യം, സൂകരത്തിന്റെ ഭാവം സൗകര്യം (വരാഹത്വം), സ്തംഭാത്തെ പ്രാപിച്ചവൻ, (നരസിംഹം) എന്ന അർത്ഥം പ്രകൃതത്തിൽ മുൻനിന്നു പ്രകാശിച്ചു രസത്തിനു ഹാനിയെ ചെയ്യുന്നില്ല രാ(ലാ)ഘവാത്മാവും കവി കരുതിക്കൂട്ടിച്ചെയ്ത ഒരു പ്രയോഗമാകുന്നു. 'വിരൂപം' 'സ്വരതീ' 'ലോകബാഹ്യ' എന്ന പദങ്ങൾ രണ്ടാമത്തെ പദ്യത്തിൽ ഗംഭീരതയെ വഹിക്കുന്നവയാണ്. സ്തുതിപക്ഷത്തിൽ ബ്രഹ്മം (ഈശ്വരൻ) ആത്മരാമത്വം, സംസാരികളായവരുടെ കൂട്ടത്തിൽനിന്നു പുറമേ ജീവിക്കുന്നവൻ (അതായതു മുക്തന്മാർ) എന്നാണ് ഈ മൂന്നു പദങ്ങൾക്കും അർത്ഥം. ഈ പദ്യത്തിൽ സ്തുതിപരമായ അർത്ഥം, ഗാംഭീര്യമേറിയതും നിന്ദപരമായതു 'ഫലിത'വുമായിരിക്കുന്നു. നാനാർത്ഥപദങ്ങളെ ആശ്രയിച്ചല്ല ഇവിടെ ശ്ലേഷശക്തി നിലനില്ക്കുന്നതെന്നും ധരിക്കേണ്ടതാണ്.

ഇതാണ് ശിശുപാലൻ ചെയ്യുന്ന ശകാരത്തിന്റെ സ്വഭാവം. പുറമേ ഭഗവാന്റെ ശത്രുവെന്നു തോനിയാലും സൂക്ഷ്മത്തിൽ ശിശുപാലൻ വലിയ ഭക്തനാകുന്നു. അതുകൊണ്ട് ഈ ശകാരത്തിന്റെ ഉള്ളിൽ ഭക്തിപരമായ സ്തുതികൂടി അന്തർഭവിപ്പിച്ചത് അത്യന്തം സമുചിതമായിയെന്നു പറയണം.

പ്രൗഢിയുടേയും ഗാംഭീര്യത്തിന്റേയും ആധിക്യംകൊണ്ടു രാജസൂയംപ്രബന്ധം ചാക്യാന്മാർ അധികമായി കൂത്തിന് ഉപയോഗിക്കാറില്ല. ഈ പ്രബന്ധത്തിനു പ്രസിദ്ധവിദ്വാൻ

വൈക്കത്തു പാച്ചുമൂത്തതു സംസ്കൃതത്തിൽ ഒരു വ്യാഖ്യാനം നിർമ്മിച്ചിട്ടുണ്ട്. ഈ വ്യാഖ്യാനം മൂലത്തിന്റെ ഭാവഗംഭീര്യത്തെയും സാരസ്യത്തേയും ഭംഗിയായി പ്രകാശിപ്പിക്കുന്ന ഒന്നാകുന്നു. ഭാഷയിലും ഒരു വ്യാഖ്യാനം രാജസൂയത്തിനു കാണുന്നു പാച്ചുമൂത്തതിന്റെ വ്യാഖ്യാനത്തിനുശേഷമാണ് ഇതുണ്ടായതെന്നു ഊഹിക്കാം. ഭാഷാവ്യാഖ്യാനം മുദ്രണംചെയ്തു പ്രകാശിപ്പിച്ചിട്ടില്ല. പാച്ചുമൂത്തതിന്റെ വ്യാഖ്യാനം പ്രചാരത്തിൽ ഇരിക്കുന്നു.

അടുത്തതായി മുൻനില്ക്കുന്ന പ്രബന്ധം ഭഗവദ്ദൂത് ആകുന്നു. ഇതിനു ദൂതവാക്യം എന്നും പേരുണ്ട്. ഭഗവാൻ ദൂതിനായി പുറപ്പെടുന്നതുമുതൽ വിശ്വരൂപം കാണിക്കുന്നതുവരെയുള്ള ഭാഗങ്ങൾ ഈ പ്രബന്ധത്തിൽ ഏറ്റവും ഹൃദയംഗമമായിരിക്കുന്നു. ഭഗവദ്ദീതിന്റെ അവസാനത്തിൽ,

> ''നാരായണാഭിധമഹീസുരവര്യവക്ത്ര–
> ജൈവാതൃകാമൃതധുരിനികരായമാണം.''

എന്നു കവി ഈ പ്രബന്ധത്തെപ്പറ്റി പറഞ്ഞിരികുന്നു. ഈ ഭാഗത്തിൽ അസ്ഥാനഗതമായ ഒരാത്മപ്രശംസയും സ്പർശിച്ചിട്ടില്ലെന്നു സഹൃദയന്മാർ സമ്മതിക്കുന്നതാണ്. ഈ പ്രബന്ധവും ഭഗവദ്ഭക്തിയുടെ മാഹാത്മ്യത്തെത്തന്നെ കാണിക്കുന്നു. ഭക്ത്യാ ദിഗുണപുഷ്ടികൊണ്ടു ചാക്യാന്മാർ ഭഗവദ്ദൂതു ധാരാളമായി ഉപയോഗിച്ചുവരുന്നു.

അജ്ഞാതവാസമെല്ലാം കഴിഞ്ഞു ''പാമ്പിൻ വായ്പിട്ടിറങ്ങീടിന പനിമതിപോലേറ്റവും ഭാസമാന''ന്മാരായ പാണ്ഡവന്മാർ തങ്ങളുടെ അവകാശമായ രാജ്യാംശം ലഭിക്കുന്നതിനു വേണ്ട ആലോചനകൾ ചെയ്യുന്നു. പാണ്ഡവന്മാർ, പാഞ്ചാലി, ഭഗവാൻ ബലഭദ്രൻ, ശിനി മുതലായവർ സ്ഥിതിചെയ്യുന്ന സദസ്സിൽവെച്ചാണു ആലോചന നടക്കുന്നത്.

> എന്നാൽക്കൗരവംശനാശമണയാതച്ഛന്റെ രാജ്യം മുര–
> യ്ക്കിന്നിപ്പാണ്ഡവരേൽക്കുമാറൊരുവിധം ചിന്തിപ്പിനെല്ലാവരും;
> എൻപക്ഷം പറയാം, കഴിഞ്ഞതഖിലം തള്ളീടണം, ദൂതനെ–
> സാമ്പ്രേഷിക്കണമാശൂ സന്ധിമൊഴിയാൽ ഭൂ പാതി വാങ്ങീടണം.

ഇതാണ് ശ്രീകൃഷ്ണന്റെ അഭിപ്രായം. ശിനിക്ക് ഈ പക്ഷം സമ്മതമാകുന്നില്ല.

> പുങ്ഖം ഞാണോടു ബന്ധിക്കണമിഹ ദൃഢമായ്, നൂറ്റുപേരോടു വേണ്ടാ;
> പാർത്ഥന്മാരങ്ങയയ്ക്കേണ്ടതു നിശിതശരം തന്നെ ദൂതാളെയല്ല;
> സ്നേഹംകോലും കൃപാണം പതിയണമവതിൽ സ്സാമവാക്കല്ല വേണ്ടൂ;
> കൗരവ്യന്മാർ ഭുജിക്കേണ്ടതു രണധരണീധൂളി, രാജ്യാർദ്ധമല്ല.

ഇപ്രകാരം ശിനി അഭിപ്രായപ്പെടുന്നു. പാണ്ഡവന്മാർ കൗരവന്മാരോടല്ല ശരങ്ങളുടെ പുങ്ഖം (പിടി) വില്ലിന്റെ ഞാണിനോടാണ് യോജിക്കേണ്ടത്. അതുപോലെ കൗരവന്മാരുടെയടുക്കലേയ്ക്കു വിടേണ്ടതു ദൂതന്മാരെയല്ല, നിശിതങ്ങളായ ശരങ്ങളെയാകുന്നു. സ്നേഹത്തോടുകൂടി (മെഴുക്കു പിരട്ടി തുരുമ്പു കളഞ്ഞ) വളാണ് അവരിൽ പതിപ്പിക്കേണ്ടത്, സ്നേഹയുക്തമായ സാമവാക്കല്ല. ദുർയ്യോധനാദികൾ ഭൂമിയെ ഭുജിക്കാൻ ഇടയാകരുത്, ഭൂമിയിലെ പാംസു ഭുജിക്കണം. വധ്യന്മാരായ കൗരവന്മാരോടു സന്ധി സർവ്വഥാ അനുചിതം എന്നു ശിനിയുടെ ആശയം. പ്രകൃതപദ്യത്തിൽ അർത്ഥകല്പനയുടെ ഭംഗി അത്യന്തം ആകർഷകമായിരിക്കുന്നു.

ധൃതരാഷ്ട്രരുടെ ദൂതനായി സഞ്ജയൻ വന്നു പാണ്ഡവന്മാർക്കു ശമോപദേശം ചെയ്യുന്നതും അതിനു രുഷ്ടനായ ഭഗവാൻ മറുപടി പറഞ്ഞയയ്ക്കുന്നതുമായ് ഭാഗവും രസപുഷ്കലമായ ഒന്നു തന്നെ.

തന്നെയ്തന്നെ ഭരിച്ചിടേണ്ടതു, ഫലം ധാരാളമുണ്ടുണ്ണുവാൻ,
തല്പം ചാരു ശിലാതലം, നദിയിലെത്തോയം കുടിപ്പാൻ ശുഭം;
സാരം ദീർഘതപസ്സുകൊണ്ടുലകവും സ്വാധീനമാം ഭാഗ്യവാ–
ന്മാരാൽ പ്രാർത്ഥ്യമരണ്യവാഴ്ച നഗരീവാസത്തിലും മെച്ചമാം.

എന്നു വനജീവിതത്തിന്റെ മാഹാത്മ്യത്തെ വർണ്ണിക്കുന്നു. ഇവിടെ കാട്ടിൽ താമസിച്ചു ശമജീവിതം നയിക്കുകയാണ് പാണ്ഡവന്മാർക്കു ശ്രേയസ്കരം എന്നു ധൃതരാഷ്ട്രരുടെ ആശയം. ഈ കൃത്രിമമായ ഉപദേശത്തിനു ശ്രീകൃഷ്ണൻ ഇപ്രകാരം സമാധാനം പറയുന്നു.

ധീമൻ ഗാവൽഗണേ!യെൻമൊഴിയിതു മൊഴിയാരന്ധഭൂമീശനേകൂ
കാകോളാഗ്നിപ്രദാനികൾ ശകുനി കനപ്പിച്ച കള്ളങ്ങൾകൊണ്ടും,
തെറ്റേറും ത്വത്സുരന്മാർ പൃഥയുടെ സുതരിൽ ദ്രോഹമേല്പിച്ചതെല്ലാം
തെറ്റാതീ കൃഷ്ണനെന്നിൽ പരമപകൃതമായ് പാണ്ഡവന്മാരിലല്ല.

ഓർക്കുന്നേനിതു സന്തതം, സഭയിലാദുശ്ശാസൻ കൂന്തലിൽ
തൂക്കിത്താഴെയിഴച്ചു പൂന്തുകിലഴിച്ചാടൽപ്പെടുത്തീടവേ
ഹ? കൃഷ്ണേതി വിദൂരവാസിയിവനെച്ചിന്തിച്ചഹോ കൃഷ്ണയാ–
ളാക്രന്ദീച്ചതിനിക്കുരുക്കളെയിനിക്കൊന്നാലുമുണ്ടോ ശമം?

രൂക്ഷമായ ഈ മറുപടിയിൽ ഭഗവാന്റെ ഭക്തവാത്സല്യം കരകവിഞ്ഞൊഴുകുന്നുണ്ട്. കുരുക്കൾ പാണ്ഡവന്മാരോടു ചെയ്ത ദ്രോഹമെല്ലാം (അവരോടല്ല) എന്നോടു ചെയ്തതായിട്ടാണ് ഞാൻ വിചാരികുന്നത് എന്ന ഭഗവന്റെ വാക്യം ഭക്തന്മാരായ പാണ്ഡവന്മാരോടുള്ള പക്ഷപാതാധിക്യത്തെ കാണിക്കുന്നു.

യുദ്ധം കൗരവരോടു യുകതമതുതാനിഷ്ടം നമുക്കെങ്കിലും
ബാധിക്കുംവരെ ബാധിയതമരുവാൻ ബന്ധുക്കൾ യത്നിക്കണം;
എന്നാൽ കഞ്ജസമാക്ഷ, സഞ്ജയമുഖാൽച്ചൊല്ലിച്ചതെല്ലാം ഭവാ–
നിന്നെൻദൗത്യമെടുത്തു മദ്ഗുരുഗണം കേൾക്കെ പ്രസംഗിക്കണം.

എന്നു യുധീഷ്ഠരിൽ ഭഗവാനോടും

യുകതം ധർമ്മതനൂജനിന്നഭിമതം സന്ധാനമോ സാമ്പ്രതം
യുദ്ധംതന്നെ സുയോധനൻ കരുതവേ ദുസ്സാധമെന്നെൻമതം;
ചെല്ലാമിന്നു സദസ്സിൽ നിന്റെ ഗുണവും ദ്വിട്ടിന്റെ ദോഷങ്ങളും
ചൊല്ലാം ലോകരറിഞ്ഞിടട്ടെയതുവിട്ടീദ്ദൂതിലുണ്ടോ ഫലം?

എന്നു ഭഗവാൻ ധർമ്മപുത്രരോടും പറയുന്നു. ഇവിടെ ആദ്യത്തെ പദ്യത്തിൽ ബന്ധുധർമ്മമിന്നതാണെന്നു കാണിക്കുന്നു. ദൂതിന്റെ ഫലം ദുര്യോധനന്റെ ദോഷങ്ങളെയും പാണ്ഡവന്മാരുടെ ഗുണങ്ങളെയും ലോകത്തെ ബോധ്യപ്പെടുത്തുകമാത്രമാണെന്നു രണ്ടാമത്തെ പദ്യത്തിന്റെ സാരം. ഏതു സംഗതിക്കും ലോകസമ്മതം ഉണ്ടായിരിക്കുക ആവശ്യമെന്ന് ഇവിടെ ഭാവം

സിദ്ധിക്കുന്നു.

ദൂതിനു പോകുവാൻ ഒരുങ്ങുന്ന ഭഗവാനോട് എങ്ങനെയെങ്കിലും സന്ധി സാധിക്കണമെന്നു ഭീമാദികൾ പറയുന്നു. അവരെയെല്ലാം കണക്കിന് ആക്ഷേപിക്കുന്നതാണ് ഭഗവാന്റെ സമാധാന.

ഹാ! ഹാസത്തിലുദിപ്പതില്ല മൊഴി മേഹേ ഭീമ, നിൻഭാഷിതം
നിന്ദ്യം രോഷമയാഗ്നിയാൽ വിവശനായെന്തെന്തു ചെയ്തില്ല നീ?
നിന്നൂരുക്കൾ സുയോധനന്റെ ഗദയെച്ചിന്തിച്ചു വേപിക്കയോ
ഹേ? ദ്രുശ്ശാസനശോണിതത്തിലരുചിക്കോളിന്നു കൈവന്നുവോ?

എന്നു ഭീമനോടും

സംവത്സരം പരിചയിച്ചഥ ഗോഗ്രത്തിൽ
കൈവിട്ട ഷണ്ഡത നിനക്കു തിരിച്ചുവന്നോ?

എന്നു അർജ്ജുനനോടും ഭഗവാൻ ചോദിക്കുന്നു. ഈ വാക്കുകൾ എത്രമാത്രം ഹാസ്യപൂർണ്ണമാണെന്നു വിചാരിക്കേണ്ടതാണ്. ഇവിടെ 'ഭീമ'പദത്തിനു പൊണ്ണൻ ഒന്നിനും കൊള്ളാത്തവൻ എന്ന് അർത്ഥം ഗ്രഹിക്കണം. ''ദുശ്ശാസനശോണിതത്തിലരുചിക്കോളെ''ന്ന പദം അതിരില്ലാതെ ഭീമനെ ആക്ഷേപിക്കുന്നു. പൊണ്ണനായ നീ മുൻപു ചെയ്ത ശപഥത്തിനു (ദ്രുശ്ശാസനന്റെ ചോര ഞാൻ കുടിക്കും എന്നു ഭീമൻ മുൻപു സത്യം ചെയ്തിട്ടുണ്ട്) എന്തു വിലയെന്നു ചോദ്യത്തിന്റെ സാരം. ''നിന്റെ നപുംസകത്വം ഗോഗ്രഹണത്തിൽ പോയിയെന്നു ഞാൻ വിചാരിച്ചിരുന്നു. ഇപ്പോൾ അതു തിരിച്ചുവന്നുവെന്നു വിചാരിക്കേണ്ടിയിരിക്കുന്നു'' എന്ന വാക്ക് അഭിമാനിയായ അർജ്ജുനന്റെ മർമ്മത്തിൽ തട്ടുന്ന ഒന്നു തന്നെയാണ് നിന്റെ വാക്കു നപുംസകോചിതമായിരിക്കുന്നു എന്നു ഭഗവാന്റെ ആശയം. ഈ മാതിരി ഭാഗങ്ങളിൽനിന്നു ഭട്ടതിരിയുടെ ശകാരനാരായങ്ങൾക്കു എത്രമാത്രം മൂർച്ചയുണ്ടെന്നു വെളിവാകുന്നതാണ്.

കൗരവ്യവാക്ശരവിഭിന്നമനസ്കനാം ഞാൻ
ശൗരേ, ക്ഷണാർദ്ധമപി സന്ധി കൊതിപ്പതില്ല;
ലോകാനുവൃത്തി ഗുരുഭക്തിയിവയ്ക്കുവേണ്ടി–
ദ്ദൗത്യം നടത്തുകയിണക്കരുതേ മുരാരേ!

എന്നു സഹദേവന്റെ വാക്കു ഭഗവാനു ഹിതമായി. സന്തുഷ്ടനായ ഭഗവാൻ സഹദേവനെ അനുഗ്രഹിക്കുന്നു.

'ഒന്നായെന്റെയപേക്ഷ കൗരവസഭാമധ്യേ നിബന്ധിച്ചൊരീ–
ച്ചിന്നും വേണിയെയങ്ങു ബാന്ധവഗുണം വാഴ്ത്തുമ്പോളോർത്തീടണേ!'

എന്നു പാഞ്ചാലി ഭഗവാനോടു പ്രാർത്ഥിക്കുന്നതും

ഭദ്രേ! പാഞ്ചാലി കേൾ നിന്നഭിരുചി സഫലം തന്നെ ഞാൻ വൈരിസന്ധി–
യ്ക്കുദ്യോഗിക്കുന്നതിപ്പോൾ കുരുവരകുനയഖ്യാപനത്തിന്നുമാത്രം
ഗർഭം നിൻവേണിയേന്തുന്നിതു ചില ദിവസംകൊണ്ടു പെറ്റിട്ടനേകം
വേണീബന്ധം ദ്വിഷൾഭൂവരുടെയവരോധങ്ങൾതോറും ഭവിക്കും.

എന്ന സമാധാനവും ഭാവഗംഭീരമാകുന്നു. കൗരവസദസ്സിൽ ചെന്നു സന്ധി സംസാരിക്കു മ്പോൾ എന്റെവേണിയുടെ കാര്യം കൂടി അങ്ങ് ഓർമ്മിക്കണമെന്നു പാഞ്ചാലി അപേക്ഷി ക്കുന്നു. സന്ധി പറഞ്ഞു പാണ്ഡവകൗരവന്മാരെ യോജിപ്പിക്കുന്നതായാൽ എന്റെ വേണിക്ക് എന്നും ദുർദ്ദശ അനുഭവിക്കേണ്ടിവരും; അതിനു ഇടയാകരുത്. ഇതാണ് പാഞ്ചാലിയുടെ ആശയും. വസ്ത്രാക്ഷേപാനന്തരം ദുശ്ശാസനന്റെ രക്തം പുരട്ടിയതിനുശേഷമേ അഴിച്ചുകെ ട്ടുകയുള്ളൂവെന്ന ശപഥത്തോടുകൂടി, പാഞ്ചാലി തലമുടി നന്നാക്കാതെ ഒന്നായി പിരിച്ചുകെ ട്ടിയിരിക്കയാണെന്നുള്ള വസ്തുതകൂടി ഇവിടെ സ്മരിക്കേണ്ടതാകുന്നു. പ്രകൃതത്തത്തിൽ ഭഗവാന്റെ സമാധാനം "ഭദ്രേ" എന്ന് ആരംഭിക്കുന്നതു ഉചിതമായിരിക്കുന്നു. തലമുടിയുടെ ദുർദ്ദശ നീങ്ങി നിനക്കു മംഗളം ഭവിക്കും എന്ന അർത്ഥം ധ്യോതിപ്പിക്കുകയാണ് ഇവിടെ 'ഭദ്ര' പദം ചെയ്യുന്നത്. ഈ പദ്യത്തിന്റെ ഉത്തരാദ്ധം നൂതനമായ അർത്ഥകല്പനംകൊണ്ട് അധികം ഹൃദ്യമായിട്ടുണ്ട്. ഇപ്പോൾ നിന്റെ വേണി ഗർഭിണിയാണ്. ഇതു അസംഖ്യം വേണീബന്ധങ്ങളെ ഇനി ശത്രുരാജാക്കന്മാരുടെ അന്ത:പുരങ്ങളിൽ പ്രസവിക്കും. ഇതാണ് പ്രസ്തുതഭാഗത്തിന്റെ അർത്ഥം. ഇവിടെ ഭാവം അല്പം ഗഹനമാകുന്നു. നിന്റെ തലമുടിക്ക് ഈ ദുരവസ്ഥയുണ്ടാകുവാൻ ഹേതുഭൂതന്മാരായ ഖലന്മാർ മരിക്കും. അതോടുകൂടി അവരുടെ ഭാര്യമാർ അസംസ്കൃത കേശകളായി (വിധവകളായി) ഭവിക്കുമല്ലോ. അവരുടെ കേശത്തിന് അടുത്തുണ്ടാകുവാൻ പോകുന്ന ദുരവസ്ഥയ്ക്കു നിന്റെ തലമുടിയുടെ ഇപ്പോഴത്തെ ദുരവസ്ഥ യാണ് കാരണം. ഈ ഗഹനമായ ഭാവമാണ് "ഗർഭം" "പെറ്റിട്ടു" എന്ന പദങ്ങളുടെ പ്രയോ ഗത്തിൽനിന്നു ഗ്രഹിക്കേണ്ടത്. അടുത്തു യുദ്ധമുണ്ടാകുമെന്നും ശത്രുരാജക്കന്മാർ അതിൽ മരിക്കുമെന്നും എത്ര സരസവും ഗംഭീരവുമായ് ഫലിതംകൊണ്ടു വ്യഞ്ജിപ്പിച്ചിരിക്കുന്നു! ഭട്ട തിരിയുടെ ഈ മാതിരി വാഗ്വിലാസം പുളകജനകമെന്നല്ലാതെ മറ്റൊന്നും പറയുവാനില്ല.

ഈ പ്രബന്ധത്തിലെ ഏറ്റവും മനോഹരമായ ഭാഗം ശ്രീകൃഷ്ണനും ദുര്യോധനും തമ്മിൽ ചെയ്യുന്ന സംഭാഷണമാകുന്നു. പാണ്ഡവന്മാരോടും കൗരവന്മാരോടും പക്ഷപാതമൊന്നുമില്ലാ തെ ഉത്തമനായ ഒരു മധ്യസ്ഥന്റെ നിലയിൽ ഭംഗിയായും ഉപദേശരൂപമായും ശാന്തമായും ബഹുമാനത്തോടുകൂടിയും ഭഗവാൻ സദസ്സിൽ വെച്ചു ധൃതരാഷ്ട്രരോടു സംഭാഷണമാരംഭി ക്കുന്നു. അന്ധനും വൃദ്ധനുമായ ധൃതരാഷ്ട്ടരോടു പറഞ്ഞതുകൊണ്ടു ഫലമില്ലെന്നു കാണു കയാൽ പിന്നെ ദുര്യോധനനോടു കാര്യം പറയുന്നു.

> നീ ചപ്രമേലസൽക്കുലത്തിലുളവായ് ശ്രീയാൽ സ്വയം സേവിതൻ
> നിൻദ്വേഷിക്ഷിതിപാലരെത്തിറതരുന്നോരാക്കി കർണ്ണാദികൾ
> നിന്നാൽ ബാന്ധവരിഷ്ടമാർന്നു നിഖിലം വാഴുന്നു നീ ഭൂതലം
> നിയ്യേവം ഗുണപാത്രമായുമനയം കൈയേറ്റതെമ്മട്ടിലാം?

എന്നു ഭംഗിയായി ദുർയ്യോദനന്റെ പ്രതാപാദികളെ വർണ്ണിച്ചുകൊണ്ടാണ് ഭഗവാൻ സംഭാഷ ണം തുടങ്ങുന്നത്. പ്രാകൃതത്തിൽ

> കേട്ടാലും തവ വംശവൃത്തമിതതിശ്ലാഘ്യം പുരാ താതനിൽ–
> പ്പെട്ടാ വൃദ്ധതയേറ്റു പൂരുവാനായ് തൻ യൗവനം നല്കിനാൻ;
> ശിഷ്ടൻ ഭീഷ്മനിതാ പിതാവിനു ഹിതത്തിന്നായ് ദ്വിതീയാശ്രമം
> പൊട്ടപ്പുല്ലുകണക്കെവിട്ടിഹ വസിക്കുന്നൂ മഹാധൈര്യവാൻ.

എന്നു പിതൃഭക്തന്മാരായ പുത്രന്മാരുടെ ചരിത്രം സ്മരിച്ചു കുരുവംശത്തെ പ്രശംസിച്ചത് ഉചിതമായിട്ടുണ്ട്. ദുർയ്യോധനനു ധൃതരാഷ്ട്ടരുടെ വാക്കിൽ ആദരം ജനിപ്പിക്കുവാൻ വേണ്ടി യാണ് ഭഗവാൻ പൂർവ്വന്മാരുടെ പിതൃഭക്തിയെ ഇപ്രകാരം പുകഴ്ത്തിയത്. എന്നാൽ ഈ ശ്രമം വിഫലമായതേയുള്ളു. ശ്രീകൃഷ്ണന്റെ വാക്കു കേട്ടപ്പോൾ കണ്ണാദികൾക്കു സംഭവിച്ച ഭാവഭേദങ്ങളെ,

കൈകൊട്ടിയർക്കതനയൻ രസമായ് ചിരിക്കെ
ദുശ്ശാസനൻ നയനനിന്ദത സന്ധിയാകെ
ആ ക്രൂരനുംകുരുകുലപ്രഭുമാതുലാസ്യം
നോക്കിച്ചിരിച്ചഥ മുരാരിയൊടുച്ചരിച്ചു

ഈ പദ്യത്തിൽ വർണ്ണിച്ചു കാണിക്കുന്നു.

വൃദ്ധന്മാർ മത്സ്യപാഞ്ചാലകനൃപതികൾതൻസാഹ്യമിപ്പോൾ കിടച്ചി–
ട്ടെന്നെ ദ്രോഹിച്ചിടുന്നോരവരിഹ പല വാക്കെന്തിനോതുന്നു ഹാസ്യം?
പോകൂ താൻ പാർത്ഥനോടായ്പറക: ധരണീ മേ സുസ്ഥിരംതന്നെ നിങ്ങൾ–
ക്കേകാം ഞാൻ പുണ്യലഭ്യം പടയിൽ നിശിതമാമമ്പിനാൻ നാകരാജ്യം.

ദുര്യ്യോധനനു പാണ്ഡവന്മാരോടും ഭഗവാനോടും എത്രമാത്രം വൈരവും നിന്ദയും ഹാസ്യവും സ്വാർത്ഥശക്തിയും ഉണ്ടെന്ന് ഈ പദ്യത്തിൽനിന്നു ഗ്രഹിക്കാം. 'ഭൂമി ഞാൻ തന്നെ സ്ഥിരമായി ഭരിക്കും. സുകൃതത്താൽ കൈവരുന്നതായക് സ്വർഗ്ഗം ലോകം ശരങ്ങളെക്കൊണ്ടു ഞാൻ പാണ്ഡവന്മാർക്കു കൊടുക്കാം. എന്ന ദുര്യ്യോധനന്റെ വാക്കു ഭട്ടതിരിയുടെ സഹജമായ ഫലിതവൈഭവത്തെ പ്രകാശിപ്പിക്കുന്നുണ്ട്. ഈ അഹങ്കാരപങ്കിലമായ വാക്കിനു ഭഗവാൻ തക്ക സമാധാനം പറയുന്നു.

ശ്രീമാൻ, നിന്നുടെയീ മനോരഥമരം
കർണ്ണാദിദ്ദുർവ്വാക്കിനാൽ
പൂമൊട്ടിട്ടു വിടർന്നുടൻ ശകുനിയാൽ
താനേ ഫലിച്ചേനെ മേൽ
തുംഗം വൈരികുലം കരുത്തൊടരിയും
പാർത്ഥന്റെയാഗ്ഗണ്ഡിവം
ശ്രീഗംഗാധരമസ്തകത്തിൽ മുഴുകി–
പ്പൊങ്ങാതിരുന്നീടുകിൽ

ഇവിടെ ദുര്യ്യോധനമനോരഥത്തെ മരമായി കല്പിച്ചിരിക്കുന്നു. ശകുനിയെന്നും പക്ഷിയെന്നും രണ്ട് അർത്ഥവും ശകുനി പദത്തിന് ഇവിടെ ഭംഗിയായി യോജിക്കുന്നു. അർജ്ജുനന്റെ കൈയിൽ ഗാണ്ഡീവം ഇരിക്കുന്നകാലത്തോളം ദൂർയ്യോധനന്റെ ആഗ്രഹം ഫലിക്കയില്ലെന്നു ഭാവം.

അർജ്ജുനനു മറ്റുള്ളവരെക്കാൾ എന്താണ് വിശേഷം എന്നു ദുര്യ്യോധനൻ ചോദിക്കുന്നതു സരസമായ ഫലിതവും ബാലിശസാധാരണവുമായിരിക്കുന്നു.

കൈരണ്ടോടിരുകാൽകളും നരസമം
തുല്യം മുഖാക്ഷ്യാദിയം
മെയ്രോമത്തൊടു സപ്തധാതുകൃതമാ–
ണായാൾക്കുമേതാൾക്കുമേ
ഈമട്ടാകിലുമെന്തിനത്ര സഭയിൽ
പൊക്കുന്നു നീ പാർത്ഥനേ
രാധേയന്റെയടുക്കലെന്തൊരു ഫലം
കാട്ടും കയർത്തുർജ്ജുനൻ?

എല്ലാ മനുഷ്യരെയുംപോലെ കൈയും കാലും ധാതുക്കളും എല്ലാം അർജ്ജുനനും ഉണ്ട്. കൂടുതലൊന്നും കാണുന്നില്ല. പിന്നെയെന്താണിത്ര സ്തുതിക്കുവാനുള്ളത്? ദുര്യ്യോധനന്റെ ഈ വാക്കു അർജ്ജുനനെ കണക്കിലധികം ഇടിച്ചുതാഴ്ത്തുന്നതായിരിക്കുന്നു. ഈ വാഗസ്ത്രത്തിനു ശ്രീകൃഷ്ണൻ അയയ്ക്കുന്ന പ്രത്യസ്ത്രം ദുര്യ്യോധനനു പിന്നെ നാക്ക് അനക്കുവാൻ നിവൃത്തിയില്ലാത്ത വിധത്തിലുള്ളതാണ്.

പാഞ്ചാലീവരണത്തിലിന്ദ്രനെയെതിർത്തോടിച്ചൊരാകാട്ടിലും
നിൻചേലൊത്തൊരു യാത്രയിൽ കപടവേതാകാരനീശങ്കലും
പിന്നെഗ്ഗോഗ്രഹണത്തിലും ഭുജബലം കാണിച്ച ഭീമാനുജൻ–
തന്നെക്കേട്ടറിവില്ല നൂനമതിനാലീവണ്ണമോതുന്നു നീ.

എന്ന പദ്യത്തിൽ അർജ്ജുനനെ പ്രശംസിക്കുന്നു. അർജ്ജുനന്റെ ഭുജപരാക്രമം പല സന്ദർഭങ്ങളിലും അനുഭവിച്ചു അറിഞ്ഞുകൂടി നീ അതൊന്നുമറിയാത്തവനെപ്പോലെ ഈവിധം വിഡ്ഢിത്തം പറയുന്നുവല്ലോ എന്നു ഭഗവാന്റെ ആശയം.

വാക്കിൻപോക്കാലെയച്ഛന്നുടയ ധരയവർക്കല്ലതിൽ ബാന്ധവന്മാർ
കുണ്ഡന്മാർ പാണ്ഡുമോഹാലടവിയിൽ മുനിയെക്കൊന്നു ഷണ്ഡത്വമേറ്റാൻ
പിന്നെദ്ധർമ്മനിലാഖണ്ഡലവിബുധഭിഷിക്പുത്രരായ് തുല്യദാര–
സ്വീകാരത്താൽ കളങ്കം കിളരുമവർ മദം വിട്ടുപോകട്ടെ കാട്ടിൽ.

എന്നു ദുര്യ്യോധനനും,

സ്വർഗ്ഗം പൂകി വിചിത്രവീര്യനുടനെ വ്യാസങ്കൽനിന്നംബിക–
യ്ക്കുണ്ടായ് നിന്റെ പിതാവു നൂനമതിനാൽ നീ ഗോളകന്നാത്മജൻ
നാട്ടിന്നർഹതയില്ല തേ വെറുതെയെന്തേറെപ്പുകഴ്ത്തുന്നു നീ
ഭീമൻതൻഗദതന്നെ യുക്തരമായ് നല്കും നിനക്കുത്തരം.

എന്നു ഭഗവാനും പറയുന്ന വാക്കുകൾ രൂക്ഷതയുടെ സീമയെ അതിലംഘിച്ചവയാകുന്നു. പാണ്ഡവന്മാർക്കു ജന്മശുദ്ധിയില്ലെന്നു (ദുര്യ്യോധനൻ) സ്ഥാപിച്ചപ്പോൾ ആ ദു:ഖസ്തിതി ദുര്യധനനും ഉണ്ടെന്നു ഭഗവാന്നും പറയേണ്ടിവന്നു. ജന്മപരമായ ദോഷം ഉണ്ടെങ്കിൽ രണ്ടു പേർക്കും സമം. ഒരാൾക്കും വിശേഷമില്ല. ഇതാണ് ഇവിടെ ഭഗവാന്റെ ആശയം. ഭീമന്റെ ഗദതന്നെ നിന്നോട് ഉത്തരം പറയും എന്ന വാക്ക് അർത്ഥഗർഭമായിട്ടുണ്ട്.

പെട്ടെന്നു ദുര്യ്യോധനന്റെയും സഭയുടെയും സ്വഭാവമാകെ മാറി. ഭഗവാനെ ബന്ധിക്കുവാനുള്ള പറപ്പാടാണ് പിന്നെയുണ്ടായത്.

ആയാളുഗ്രശിഖാകലാപമിയലും ചെന്തീതുണിത്തുമ്പിനാൽ–
ബ്ബന്ധിക്കും തടയും കടുത്ത കയറാൽ കാറ്റിന്റെ സഞ്ചാരവും
പിന്നെ ബ്ഭൂരിതിമിംഗലം കടലവൻകയ്യാൽ കടക്കും ദൃഢം
നിഷ്കാമം മുനിമാനസം തിരയുമിശ്രികൃഷ്ണനെക്കെട്ടുകിൽ

എന്നു ഭഗവദ്ബന്ധനത്തിന്റെ അസാന്യതയെ ഉചിതമായ അലങ്കാരപ്രൗഢിയോടുകൂടി കവി വ്യക്തമാക്കിയിരിക്കുന്നു.

ഭഗവാൻ വിശ്വരൂപം കാണിക്കുകയും അതോടുകൂടി ദുര്യ്യോധനാദികളുടെയും സദസ്സിന്റെയും സ്ഥിതി മാറുകയുംചെയ്യുന്നു.

ദീർഘങ്ങളായ ഗദ്യങ്ങൾക്കൊണ്ടു ചെയ്യുന്ന വിശ്വരൂപവർണ്ണനം ഈ പ്രബന്ധത്തിലെ പുളകപ്രദമായ ഒരു ഭാഗമാകുന്നു. ആപാദചൂഡം ഒരു തടവുംകൂടാതെ പ്രവഹിക്കുന്ന ഭക്തി, ശബ്ദാർത്ഥലങ്കാരങ്ങളുടെ നായാമുഖവും ഉജ്വലവുമായ നർത്തനം മുതലായവ ഈ ഗദ്യങ്ങളിൽ അതിരുകടന്നു പരിലസിക്കുന്നുണ്ട്. അവ സഹൃദയന്മാരെ എത്രമാത്രം പരമാനന്ദനിമഗ്നരാക്കുന്നതാണെന്നു അനുഭവിച്ചുതന്നെയറിയണം എന്നു ചുരുക്കത്തിൽ പറക്യുവാനേ നിവൃത്തിയുള്ളൂ. ചാക്യാന്മാർ ഈ ഗദ്യങ്ങൾ ചൊല്ലി ഭംഗിയായി അർത്ഥം പറയുന്നതു കേൾകുമ്പോൾ അരങ്ങത്ത് ഇരിക്കുന്ന ജനങ്ങൾ ഭക്തിയിൽ ലയിച്ച് ആനന്ദമഗ്നന്മാരായി അശ്രുചൊരിഞ്ഞു തങ്ങളെകൂടി മറന്നു വാചാമഗോചരമായ ഏതോ ഒരു അവസ്ഥയനുഭവിക്കുന്നതുപോലെ സ്ഥിതിചെയ്യുന്നതായ കാഴ്ച പലരും കണ്ട് അറിഞ്ഞിരിക്കുവാൻ ഇടയുണ്ടെന്നു വിശ്വസിക്കുന്നു. അത്ര വിശിഷ്ടമാണ് വിശ്വരൂപവർണ്ണനം മനോധർമ്മം തികഞ്ഞ ചാക്യാന്മാർ വർണ്ണിച്ച് അർത്ഥം പറയുന്നതു കേട്ടെങ്കിൽമാത്രമേ ഈ വിശ്വരൂപവർണ്ണനത്തിന്റെ രസികത്വവും ഗാംഭീര്യവും പൂർണ്ണമായി ഗ്രഹിക്കുവാൻ കഴിയുകയുള്ളു. ചാക്യാന്മാർക്കു വിശ്വരൂപം പറഞ്ഞു മുഴുമിക്കുന്നതിനു രണ്ടുമൂന്നു ദിവസം വേണ്ടിവരും. അത്രയ്ക്കു ദീർഘവും പ്രൗഢവുമായ ഒന്നാണ് ഈ ഭാഗം.

അനർമ്മുഖമായ ഗാംഭീര്യംകൊണ്ടു രാജസൂയത്തിന്റെ സാരസ്യം എല്ലാവർക്കും ഒരുപോലെ സുഗ്രഹമല്ല. എന്നാൽ ഭഗവദ്ദൂതിൽ ആർക്കും നിഷ്പ്രയാസം രസിക്കാം. അത്്യ്ക്കു ലാളിത്യവും പ്രസാദവും ഇതിൽ എവിടെയും ഉണ്ട്.

അടുത്തതായി നമ്മുടെ സ്മരണയെ അർഹിക്കുന്ന നാലു പ്രബന്ധങ്ങൾ സുഭദ്രാഹരണം, പാഞ്ചാലീസ്വയംവരം, പഞ്ചേന്ദ്രോപാഖ്യാനം, പാർവ്വതീസ്വയംവരം, എന്നിവയാകുന്നു. പ്രസാദം, സാരള്യം, മാധുര്യം മുതലായ ഗുണങ്ങൾക്കൊണ്ട് ഇവയിൽ ഒന്നു മറ്റൊന്നിനേക്കാൾ മീതെയെന്നോ താഴെയെന്നോ പറയുവാനില്ല. അങ്കിലും സഹൃദയന്മാർക്ക് അധികംപേർക്കും സുഭദ്രാഹരണത്തോട് എന്തെന്നില്ലാത്ത ഒരു പക്ഷപാതം സംഭവിച്ചുകാണുന്നു. ഈ പ്രബന്ധങ്ങൾ ശൃംഗാരപ്രധാനങ്ങളാകുന്നു. ചാക്യാന്മാർ ഇവയെ ധാരാളം ഉപയോഗിക്കാറുണ്ട്.

തീർത്ഥയാത്രയ്ക്കു പുറപ്പെട്ട അർജ്ജുനൻ പല പുണ്യസ്ഥലങ്ങളിലും സഞ്ചരിച്ച് ഒടുവിൽ പ്രഭാസത്തിൽ എത്തിച്ചേരുകയും അവിടെവെച്ചു ഗദൻ എന്നു പേരായ യാദവനെ കാണുകയും ചെയ്യുന്നു. പ്രകൃതത്തിൽ ചെറിയൊരു വർഷവണ്ണനമുണ്ട്. ഭാവസാരസ്യംകൊണ്ട് ഏറ്റവും മനോഹരമായ ഒന്നാണ് ഈ ഭാഗം. അതിൽനിന്ന് ഒരു ശ്ലോകം താഴെ ചേർക്കാം:

> ഊഷ്മാവെഴും ദിവസവും ജഡമായ് ഭവിച്ചു;
> ഭൂവിന്ദ്രഗോപനിരയാലതിരക്തയായി;
> വർഷാഗമത്തിലിഹ ലോകമരക്ഷണത്തിൽ
> വേഷാന്തരത്തെ വിരഹിക്കുകയോ വിചിത്രം!

ഈ പദ്യത്തിൽ വർഷകാലത്തിന്റെ സ്വഭാവത്തെ ചാതുര്യത്തോടുകൂടി വർണ്ണിച്ചിരിക്കുന്നു. ദിവസങ്ങളുടെ ജാഡ്യവും ഭൂമിയിൽ ഉണ്ടാകുന്ന ഇന്ദ്രഗോപപ്പുഴുക്കളുടെ ബാഹുല്യവുമാണ് പ്രകൃതത്തിൽ കവിയുടെ വർണ്ണനത്തിനു വിഷയമായിബ്ഭവിച്ചിരിക്കുന്നത്. ഈ വർണ്ണനം പ്രകൃതിസാധാരണമായിരിക്കുന്നു എന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ.

ഗദൻ അർജ്ജുനനോടു സുബദ്രയുടെ അംഗലാവണ്യാദിഗുണഗണങ്ങളെ എല്ലാം വർണ്ണിച്ചു പറയുന്നു.

ബാല്യത്തിൽ സുതരാം മുകുന്ദകൃതമാം ശിക്ഷാവിശേഷങ്ങളാൽ
ഫുല്ലം യോഗ്യത വാച്ച മാധവിയെയിന്നെമ്മട്ടു വർണ്ണിച്ചിടും?
മല്ലാരാതി മഹീസുമാസ്ത്രനിയലും പെങ്ങൾക്കു യോജിപ്പതായ്
ച്ചൊല്ലാളുന്നൊരു രൂപമവ്വിധമതാം സൗഭാഗ്യഭോഗ്യം പരം.

(സു.)

എന്ന പദ്യം ഭാവപുഷ്ടമായ ഒന്നാകുന്നു. പരിമിതങ്ങളായ പദങ്ങളുടെ കല്പനംകൊണ്ടു സുഭദ്രയുടെ ദിവ്യമായ യോഗ്യതയെ വർണ്ണിച്ചു കാണിച്ചിരിക്കുന്നു എന്നതാണ് ഈ ശ്ലോകത്തിന്റെ പ്രത്യേകഗുണം. 'മുകുന്ദകൃതമാം ശിക്ഷാവിശേഷങ്ങളാൽ എന്ന ഭാഗത്തിൽ ഭഗവാൻ ശ്രീകൃഷ്ണനാണ് ബാല്യത്തിൽ സുഭദ്രയെ വിവിധ വിദ്യകൾ അഭ്യസിപ്പിച്ചതെന്നു വിശദമാക്കിയിരിക്കുന്നു. ഉത്തമസ്ത്രീകൾക്കൂണ്ടായിരിക്കേണ്ട വൈദുഷ്യം അന്യാദൃശമായവിധം സുഭദ്രയ്ക്കു ലഭിച്ചിട്ടുണ്ടെന്നു പ്രകൃതത്തിൽ ഭാവം ത്രിലോക്യമന്മഥനായ ശ്രീകൃഷ്ണന്റെ സഹോദരിയായിരിക്കുന്ന ഒരു സ്ത്രീക്ക് എത്രമാത്രം ശരീരസൗന്ദര്യം ഉണ്ടായിരിക്കണമോ അത്രയ്ക്ക് ആ ഗുണം സുഭദ്രയ്ക്കു തികഞ്ഞിട്ടുണ്ടെന്ന് ഉത്തരാർദ്ധത്തിലെ ആശയം. സുഭദ്രയുടെ ഗാത്രലാവണ്യം ദിവ്യമെന്ന് ഉത്തരാർദ്ധത്തിൽനിന്നു വന്നുകൂടുന്നു. ഇപ്രകാരം ആകൃതിയുടെയും പ്രകൃതിയുടെയും യോഗ്യത തികഞ്ഞു.

"സുലഭാ രമ്യതാ ലോകേ
ദുർല്ലഭം ഹി ഗുണാർജ്ജനം."

എന്ന ഉത്സർഗ്ഗത്തിന് അപവാദമായി ഭവിച്ചിട്ടുള്ള ഒരു ഉത്തമ സ്ത്രീരത്നമാണ് സുഭദ്ര എന്ന് ഈ പദ്യത്തിൽ ഭട്ടതിരി വർണ്ണിച്ചു സമർത്ഥിച്ചിരിക്കുന്നു.

ഗദന്റെ വാക്കു കേൾക്കുന്നതോടുകൂടി സുഭദ്രയിൽ അനുരക്തനായി ഭവിച്ച അർജ്ജുനന്റെ സ്ഥിതി ആകപ്പാടെ മാറുന്നു. എങ്ങനെയെങ്കിലും സുഭദ്രയെ കൈക്കലാക്കണമെന്നായി അർജ്ജുനന്റെ വിചാരം. ഭഗവാനും അർജ്ജൂനനും കൂടിയാലോചിച്ച് ഒടുവിൽ കൃത്രിമമായി യതിവേഷം കെട്ടി ദ്വാരകയിൽ ചെന്നു. സുഭദ്രയെ അപഹരിക്കണമെന്നുതന്നെ അർജ്ജുനൻ തീർച്ചയാക്കി.

ഹംസാത്മാവു ഭവനെ രാമാമുഖമായീടും സപക്ഷാളിയാൽ
സോത്സാഹത്തൊടു തല്പുരത്തീനകമേ ഞാൻ കൊണ്ടെയാക്കിജ്ജവം
ധീസാരസ്യമിയന്ന ബാലയെ മൃണാളംപോൽ ഹരിപ്പിച്ചിടാം;
നീ സാമർത്ഥ്യമൊടും ഘനവ്യഥയതിന്നല്പം പൊറുത്തീടണം.

(സു.)

എന്നു ശ്രീകൃഷ്ണൻ അർജ്ജുനനോടു ശപഥംചെയ്യുന്നു. അത്യന്താം ഭാവഗഹനമായ ഒന്നാണ് ഈ പദ്യം. ഇവിടെ 'ഹംസ' പദത്തിന് അരയന്നം എന്നും യോഗി എന്നും അർത്ഥം. 'ബലഭദ്രാദികളെയും സഹായത്തിനുവേണ്ടവരെയും ഇവിടെ വരുത്തി അവരെക്കൊണ്ടു ഞാൻ നിന്നെ കന്യകാന്ത:പുരത്തിൽ കൊണ്ടെയാക്കാം. പിന്നെ നിന്നെക്കൊണ്ടു സുഭദ്രയെ അപഹരിപ്പിക്കാം. അല്പകാലം വിഷാദം സഹിച്ചാലും' എന്ന് ഈ പദ്യത്തിന്റെ പ്രകൃതമായ അർത്ഥം. ഹംസം, രാമമുഖം, സപക്ഷം, ഘനവ്യഥ എന്നി നാനാർത്ഥപദങ്ങളെ ആശ്രയിച്ച് ഈ പദ്യത്തിലെ അർത്ഥപുഷ്ടി സ്ഥിതിചെയ്യുന്നു. എത്രമാത്രം അക്ലിഷ്ടമായ വിധമാണ് ഇവിടെ കവി ശ്ലേഷം സാധിച്ചിരിക്കുന്നതെന്നു സഹൃദയന്മാർ ചിന്തിച്ചു നോക്കേണ്ടതാകുന്നു.

ഹരിനഗരമിതെന്നായേറ്റവും മോദമോടും
വരമണിമയമെന്നോർത്തുള്ളിലാശ്ചര്യമോടും
സരസിജമിഴിയാലേ ഭൂസിതം കാമമെന്നായ്
പുരുപുളകമൊടും ചെന്നെത്തി പാർത്ഥൻ പുരത്തിൽ.

(സു.)

എന്ന പദ്യത്തിൽ ചുരുക്കത്തിലെങ്കിലും ദ്വാരകയുടെയും, അതിൽ പ്രവേശിക്കുന്ന അർജ്ജുനന്റെയും സ്ഥിതി വർണ്ണിക്കുന്നതു ഭംഗിയായിട്ടുണ്ട്. ദ്വാരകയുടെ ഐശ്വര്യാഭിവൃദ്ധിയെ കാണിക്കുന്നതാണ് 'വരമണിമയം' എന്ന പദം. സുഭദ്രയോടു അർജ്ജുനനുള്ള പ്രേമാതിരേകത്തെ 'പുരുപുളകം' എന്ന പദം വിശദമാക്കുന്നു.

യതിവേഷധാരിയായ അർജ്ജുനൻ ദ്വാരകയിൽ ചെല്ലുന്നതു മുതൽ സുഭദ്രയെ അപഹരിക്കുന്നതുവരെയുള്ള കഥാംശങ്ങളെ വർണ്ണിക്കുന്ന ഭാഗമാണ് ഈ പ്രബന്ധത്തിൽ അതിമനോഹരമായി നില്ക്കുന്നത്. അർജ്ജുനന്റെയും സുഭദ്രയുടെയും വിരഹദു:ഖം സമാഗമം മുതലായവയെപ്പറ്റിയെല്ലാം ഒരു മഹാകവിക്കു കഴിയുന്നതുപോലെയുള്ള ചാതുര്യത്തോടുകൂടി വർണ്ണിച്ച കവി ഈ ഭാഗം നല്ലപോലെ ഫലിപ്പിച്ചിട്ടുണ്ട്. ഭാരതചമ്പുകാരനായ അനന്തഭട്ടനെയും സുഭദ്ര ധനഞ്ജയകർത്താവായ കുലശേഖരനെയും ചില സന്ദർഭങ്ങളിൽ ഭട്ടതിരി അതിശയിച്ചുനില്ക്കുന്നുവെന്നു പറയാം. നായികാനായകന്മാരുടെ അനുരാഗോത്പത്തി, അതിന്റെ വിവിധാവസ്ഥകളിൽ മനസ്ഥിതിക്കു സംഭവിക്കുന്ന മാറ്റങ്ങൾ, അവരുടെ പ്രഥമസമാഗമത്തിലുണ്ടാകുന്ന ഭാവങ്ങൾ മുതലായവയെപ്പറ്റി ഈ പ്രകൃതത്തിൽ ചെയ്തിരിക്കുന്ന വർണ്ണനം ഭട്ടതിരിയുടെ മനോധർമ്മവൈപുല്യത്തെയും സുസൂക്ഷ്മമായ ലോകജ്ഞതയെയും വെളിവാക്കുന്നതാകുന്നു. ഈ ടാഗം അത്രയ്ക്കു രസപുഷ്ടമായിട്ടുണ്ട്.

വന്നാളിങ്ങിവിടത്തിൽവെച്ചു സഖിയായ് സംഭാഷണംചെയ്തിത–
തന്വംഗീമണിയിങ്ങുവെച്ചു ശിഥിലം ബന്ധിച്ചു കേശോത്കരം;
അന്നിമ്മട്ടു മനുഷ്യരാരുമിയലാതുള്ളോരു കാട്ടിങ്കലും
ധന്യൻ പാർത്ഥനു സംഭവിച്ചു ബഹുധാകാന്തം ദൃഗന്തോത്സവം.

(സു.)

എന്ന പദ്യത്തിൽ വിരഹിതയായ ഒരു കാമുകന്റെ ചിത്തവൃത്തി ഭംഗിയായി പ്രതിബിംബിച്ചിട്ടുണ്ട്. സുഭദ്ര വന്നുനിന്ന സ്ഥലം, സഖിമാരുമായി സംഭാഷണംചെയ്തു. പ്രദേശം തലമുടിയിഴഞ്ഞതു കെട്ടിയ സ്ഥലം എന്നിവയെല്ലാം കാണുന്നതുതന്നെ അർജ്ജുനനു നേത്രോത്സവമായി ഭവിച്ചു. അർജ്ജുനനു സുഭദ്രയിലുള്ള അനുരാഗത്തെ ഇതിലധികം മനോധർമ്മത്തോടുകൂടി എങ്ങനെ ഒരു കവി വർണ്ണിക്കാം? അർജ്ജുനന്റെ ഈ വിരഹസങ്കടത്തിനു കവി ഒരു വർഷവർണ്ണനംകൊണ്ടു പ്രകൃതത്തിൽ മൂർച്ഛകൂട്ടുന്നു.

സ്ഫീതം വീയോഗിദശ, യോഗി തദാ വഹിക്കെ–
ശ്ശീതംഘനാംബു പടു പാവകനായ്ബ്ഭവിച്ചൂ
ചേതസ്സിലന്ധത വലർത്തി തടിത്തുമന്നാൾ,
ജാതി പ്രസൂനനിര ജാതിവിരോധിയായി

(സു.)

എന്ന ശ്ലോകം നല്ല ഒരു ഫലിതപ്രയോഗമായിട്ടുണ്ട്. യോഗി വിയോഗിയായപ്പോൾ (യോഗിയല്ലാതായപ്പോൾ വിരഹദു:ഖത്തോടുകൂടിയവനായപ്പോൾ) അതുപോലെ മേഘം പെയ്യുന്ന

ജലം മിന്നൽ മുതലായവയ്ക്കും ഗുണവൈപരീത്യം സംഭവിച്ചു എന്ന പ്രകൃതത്തിൽ ഭാവം. ഇവിടെ ജാതികൂടിയും ജാതിവിരോധിയായി എന്ന ഭാഗം പദപ്രയോഗവിശേഷംകൊണ്ടു സരസമായ ഫലിതമായിഭവിച്ചിരിക്കുന്ന്. [7] ജാതി (പിച്ചകപ്പൂവ്) കൂടിയും അർജ്ജുനനു ജന്മശത്രുവായി എന്ന് അർത്ഥം ഈ ഫലിതരുചിതമായ വർണ്ണനത്തിൽനിന്ന് അർജ്ജുനന്റെ വിരഹസങ്കടം എത്രമാത്രം തീക്ഷണമാണെന്നു വെളിവാകും.

സുഭദ്രാർജ്ജുനന്മാരുടെ വിവാഹത്തെസ്സംബന്ധിച്ചു ഉദ്യാനത്തിൽവെച്ചു സുഭദ്രയുടെ സഖികൾ അന്യോക്തിഭംഗ്യാ സംഭാഷണംചെയ്യുന്ന ഭാഗവും സഹൃദയന്മാരെ അത്യന്തം രസിപ്പിക്കുന്ന ഒന്നാകുന്നു. ഈ പ്രകൃതത്തിലുള്ള മൂനുനാലു പദ്യങ്ങൾ കവിയുടെ അന്യോക്തികല്പനാകുശലതയെ പ്രകാശിപ്പിക്കുന്നവയാണ്. അവയിൽ ഒന്ന് താഴെ ഉദ്ധരിക്കാം;

“എന്തോഴി, ചൂതവരനെസ്സരസം വരിപ്പാ–
നെന്തിന്നു ജാതിലത താമസമേന്തിടുന്നു?
“സന്തപ്തയാകരുതു നീ, സഖി, ഭാഗ്യഗന്ധ–
വന്ധ്യത്വമേല്പവർ ലതാളിയിലും ഭവിപ്പൂ.”

(സ്വ.)

ഈ പദ്യത്തിൽ ചൂതജാതി സമാഗമവ്യാജേന വ്യവഹരിച്ചിരിക്കുന്നത് അർജ്ജുനസുഭദ്രാപ്രാപ്തിയെപ്പറ്റിയാണെന്നു സഹൃദയന്മാർക്കു നിഷ്പ്രയാസം ഗ്രഹിക്കുവാൻ കഴിയും.

സുഭദ്രാഹരണംകഥയിലെ മിക്ക ഭാഗങ്ങളിലും കവിയുടെ നൂതനങ്ങളായ മനോധർമ്മങ്ങൾ ഇതുപോലെ പരിലസിക്കുന്നതു കാണാം. കൂടുതൽ ഉദാഹരണങ്ങൾ ചേർക്കുന്നില്ല.

ശൃംഗാരം എന്നപോലെ വീരാദിരസങ്ങളെയും യഥോചിതം കവി ഈ പ്രബന്ധത്തിൽ നിവേശിപ്പിച്ചിട്ടുണ്ട്. സുഭദ്രാഹരണത്തിൽ എന്നപോലെ അത്രയ്ക്കു പക്വതയോടും മാധുര്യത്തോടും ഔചിത്യബോധത്തോടുംകൂടി ശൃംഗാരം കവി മറ്റൊരു പ്രബന്ധത്തിലും പ്രയോഗിച്ചിട്ടുള്ളതായി കാണുന്നില്ല. ഭട്ടതിരിയുടെ പ്രബന്ധങ്ങളിൽ സുഭദ്രാഹരണത്തിന് അന്യാദൃശമായ സഹൃദയശ്ലാഘ ലഭിച്ചു കാണുന്നതിന് ഇതുതന്നെ കാരണം.

ഇതാണ് സുഭദ്രാഹരണത്തിന്റെ സ്വഭാവം. ഏതുവിധമുള്ള കവിതാഗുണംകൊണ്ടു വിചാരിച്ചാലും ഭട്ടതിരിയുടെ പ്രബന്ധങ്ങളുടെ ഒരു നായകമാണ് ഈ വിശിഷ്ടകൃതി എന്നു തെളിയുമെന്നതിനു സംശയമില്ല.

ലാക്ഷാഗൃഹദഹനാനന്തരം പാണ്ഡവന്മാർ ദ്വിജവേഷം ധരിച്ച് ആരുമറിയാതെ സഞ്ചരിക്കുന്നു. ഈ കഥാംശത്തോടു കൂടിയാണ് പാഞ്ചാലീസ്വയംവരം ആരംഭിക്കുന്നത്. വേഷപ്രച്ഛന്നന്മാരായ പാണ്ഡവന്മാർ പാഞ്ചാലപുരത്തിലേയ്ക്കു പോകുമ്പോൾ വഴിക്കു ചിത്രരഥൻ എന്നു പേരായ ഗന്ധർവ്വനെ കണ്ട് ഏറുമുട്ടുന്നു.

ക്ഷോണീദേവകുലം ഭ്രമിച്ചുഴലവേ, ഭീമൻ കഷായാക്ഷനായ്
ഭ്രൂഭംഗം വിചരിക്കവേ, ശമനജൻ കൃത്യങ്ങൾ ചിന്തിക്കവേ,
കണ്ണിൽ ചെറ്റു ചുവപ്പു ദസ്രസുതരും ചേർത്തപ്പൊളാ,ക്കൊള്ളിമേ–
ലാഗ്നേയാസ്ത്രവരം ജപിച്ചു വിജയൻ പെട്ടെന്നു വിട്ടീടിനാൻ.

[7]“ജിതാ! സ്ത്രീ ഗോത്രജന്മനോ:” എന്നു മേദിനി.

എന്നു ഗന്ധർവ്വനെക്കണ്ടപ്പോൾ ബ്രാഹ്മണാദികൾക്കുണ്ടായ മനോവൃത്തികളെ വർണ്ണിച്ചിരിക്കുന്നു. ഇവിടെ 'ശമനജൻ കൃത്യങ്ങൾ ചിന്തിയ്ക്കവേ' എന്നു ധർമ്മപുത്രരുടെ മനസ്ഥിതിയെക്കുറിച്ചു പറഞ്ഞിരിക്കുന്നത് ഏറ്റവും ഉചിതമായിട്ടുണ്ട്. ഏതു കാര്യവും ആലോചിച്ചു ശാന്തതയോടുകൂടി പ്രവർത്തിക്കുക എന്ന ധർമ്മവും ആലോചിച്ചു ശാന്തതയോടുകൂടി പ്രവർത്തിക്കുക എന്ന ധർമ്മപുത്രരുടെ സ്വഭാവം മർമ്മജ്ഞനായ കവി വ്യക്തമാക്കിരിക്കുന്നു.

മാനംകൂടിയ വാജിമേൽ ചിലർ മണിത്തേരിൽ തഥാ വീരന്മാ–
മാനയ്ക്കുള്ള കഴുത്തിലും ചിലരണിപ്പല്ലക്കിലും കേറിയോർ
"പാഞ്ചാലീവരണത്തിൽ യോഗ്യത നമുക്കേറുന്നു"വെന്നോർക്കുവോർ
പാഞ്ചാലന്റെ പുരത്തിലേക്കു സകലക്ഷ്മാപാലരും യാത്രയായ്.

ആകാശം മൂടി വെള്ളകുടയുടെ നിരയാൽ ഘോരഭേരീരവത്താൽ
ലോകം നിർദ്ധൂതമാക്കിപ്പടയുടെ നടയാൽ ഭൂമിഭാഗം കുലുക്കി
പൊങ്ങും ധൂളിപ്പടർപ്പാൽ മറവിനശശികൾക്കേകിയും ഭൂപരെല്ലാം–
മങ്ങെത്തിച്ചേർന്നു കൃഷ്ണാഗുണഗണമാകതാർ ചേർത്തു ബന്ധിക്കുമൂലം.

എന്നുള്ള പദ്യങ്ങൾ രാജാക്കന്മാരുടെ പാഞ്ചാലപുരത്തിലേയ്ക്കുള്ള യാത്രയെ വർണ്ണിക്കുന്നു. യാത്രയെത്രമാത്രം ആഘോഷത്തോടും പ്രതാപത്തോടുംകൂടിയാണെന്നു കാണിക്കുന്ന ദ്വിതീയപദ്യം സവിശേഷം ഹൃദ്യമായിട്ടുണ്ട്. ആകാശം മുഴുവനും കുടകൊണ്ടു മൂടി, സൈന്യങ്ങളുടെ നടപ്പുകൊണ്ടു ഭൂമി കുലുങ്ങി, പൊടി സൂര്യചന്ദ്രന്മാരെ മറച്ചു, ഭേരീനാദംകൊണ്ടു ജനങ്ങൾ ഇളകി; ഇപ്രകാരമുള്ളതായിരുന്നു രാജാക്കന്മാരുടെ യാത്ര. അവരുടെ ഐശ്വര്യം, പ്രതാപം മുതലായ യോഗ്യതകൾ ഈ വർണ്ണനം കൊണ്ടും വ്യഞ്ജിക്കുന്നു.

വിവാഹോച്ചിതമായ അലങ്കാരംകൊണ്ടും ശോഭിതയും ലാവണ്യനിധിയുമായ പാഞ്ചാലിയുടെ അംഗങ്ങളെ വർണ്ണിക്കുന്ന ഒരു ഭാഗം ഈ പ്രബന്ധത്തിലുണ്ട്. അതിലെ ഒരോപദ്യവും അത്യന്തം ആസ്വാദ്യമെന്നല്ലാതെ അതിന്റെ സാരസ്യത്തെപ്പറ്റി മറ്റൊന്നും പറയുവാനില്ല. അതിൽനിന്നു ചില ശ്ലോകങ്ങൾ താഴെ ചേർക്കാം.

ഏണീവീലോലായതനേത്രയാൾതൻ–
ശ്രോണീതടം മേഖല ചുറ്റി മിന്നി
തൻതേരിനാളും രുചികട്ട കോപാൽ
ചെന്താർശരൻ ചങ്ങലവെച്ചപോലെ

(സ്വ)

ഈ സ്ലോകത്തിൽ മേഖല ബന്ധിച്ച ശ്രോണീതടത്തിന്റെ സൗന്ദര്യത്തെ കവി നൂതനമനോധർമ്മത്തോടുകൂടി വർണ്ണിച്ചിരിക്കുന്നു.

വാരുറ്റലങ്കാരമതിന്നു ഞങ്ങൾ
പോരും വതംസോല്പലമെന്തിനെന്നായ്
വരാംഗിയോടയ് പറയുന്നപോലെ
സ്ഫുരിച്ചു കാതാർന്ന കടാക്ഷങ്ങൾ.

(സ്വ.)

ഈ പദ്യത്തിൽ കടാക്ഷങ്ങൾ നീലോല്പലകാന്തിയെ വഹിക്കുന്നവയും ദീർഘങ്ങളുമാണെന്നു കവി എത്ര ഭംഗിയായ അർത്ഥകല്പനയോടുകൂടി സമർത്ഥിച്ചിരിക്കുന്നു.

തരളനയനയാൾതൻകുണ്ഡലത്തിങ്കലളും
വരമണികൾ നികാമം തൻകരൗഘങ്ങൾ നീട്ടി
സ്ഫുരദരുണിമ ബിംബോഷ്ഠത്തൊടായ് ശോണഭാസ്സിൻ–
നിരയവിരതമന്നാളർത്ഥനംചെയ്‌വൂ നൂനം

(സ്വ.)

എന്ന പദ്യത്തിലെ 'കരൗഘ'പ്രയോഗം രണ്ടുവിധത്തിലും (കയ്യ്— പ്രകാശം) എത്രമാത്രം അർത്ഥഗർഭമായിരിക്കുന്നു എന്നു കാവ്യാമർമ്മജ്ഞന്മാർ ചിന്തിച്ചു നോക്കേണ്ടതാണ്.

അബലയിലഴകേകിടുന്നു നന്നായ്
സുബലിഗണത്തെയുമുണ്ടു സേവചെയ്‌വൂ
സുതനുവിനുടെ രോമരാജി, മധ്യ–
സ്ഥതപെടുവോരുടെ നീതിയേവമല്ലോ.

(സ്വ.)

ഇവിടെ ബലമുള്ളവരെയും അതില്ലാത്തവരെയും ഒരുപോലെ നിഷ്പക്ഷമായി സേവ ചെയ്യുന്ന ഉത്തമന്മാരായ മധ്യസ്ഥന്മാരുടെ ധർമ്മം രോമരാജിയിൽ ആരോപിച്ചിരിക്കുന്നതു രസകരമായിട്ടുണ്ട്. 'അബല' (ബലമില്ലാത്തവൾ–സ്ത്രീ) 'സുബലി' (നല്ല വലികൾ– ബലമുള്ളവർ) എന്ന പദങ്ങളുടെ പ്രയോഗത്തിലാണ് കവി മനോധർമ്മം പ്രകാശിപ്പിച്ചിരിക്കുന്നത്.

ഇപ്രകാരം അതിമനോഹരങ്ങളായ അനേകം പദ്യങ്ങൾ ഈ പ്രകൃതത്തിലുണ്ട്. പക്ഷേ അവയിൽ ചിലതെല്ലാം ഭട്ടതിരിയുടെ കൃതികളല്ലെന്നു വരുവാനും പാടില്ലായ്കയില്ല.

മഗധരാജാവിന്റെ ചാപല്യം വർണ്ണിച്ചിരിക്കുന്നതു രസകരമായിട്ടുണ്ട്. വ്യാകരണശാസ്ത്ര കൊണ്ടു കവിക്ക് എത്ര അത്ഭുതം കാണിക്കുവാൻ കഴിയുമെന്ന് ഇവിടെ തെളിയുന്നു.

"അത്യത്ഭുതമിദം മന്യേ യദസൗ മാഗധാധിപ:
സ്ത്രീഹേതും ചാപാമാശ്രിത്യാപ്യദഎത്യമുപേയിവാൻ."

എന്ന പദ്യത്തിനു മഗധരാജാവു സ്ത്രീമൂലം ചാപത്തെ ആശ്രയിച്ചു, പല്ലില്ലാത്തവനായിബ്ഭവിച്ചു എന്നു അർത്ഥം. വ്യാക്രണശാസ്ത്രപ്രകാരം സ്ത്രീപ്രത്യമായ 'ആർപ്പും' അദന്തത്വവും ഒരിടത്തിരിക്കയില്ല, 'അത്ത്' അന്തത്തിലുള്ളത് അടന്തം എന്ന് ഈ പദത്തിനർത്ഥം. ചാപം എന്ന പദം വ്യാകരണപക്ഷത്തിൽ ച ആപം എന്നു രണ്ടായി മുറിയുന്നു. ആപ്പും അദന്തത്വവും ഒരിടത്തുണ്ടായതു പ്രകൃതത്തിൽ ആശ്ചര്യം. ഇവിടെ വ്യാകരണംകൊണ്ടു ഭട്ടതിരി കാനിച്ച ഈ വൈഭവത്തെപ്പട്ടി 'അത്യത്ഭുതമിദം മന്യേ' എന്ന മന:സ്ഥിതി പണ്ഡിതന്മാർക്ക് ഉണ്ടാകുന്നതാണ്.

തദനു വരസഖീനാം മണ്ഡലേ കാന്തിധാരാ–
പടലപരിനിമഗ്നാമംഗവല്ലീം വഹന്തീ
അമൃതമിവ കിരന്തീലോചനേ മാനവാനാം
ശിവ ശിവ ദദൃശേ സാ രാജപുത്രീ വിദൂരേ."

എന്നു പാഞ്ചാലിയെ വർണ്ണിച്ചിരിക്കുന്നു. ഈ പദ്യം വൈദർഭി രീതിക്ക് പരമമായ ഒരു ഉദാഹരണമായിരിക്കുന്നു. 'കാന്തി ധാരപടലപരിനിമഗ്നാം' എന്ന ഭാഗത്തിൽ ശബ്ദം രസ്സനുഗുണമായി എത്രമാത്രം മൃദുതയെ പ്രാപിച്ചിരിക്കുന്നുവെന്നു കാണേണ്ടതാണ്. സാധാരണരീതി ഓജഃപ്രൗഢമായ ഗൗഡിയായാണെങ്കിലും ലളിതപദവിന്യാസസരസമായ വൈദർഭിയും ഭട്ടതിരിക്കു വശംവദയാണെന്നതിന് ഈമാതിരി ഭാഗങ്ങൾ തെളിവാണ്. അർജ്ജുനൻ ചാപമെടുക്കുവാൻ പുറപ്പെടുന്നതിനെ വർണ്ണിക്കുന്നതാണ് താഴെ കാണിക്കുന്ന പദ്യം.

പിന്നെദ്ധർമ്മസുതന്റെ ദൃഷ്ടികലയെക്കൈക്കൊണ്ടെണീറ്റിട്ടു തൻ
ഹൃത്താൽ ദ്രോണകൃപാഖ്യാരേ ഹരിയെയും കുമ്പിട്ടു ശൗര്യോജ്വലൻ
മന്ദാക്ഷത്തൊടു കൃഷ്ണയാൽ കടമിഴിശ്രീകൊണ്ടു നീരാജീതൻ
വേഗം മംഗലരംഭൂവീനണിയായ് കാണായി ശക്രാത്മജൻ.

ഇവിടെ പൂർവ്വാധം, ഗുരുഭക്തി, വിനയം മുതലായ അർജ്ജുനന്റെ ഗുണങ്ങളെ കാണിക്കുന്നു. പ്രകൃതപദ്യത്തിൽ മൂന്നാമത്തെ പാദംകൊണ്ടു പാഞ്ചാലിയുടെ അനുരക്തമായ മനഃസ്ഥിതിയെ പ്രകാശിപ്പിച്ചതു യുക്തമായി. 'ശൗര്യോജ്വലൻ' എന്ന പദം അർജ്ജുനന്റെ ശ്രമത്തിന്റെ സാഫല്യത്തെ കാണിക്കുവാൻ പ്രയോഗിച്ചതാണ്.

അഥ വരനെ വരിക്കാൻ തോഴിമാരോതിനിൽക്കെ–
ത്തനതു സഹജയാകും ലജ്ജ കേറിത്തടുക്കേ
ക്ഷണമവളതിരാഗംകൊണ്ടു നില്ക്കാനുമെന്നാൽ
കണവനെയണയാനും ശക്തയായില്ല ബാല.

എന്ന് അർജ്ജുനനെ വരിക്കുവാൻ ഉദ്യമിക്കുന്ന മുഗ്ദ്ധയായ നായികയുടെ മനോവൃത്തികളെ വർണ്ണിച്ചിരിക്കുന്നതു സ്വാഭോവോചിതമായിട്ടുണ്ട്. നായികയായ പാഞ്ചാലി അപ്രൗഢയാണെന്നും അതുകൊണ്ട് ഈ സ്ഥിതി സംഭവിക്കാമെന്നും കാണിക്കുന്നതിനായിട്ടാണ് ഈ പദ്യത്തിൽ ബാലയെന്ന പദം പ്രയോഗിച്ചത്.

"മാലയാ കലിതാമോദപരിഭ്രാന്താളിമാലയാ
രമണീ രമണം ചാക്രേ രമണീയാംഗമർജ്ജുനം"

എന്ന ശബ്ദാർത്ഥസുന്ദരമായ ഒരു പദ്യത്തോടുകൂടി പാഞ്ചാലീ സ്വയംവരാം പൂർവ്വഭാഗം അവസാനിക്കുന്നു. പാഞ്ചാലിയും അർജ്ജുനനും സൗന്ദര്യാദികൾകൊണ്ടു പരസ്പരം അനുരൂപന്മാരാണെന്നു കാണിക്കുവാൻവേണ്ടി 'രമണീ' എന്നു നായികയ്ക്കും 'രമണീയാംഗം' എന്നു നായകനും വിശേഷണങ്ങൾ കവി കല്പിച്ചിരിക്കുന്നു. 'മലയാ' എന്ന് ആരംഭിച്ച് ഈ പദംകൊണ്ടുതന്നെ അവസാനിപ്പിക്കുന്ന പൂർവ്വാർദ്ധത്തിന്റെ ശബ്ദഭംഗി പ്രകൃതത്തിൽ പ്രത്യേകിച്ച് ആസ്വാദ്യമായിട്ടുണ്ട്.

മുന്നം വെന്നതു വിപ്രരല്ലിതവരെക്കൗന്തേയരായ് കേൾക്കയാൽ
പിന്നെകൃഷ്ണസഹായരാകുമവരെക്കൊൽവാനാതിക്രൂദ്ധരായ്
സർപ്പങ്ങൾക്കെതിൽ 'കർണ്ണ'ദൃഷ്ടിയുതരായ് ഗാന്ധാരമന്ത്രംവഴി–
യ്ക്കപ്പോൾ കൗരവരെത്തിയാ ദ്രുപദരാട്ഗേഹത്തെ രോധിച്ചുതേ.

എന്നു തുടങ്ങിയ പ്രൗഢകല്പനകളും,

"സ്ഥാണോഃ കടാക്ഷമാത്രേണ
സ്ഥാണുസാരൂപ്യതാം യയൗ"

ഇത്യാദി അർത്ഥഗർഭങ്ങളായ ഫലിതങ്ങളും ഉത്തരഭാഗത്തിൽ ധാരാളമുണ്ട്.

> യേഷമാം ശാശ്വതീകോ വിരോധ–
> സ്തേഷാമഹോ ദ്വന്ദ്വസമുൽസുകാനാം,
> ദ്രാഗേകവത്ഭാവമസൗ വിധാസ്യ–
> ന്നന്ധോ നൃപർശ്ശാബ്ദികവദ്ബഭാസേ.''

എന്ന പദ്യത്തിൽ പ്രകൃതാ വിരോധികളായ പാണ്ഡവകൗരവന്മാരെ യോഗിപ്പിക്കുവാൻ ആ ഗ്രഹിച്ച ധൃതരാഷ്ട്രനിൽ ശാബ്ദികധർമ്മം ആരോപിച്ചതു ഭട്ടതിരിയുടെ വ്യാകരണപക്ഷപാ തത്തിനു നല്ല ദൃഷ്ടാന്തമാകുന്നു. ''യേഷാം ച വിരോധശ്ശാശ്വതിക:'' എന്ന പാണിനീസൂ ത്രംതന്നെ കവി ഈ പദ്യത്തിൽ നിഷ്പ്രയാസം ഘടിപ്പിച്ചിരിക്കുന്നു. ജന്മശത്രുക്കളായ പാണ്ഡവകൗരവന്മാരെ യോജിപ്പിക്കുവാൻ ശ്രമിച്ചതു മൂഢതയായി എന്ന ഭാവം 'അന്ധ' എന്ന പദത്തിൽനിന്നു ഗ്രഹിക്കേണ്ടതാകുന്നു. 'ദ്വന്ദ്വം' 'ഏകവദ്ഭാവം' എന്ന പദങ്ങൾക്കു വ്യാകരണശാസ്ത്രപ്രമായ അർത്ഥം സ്പഷ്ടം.

വ്യാകരണശാസ്ത്രംകൊണ്ടു ഇപ്രകാരം കൈകാര്യം ചെയ്യുന്നതിനു ഭട്ടതിരിക്ക് ഒരു വി രുതും കൗതുകവും വേറെയുണ്ട്. പല സന്ദർഭങ്ങളിലും കവി ഈ വൈഭവം പ്രകാശിപ്പിച്ചി രിക്കുന്നു. ''ഷട്സ്വപ്യംഗേഷു ശബ്ദാഗമ ഇവ ശുശുഭേ'' എന്ന ഭാഗത്തിൽ വേദാംഗങ്ങളിൽ വ്യാകരണത്തിന്റെ സ്ഥാനം എത്രമാത്രം ഉന്നതമാണെന്നു കവി വിശദമായി പറഞ്ഞിരിക്കു ന്നു.

ഭട്ടതിരിയുടെ സരസ്വതീവിലാസം തികഞ്ഞു പരിശോഭിക്കുന്ന ഒരു പ്രബന്ധമാണ് പാർ വ്വതീസ്വയംവരം. ദേവിയുടെ തപസ്സ്, വേഷപ്രച്ഛന്നമായ ഭഗവാന്റെ ആഗമനം, സംഭാഷണം മുതലായ ഭാഗങ്ങൾ അതിചാതുര്യത്തോടുകൂടി ഇതിൽ വർണ്ണിക്കപ്പെട്ടിരിക്കുന്നു. ഒരു ശ്ലോ കം ഉദാഹരത്തിനു കാണിക്കാം.

> അസ്യാ ഏവ കരാഞ്ചലോദ്ധൃതഘടീപാഥ:പ്രസേകോദിതാ–
> നേതാൻ പശ്യ പുരസ്തരുൻ ഫലഭരൈരാനമ്രശാഖാശതാൻ
> സരൂഢാ സമമേഭിരേവ സഹജൈരസ്യാസ്തപസ്യാലതാ
> നോ ജാനേ ബത കാരണം സകുസുമാനാദ്യാപി സന്ദൃശ്യതേ''

ഈ പദ്യം ഭാവപുഷ്ടമായ ഒന്നാകുന്നു. പാർവ്വതിയുടെ സഖി പരമേശ്വരനോടു പറയു ന്നതാണ് ഈ ഭാഗം. എല്ലാം കാച്ചു ഫലപൂർണ്ണങ്ങളായി. എന്നാൽ ഇവയോടൊപ്പംതന്നെ വളർന്നു വന്ന ഇവളുടെ തപസ്സാകുന്ന ലത പൂത്തുകൂടി കാണുന്നില്ല. ഈ സ്ഥിതിക്കു ഫ ലപ്രാപ്തിയുടെ കാര്യം എത്രയോ ദൂരേയിരിക്കുന്നു. ഇതാണ് ഈ പദ്യത്തിന്റെ സാരം. പ്രകൃതത്തിൽ തപസ്സിനെ ലതയായി കല്പിച്ചതു ഭംഗിയായിട്ടുണ്ട്. ഫലിതവും മാധുര്യവും തികഞ്ഞ അനേകം പദ്യങ്ങൾ പാർവ്വതീസ്വയംവരത്തിൽ പല ഭാഗങ്ങളിലും കാണാം. അവ സഹൃദയന്മാരെ അതിരറ്റു രസിപ്പിക്കുന്നവയാണ്.

അഷ്ടമിപ്രബന്ധം, നൃഗമോക്ഷം, കിതാതം, കുചേലവൃത്തം എന്നു നാലു പ്രബന്ധങ്ങളി ലാണ് ഇനി നമ്മുടെ ശ്രദ്ധ പതിയുവാനുള്ളത്. ഇവയിൽ വിവിധങ്ങളായ കാവ്യഗുണങ്ങളുടെ ഉത്കർഷംകൊണ്ടു പ്രഥമഗണനീയം അഷ്ടമിപ്രബന്ധമാകുന്നു. ഈ പ്രബന്ധം ചാക്യാന്മാർ സാധാരണ പറയാറുണ്ടെന്നു തോന്നുന്നില്ല.

"ക്വാമീ വയം സരസകാവ്യരസാനിഭിജ്ഞ:
ക്വാസൗ പുന: പുരഹരസ്യ മഹോത്സവോപി
നൂനം തദത്ര പരഹാസ്യജനേഷു ലബ്ധും
മൂർദ്ധാഭിഷേകമധുനാ പരമുദ്യതാ: സ്മ:"

എന്ന് ഉത്സവത്തിന്റെ മഹത്വത്തെയും അനഭിജ്ഞമായ തന്റെ അശക്തിയെയും കാവ്യാരംഭ ത്തിൽ കവി സ്മരിക്കുന്നു. എങ്കിലും

"പുരവൈരിചരിത്രവർണ്ണനായാം
നനു ദോഷപി ഗുണായതേ ജനാനാം."

എന്നു സമാധാനത്തോടുകൂടി കഥ പറയുവാൻ തുടങ്ങുന്നു.

സംഗീതദേശികൻ എന്നു പേരായ ഒരു ഗന്ധർവ്വൻ ദേവേന്ദ്രനോടു വർണ്ണിച്ചു പറയുന്ന രീതിയിലാണ് ഭട്ടതിരി ഈ പ്രബന്ധത്തിൽ കഥ പറയുന്നത്. ഈ ഗന്ധർവ്വൻ ഒരിക്കൽ ദേവലോകത്തു ചെന്നപ്പോൾ ദേവേന്ദ്രൻ വിശേഷവർത്തമാനം ചോദിക്കുകയും അപ്പോൾ അഷ്ടമിയെപ്പറ്റി വർണ്ണിച്ചു പറയുകയും ചെയ്യുന്നു. ഇതാണ് ഈ പ്രബന്ധത്തിലെ കഥാവരത ണസ്വഭാവം.

എപ്പോഴുമായതിൽ മഹീസുരവേദഘോഷം
കെല്പോടു കേട്ടുമരുവും ഭഗവാന്നിദാനിം
കൈലാസശൈലസുഖവാസകഥാപ്രസഗം–
പോലും വിയത്കുസുമമെന്നതിനൊപ്പമായി.
ശ്രീകണ്ഠസന്നിധിയിൽ മേഘഗണം തലോടി–
പ്പോകുന്ന പൊൻകൊടിമരം വിലസുന്നു മുന്നിൽ:
ലോകത്തിലാത്മപദതാരണയുന്നവർക്കു
നാകത്തിലേയ്ക്കു കയറാനൊരുകോണിപോലെ.

എന്ന വർണ്ണനം ക്ഷേത്രത്തിന്റെ മാഹാത്മ്യത്തെ വെളിവാക്കുന്നു. ഓരോ ദിവസത്തെയും ഉത്സവാഘോഷം ഈ പ്രബന്ധത്തിൽ ഭംഗിയായി വർണ്ണിക്കുന്നുണ്ട്.

ശീഘ്രം നിർശ്ശേഷവിദ്യാ നികരമിളിതമാം സാരഭാഗം ഗ്രഹിച്ചും
സത്കാവ്യം തീർക്കുവോരാം മണിപടലികളിൽച്ചോപ്പുരത്തങ്ങളായും
ചൊല്ക്കൊള്ളുന്നാഗമൗഘക്കടലിനു കര കണ്ടാഢ്യരായ് പൂജ്യരായും
ദിക്കാകെക്കീർത്തി ചാർത്തും ദ്വിജരുടെ സഭയും വന്നു വൈക്കത്തു ചേർന്നു.

എന്നു വിശിഷ്ടന്മാരായ ബ്രാഹ്മണരുടെ വരവിനെയും,

പൊക്കംകൂടുന്നൊരാനത്തലയീലുടനെഴുന്നള്ളി വെഞ്ചാമരത്തിൻ–
സംഘത്താൽ ചുറ്റുപാടും കൊടിയ കുടകളാലഭ്രവും ശുഭ്രമാക്കി
പ്രക്ഷോഭം സർവ്വലോകത്തിനുമരുളിയെഴും വാദ്യഘോഷങ്ങളോടേ
സാക്ഷാൽ വിശ്വൈകനാഥൻതിരുവടി തിരുദീപോത്സവത്തിന്നിറങ്ങി

എന്ന് എഴുന്നുള്ളത്തിനെയും വർണ്ണിച്ചിരിക്കുന്നു.

അഷ്ടമിക്കു കച്ചവടത്തിനായും മറ്റും നാനാദേശങ്ങളിൽ നിന്നു വന്നുചേരുന്നവരും പല വിധം സ്വഭാവത്തോടുകൂടിയവരുമായ ജനങ്ങളെ വർണ്ണിക്കുന്നത് ഒരു ദീർഘഗദ്യംകൊണ്ടാകുന്നു. ഈ പ്രബന്ധത്തിലെ ഏറ്റവും മനോഹരമായ ഒരു ഭാഗമാണ് ഈ ഗദ്യം. ''ആദ്യം ദൃഷ്ടിതുലകൊണ്ടുതന്നെ ക്രേതാവിനെ തൂക്കിയിട്ടു പിന്നീടു തദഭീസ്പിതമായിരിക്കുന്ന ദ്രവ്യത്തെ തുലയിൽ വെയ്ക്കുന്നു'' എന്നു കച്ചവടക്കാരെ വർണ്ണിക്കുന്നു. വാങ്ങുവാൻ വരുന്നവരുടെ സ്വഭാവം ഒരു നോട്ടത്തിനുതന്നെ മനസ്സിലാക്കുകയെന്നതു സമർത്ഥന്മാരായ വണിക്കുകളുടെ സ്വഭാവമാകുന്നു. ഇതിനെയാണ് ലോകമർമ്മജ്ഞനായ ഭട്ടതിരി ഇവിടെ വർണ്ണിച്ചിരിക്കുന്നത്. വണിക്കുകൾ സാമാനം വാങ്ങുവാൻ വരുന്നവരോട് എത്രമാത്രം മധുരവും ബഹുമാനപൂർവ്വവുമായി സംഭാഷണംചെയ്തു പെരുമാറുന്നുവെന്നു നോക്കുക. ''അല്ലയോ ഭദ്രാ ഇവിടെ വന്നാലും; ഞങ്ങളുടെ ആപണസ്ഥലത്തെയും സനാഥമാക്കിച്ചെയ്താലും; അവിടന്ന് ഇരിക്കാതെ നില്ക്കുന്നതു കണ്ടു ഞങ്ങൾക്കു വിഷാദമുണ്ടാകുന്നുവല്ലോ. ഇഷ്ടങ്ങൾ എല്ലാം പറഞ്ഞാലും; ഞങ്ങളെപ്പോലെയുള്ളവർ അവിടത്തെപ്പോലെയുള്ള മഹാന്മാരെക്കണ്ടാൽ ലാഭനഷ്ടങ്ങളെപ്പറ്റി ഗണിക്കുക പതിവില്ല. സ്വപ്നത്തിൽപ്പോലും ഞങ്ങൾ വഞ്ചനയറിയാത്തവരാണ്. അവിടത്തെപ്പോലെയുള്ള മഹാന്മാരുമായി വാണിജ്യകർമ്മം ചെയ്യുവാൻ ഇടയാകുന്നതുതന്നെയാണ് ഞങ്ങളുടെ പരമമായ ലാഭം; ദ്രവിണലാഭമല്ല. മിഥ്യാവാക്കിന്റെ കഥപോലും അറിയാത്തവരാണ് ഞങ്ങൾ'' ഈ മാതിരി മധുരവാക്കുകൾക്കൊണ്ടു ജനഹൃദയങ്ങളെ വിലോഭനംചെയ്യുന്ന വണിക്കുകളെ ഇന്ന് ഉത്സവസ്ഥലങ്ങളിൽ എവിടെയും കാണാം. ശകാരിക്കുവാൻ ഭട്ടതിരിക്ക് എത്രമാത്രം വിരുതുണ്ടെന്നു മുൻപു കാണിച്ച ചില ഉദാഹരണങ്ങളിൽനിന്നു വ്യക്തമാകുന്നുണ്ടല്ലോ. ഇവിടെ ഉദ്ധരിച്ചകച്ചവടക്കാരുടെ വാക്കുകളിൽനിന്നു നമ്മുടെ കവിക്ക് അവസരോചിതമായി ഭംഗിവാക്കുകൾ പറയുവാൻ എത്ര സാമർത്ഥ്യമുണ്ടെന്നും തെളിയുന്നതാണ്. ''ആനാഭിലംബിശ്മശ്രുക്കളും വികടതരലോമശദോരന്തരാളന്മാരും അതിവിരളമാംസഗാത്രന്മാരും ആരക്തചില്ലീനേത്രന്മാരും മലിനതരവസനധാരികളും'' ആയ ചിലർ''അല്ലയോ പൂണുനൂല്ക്കാരാ ഇവിടെ വരുക വേദവാക്യം പറയൂ, കേൾക്കട്ടെ. അതിലെ സിദ്ധാന്തസാരവും പറയൂ.. എത്ര പദങ്ങൾ ഉണ്ട്? മോക്ഷം ചുകന്നതോ വെളുത്തതോ? അങ്ങയുടെ പരബ്രഹ്മത്തെ കാണുന്ന ആ കണ്ണ് എവിടെ?'' എന്നു ബ്രാഹ്മണരോട് ആക്ഷേപിച്ചു പറയുന്നതിനെയും പ്രകൃതത്തിൽ കവി വർണ്ണിക്കുന്നുണ്ട്. ജനങ്ങൾ കൂട്ടംകൂടുന്ന ഉത്സവസ്ഥലങ്ങളിൽ ചെന്ന് ഇതരമതങ്ങളെ നിന്ദിച്ചു സ്വമതത്തെപ്പറ്റി പ്രസംഗംചെയ്യുന്നവർ ഇന്നും സുലഭമാണല്ലോ. ഇവരുടെ ആകൃതിയുടെയും പ്രകൃതിയുടെയും രൂപം ഭട്ടതിരിയുടെ ഈ വർണ്ണനത്തിൽനിന്നു നല്ലപോലെ ഗ്രഹിക്കാം. ''വാസരങ്ങൾപോലെ വിരാജദ്രവിണോല്ലസിതങ്ങളും മഹീരുഹങ്ങൾപോലെ പ്രവാളാനുവിദ്ധശിഖരങ്ങളും യുവഹിതജനചരണങ്ങൾപോലെ ബഹുലാക്ഷാലങ്കൃതങ്ങളും **** ഗിരിസുതാംഗങ്ങൾപോലെ രുദ്രാക്ഷലോഭനീയങ്ങളും സുകവിഭണിതികൾപോലെ പ്രകടിതനാനാർത്ഥങ്ങളും ഗുരുദ്രവ്യസഞ്ചിതങ്ങളെങ്കിലും അഗുരുദ്രവ്യസഞ്ചിതങ്ങളും വരമണീഗണവിരാജിതങ്ങളെങ്കിലും നവരമണീഗണവിരാജിതങ്ങളും വികടങ്ങളെങ്കിലും അനേകകടശോഭിതങ്ങളും'' എന്ന ആപണവർണ്ണനം ചിത്രിതമായ ഒരു ഭാഗമാകുന്നു. നാനാർത്ഥങ്ങളായ പദങ്ങളെ പ്രയോഗിച്ചു കവി ഇവിടെ അലങ്കാരത്തിനു പ്രൗഢി വരുത്തിയിരിക്കുന്നു.

''സുകവിഭണിതിപോലെ പ്രകടിതനാനാർത്ഥങ്ങളും'' എന്ന ഭാഗം കവിയുടെ നാനാർത്ഥപക്ഷപാതത്തെ കാണിക്കുന്നു. ഈ സ്വഭാവം മുൻകാലത്തു മഹാകവികൾക്കെല്ലാമുണ്ടായിരുന്നുവെന്നു ഭട്ടതിരിയുടെ ഈ പ്രയോഗത്തിൽനിന്നു ഗ്രഹിക്കുവാൻ കഴിയും. ഇവിടെ കാണിച്ചവിധം വിചിത്രങ്ങളായ അർത്ഥകല്പനകൾ ഭട്ടതിരിയുടെ അനേകം ഗദ്യങ്ങളിൽ അതിധാരാളമായി കാണുന്നുണ്ട്. ഭോജോതികളുടെ സംസ്കൃതചമ്പുക്കളിലും പുനത്തിന്റെ ഭാഷാചമ്പുക്കളിലും അനേകം ഗദ്യങ്ങളിൽ ഇപ്രകാരം വക്രങ്ങളായ അർത്ഥകല്പനകൾ സു

ലഭങ്ങളാകുന്നു. ഗദ്യങ്ങളിൽ ചെയ്യുന്ന ഏതാദൃശമായ അർഥകല്പനാപ്രസ്ഥാനം ബാണാദികളുടെ ഗദ്യകാവ്യങ്ങളിൽനിന്നു പില്ക്കാലത്തുണ്ടായ കവികൾ സ്വീകരിച്ചു എന്നു വിചാരിക്കാവുന്നതാണ്. നവീനന്മാർക്ക് ഈ പ്രസ്ഥാനത്തോട് അഭിരുചി കാണുന്നില്ല. തിര, നുര, ചുഴി മുതലായവയെല്ലാം ജലത്തിന്റെയെന്നപോലെ ചിത്രപ്രസ്ഥാനങ്ങളും സൂക്ഷ്മത്തിൽ സാഹിത്യത്തിന്റെ രൂപഭേദങ്ങളാകുന്നു എന്നു വിചാരിക്കേണ്ടതാണ്. സംസ്കൃതപണ്ഡിതന്മാർ ഈ പ്രസ്ഥാനങ്ങളെ ആദരിച്ചുവരുന്നു.

അഷ്ടമിക്കു വന്നുചേരുന്ന ജനസംഘങ്ങളുടെ സ്ഥൂലങ്ങളും സൂക്ഷ്മങ്ങളുമായ ഭാവങ്ങളെ വർണ്ണിക്കുന്നതിൽ ഭട്ടതിരി നല്ല നിപുണത കാണിക്കുന്നുണ്ട്. സ്ഥൂലഭാവങ്ങളെ മനസ്സിൽ പതിയുന്ന വിധം സജീവമായി വർണ്ണിക്കുന്നതിൽ കവിക്ക് ഒരു സാമർത്ഥ്യാം വേറെയുണ്ടെന്നു സമതിക്കണം.

> പുത്തൻ ചെഞ്ചീനവസ്ത്രം മൃദുലതരമിണക്കിത്തലപ്പാവു കെട്ടി–
> ച്ചാർത്തിച്ചെഞ്ചങ്കുറിക്കൂട്ടുകൾ മണിവിലസൽകുണ്ഡലം ചേർത്തു കാതിൽ
> കൈത്താരിൽ തുള്ളി മിന്നുന്നസിലതികയുമായ്'ശാസ്ത്രനമ്പൂരി' സംഘം
> ചിത്രം ലോകർക്കുദിപ്പിച്ചധികരസികരായ് മേടതോറും കരേറി.

എന്നു ശാസ്ത്രനമ്പൂരിമാരെ വർണ്ണിക്കുന്ന ഭാഗം ഉദാഹരിക്കാം. ഇവിടെ 'കൈത്താരിൽത്തുള്ളിമിന്നുന്നസിലതികയുമായ്' എന്ന ഭാഗം ശാസ്ത്രനമ്പൂരിമാരുടെ പ്രത്യേക സ്വഭാവത്തെക്കാണിച്ചിതരുന്നുണ്ട്.

> "ചതുർമുഖകുടംബിനീകരതലോല്ലസദ്വല്ലകീ–
> നിനാദമധുരാ സുധാരസധുരീധുരിണസ്വരാ:
> വിരേജ്ജൂരതിപേശലാ വികചമല്ലികാവല്ലരീ–
> മരന്ദരസമാധുരീസരസരീതയോ ഗീതയ:"

എന്നു ഗീതത്തിന്റെ ഭംഗിയെ വർണ്ണിക്കുന്നു. ഇവിടെ ഗീതത്തിന്റെ മാധുര്യത്തിനു കവി ഉചിതമായ ഭംഗി ശബ്ദത്തിനു വരുത്തിയിട്ടുണ്ട്. "വികചമല്ലികാവല്ലരീമരന്ദരസമാധുരീസരസരീതയോ ഗീതയ:" എന്ന ഭാഗത്തിലെ ശബ്ദഭംഗി കേൾക്കുന്നവർക്കു പിന്നെയൊരിക്കലും വിസ്മരിക്കുവാൻ കഴിയുന്നതല്ല. പ്രകൃതത്തിൽ പദങ്ങൾ എത്രയ്ക്കു മൃദുലങ്ങളായിരിക്കുന്നു എന്നു നോക്കേണ്ടതാണ്.

ആപാദചൂഡം പ്രസരിക്കുന്ന ഭക്തി ഈ പ്രബന്ധത്തിന്റെ ഒരു ഗുണമാകുന്നു. ശിവഭക്തിയാണ് ഈ മനോഹരമായ കാവ്യം നിർമ്മിക്കുവാൻ ഭട്ടതിരിയെ പ്രേരിപ്പിച്ചതെന്ന് ഇതിന്റെ ആരംഭത്തിൽനിന്നൂഹിക്കാം. ഭക്തിയുടെ ആധിക്യത്തെ പ്രകാശിപ്പിക്കുന്ന വർണ്ണനങ്ങളും സ്തോത്രങ്ങളും ഈ പ്രബന്ധത്തിൽ അവിടവിടെയായി കാണുന്നവതന്നെ ഈ ഊഹത്തിന് ആസ്പദം. ഉത്സവത്തിന്റെ ചടങ്ങുകളും ആഘോഷങ്ങളുമെല്ലാം നേരിട്ടു കണ്ടിട്ടാണ് ഈ പ്രബന്ധം നിർമ്മിച്ചതെന്നു വിശ്വസിക്കുന്നതിൽ തെറ്റില്ല. ഭട്ടതിരി വർണ്ണിക്കുന്ന പഴയ കാലത്തെ രീതിയിൽനിന്ന് ഇന്നത്തെ ഉത്സവച്ചടങ്ങിന്റെയും ആഘോഷത്തിന്റെയും സ്വഭാവം സാരമായ വിധം വ്യത്യാസപ്പെട്ടിട്ടുണ്ട്. വൈക്കംക്ഷേത്രത്തിനും അവിടത്തെ ഉത്സവത്തിനും പ്രാചീനകാലത്തു കേരളത്തിലുള്ള പ്രാധാന്യവും പ്രസിദ്ധിയും മഹത്തായിരുന്നുവെന്നു അഷ്ടമിപ്രബന്ധം തെളിയിക്കുന്നു.

കവിതാഗുണംകൊണ്ടും ഭക്തികൊണ്ടും രസികന്മാരെ ആകർഷിക്കുന്ന ഒരു വിശിഷ്ട പ്രബന്ധമാകുന്നു നൃത്തമോക്ഷം.

ഇതിൽ നൃഗൻ ശ്രീകൃഷ്ണനോടു തന്റെ ദാനാധർമ്മാദികളെക്കുറിച്ചു വർണ്ണിക്കുന്ന ഭാഗം രസകരമായിട്ടുണ്ട്. ''വളരെ ദൂരദേശത്തുനിന്നു വളരെ പാൽ തരുന്നതും വയസ്സു കുറഞ്ഞതും സൗമ്യസ്വഭാവത്തോടെ കാമ്യരൂപമുള്ളതും തടിച്ചുചുവന്ന ശരീരംകൊണ്ടു സന്ധ്യാമേഘത്തോടൊത്തു മിന്നുന്നതുമായ ധേനു (ആദ്യമായി പെറ്റ പശു)ക്കളെയും ഉപസര്യ (ചനയേല്ക്കാൻ കാലമായതു)കളെയും വില്ക്കുന്നവന്റെ ആഗ്രഹത്തിലധികമായ ധനം കൊടുത്തു വാങ്ങി ചതുരന്മാരാകുമെന്റെ പശുപാലകന്മാർ നല്ലപോലെ പരിലാളിച്ചു. പരിചിത ദേശത്തിൽനിന്നു പിരിഞ്ഞുപോരികകൊണ്ടും മറ്റും ഉണ്ടാകാവുന്ന വിഷാദങ്ങളെ ശമിപ്പിച്ചു സപ്രസാദം വളർത്തിയവയെ പതിനാറായിരവും ലക്ഷവും വീതം വരുത്തി വിശാലങ്ങളായി സുവശാലികളായ ശോശാലകളിൽ ശുദ്ധജലവും പച്ചപ്പുല്ലുകളും ഇച്ഛപോലെ കൊടുതു സൂക്ഷിച്ചിട്ട്'' എന്നു ദാനംചെയ്യുന്ന പശുവിന്റെ യോഗ്യതയെക്കുറിച്ചു പറയുന്നു. എങ്ങനെയെല്ലാം സംരക്ഷിച്ചു മേന്മകൾ വരുത്തിയിട്ടുള്ള് പശുക്കളെയാണ് ദാനംചെയ്യേണ്ടതെന്ന് ഇവിടെ കവി ഉപദേശിക്കുന്നു നൃഗന്റെ ദാനധർമ്മാദികളിലുള്ള ശ്രദ്ധ, ഐശ്വര്യപുഷ്ടി എന്നിവയും ഈ ഭാഗത്തിൽനിന്നു ഗ്രഹിക്കേണ്ടതാകുന്നു. പശുക്കളെ എങ്ങനെയാണ് നൃഗൻ ദാനംചെയ്യുനതെന്നു പറയുന്ന ഭാഗവും ഇവിടെ ഉദ്ധരിക്കാം.

''പശുക്കളെയും കാന്തിയേറുന്ന കനകരത്നങ്ങളെക്കൊമ്പിന്മേലണിയിച്ചും കുളമ്പിൽ കലർത്തിയ കനകദ്യുതികൊണ്ടു ചുകപ്പിച്ചും ഗളത്തിന്മേൽ തളച്ച പൊന്മണിമാലകളാലും മുത്തുമാലകളാലും പരിശോഭിപ്പിച്ചും അഴകേറുന്ന പുഴുനൂല്പട്ടുകൊണ്ടു ഗാത്രത്തെ ചിത്രവർണ്ണമാകിയും അവയോടൊപ്പമലങ്കരിച്ച വത്സങ്ങളോടു ചേർത്തും പരിപാലികുന്നതിനു വിരുതരമായ പശുപാലകന്മാർ സുഖമായി തൊഴുത്തു പണിയിക്കുന്നതിനു മതിയായ ധനസഞ്ചയം, കറവപ്പാത്രം ആദിയായ സാമഗ്രിയോടുകൂടിത്തന്നെ 'മഹാവിഷ്ണു സന്തോഷിക്കണമേ' എന്ന സങ്കല്പത്തോടെ''യാണ് നൃഗൻ ദാനം ചെയ്യുന്നത്. നൃഗൻ ഇങ്ങനെ ദിവസംതോറും ആയിരമായിരം വീതവും പുണ്യതീർത്ഥങ്ങളും പാത്രകാലവിശേഷങ്ങളും സമ്മേളിക്കുമ്പോൾ അതിൽ കൂടിയ കണക്കിലും ദാനംചെയ്തു. ഈ വർണ്ണനത്തിൽനിന്നു നൃഗനെപ്പോലെ ദാനോത്കർഷം തികഞ്ഞ ഒരു രാജാവു വേറെയില്ലെന്നു വ്യക്തമാക്കിയിരിക്കുന്നു.

ഇപ്രകാരം ധർമ്മംചെയ്യുന്നവനാണെങ്കിലും നൃഗന്റെ മനസ്സിനു വേണ്ടവിധം സത്ത്വശുദ്ധി ലഭിച്ചിരുന്നില്ല.

> ശ്രീമൂലവും സുകൃതവായ്പൊടു ദിവ്യലോക–
> കാമം നിമിത്തവുമുദിച്ച രജസ്സിൽനിന്നുൺ
> 'എന്നോടു തുല്യനിഹ നിർമ്മലധർമ്മിയാരെ–
> ന്നെന്നുള്ളലന്നൊരു മദാങ്കുരമുത്ഭവിച്ചു.

എന്നതായിരുന്നു നൃഗന്റെ സ്ഥിതി. ഇതിൽനിന്നു നൃഗൻ ചെയ്ത ദാനം സകാമമായിരുന്നുവെന്നും അതു അഹങ്കാരകരണമായി പരിണമിച്ചുവെന്നും വെളിവാകുന്നു. ഇവിടെ 'മദാങ്കുര'മെന്നു പറഞ്ഞതിൽനിന്നു അത്യുല്പമായ ഒരു അഹങ്കാരം മാത്രമേ നൃഗനുണ്ടായിരുന്നുള്ളൂവെന്നു ധരികേണ്ടതാണ്.

ഒരിക്കൽ നൃഗമഹാരാജാവിന് അബദ്ധംപറ്റി. ഒരാൾക്കു ദാനംചെയ്ത പശുവിനെ അറിയാതെ മറ്റൊരാൾക്കു ദാനം ചെയ്യുവാൻ ഇടയായി. ദാനം വാങ്ങിയവർ തമ്മിൽ 'എന്റെ

പശുവാണിത്' 'നിന്റെയല്ല, എന്റെയാണ്' എന്നു കലഹം കൂട്ടി രാജാവിന്റെയടുക്കൽ വന്നു. വാസ്തവത്തിൽ രാജാവ് അറിയാതെ പശുവിനെ രണ്ടുപേർക്കും കൊടുത്തതാണ്. ആ സ്ഥിതിക്കു രണ്ടുപേരുടെയും ഉടമസ്ഥവാദം ശരിയായിരിക്കുന്നു. ഈ പ്രകൃതത്തിൽ രാജാവു എന്തു ചെയ്യും? ദാനം വാങ്ങിയ ബ്രാഹ്മണരോ, രണ്ടുപേരും വലിയ ശുണ്ഠികാർ; ബ്രഹ്മതേജസ്വികൾ; എത്രയൊക്കെ താഴ്ന്നു പറഞ്ഞാലും സമാധാനപ്പെടാതെയുള്ളവർ; രാജാവിന്റെ നില കുഴപ്പത്തിലായി എന്നു പറഞ്ഞാൽ മതിയല്ലോ.

ശുണ്ഠിക്കാരായ ബ്രാഹ്മണർ അന്യോന്യം ചെയ്യുന്ന വാദം അറിവില്ലായ്കകൊണ്ട് അബദ്ധംപറ്റി അശരണനായി ബ്ഭവിച്ച രാജാവിന്റെ നില, എന്നിവയെ ഏറ്റവും തന്മയത്വത്തോടുകൂടി വർണ്ണിച്ചു ഭട്ടതിരി ഫലിപ്പിച്ചിട്ടുണ്ട്.

സദസ്സിൽ ഇരിക്കുന്ന രാജാവിനെ ഒരു സങ്കോചവും കൂടാതെ "ദത്താപഹാരിൻ! അപഹൃതപ്രദായിൻ! ലുബ്ധതമ! സ്തബ്ധതമ!" എന്നെല്ലാം പരുഷവാക്കുകളാൽ അഭിഷേകംചെയ്തുകൊണ്ടാണ് വാദി പ്രതികളായ ബ്രാഹ്മണൻ നൃഗന്റെ അടുക്കൽ വരുന്നത്.

> ദ്രോണദോഗ്ദ്ധ്രിയിതെനിക്കുതന്നെയിവിടുന്നു തന്ന പശുപോകയാൽ
> തേടി ഞാൻ പരമിവന്നിടത്തിലഥ ചെന്നു കണ്ടുപിടികൂടവേ
> ചോരനെന്നിവനുരച്ചു ഭൂപതിയെനിക്കു തന്ന പശുവെന്നുമീ–
> വിപ്രനെൻഗതിമുടകിനാൻ പറക കള്ളനാരിഹ മഹീപതേ!

എന്ന പദ്യത്തിൽനിന്ന് ഇവിടെ വഴക്കിന്റെ മൂലം വെളപ്പിടുന്നു.

> "ആദ്യം തന്നതെന്നിക്കുതന്നെയിതിനെക്കൈക്കൊണ്ടു പോകുന്നു ഞാൻ"
> "പിൻദാനത്തൊടെയാദ്യദാനമിളവായ്" "മത്സ്വത്തിതന്യൻ തരാ."
> "ഇയ്യാൾതന്നെയെനിക്കു തനു" "ശരിയല്ലന്യായദത്തം" "നൃപൻ–
> കയ്യിൽത്തന്നെയനീതി ഞാൻ പശുവിനെക്കൈവിട്ടിടാ" "ഞാനുമേ."

ഇതാണ് രണ്ടുപേരുടെയും വാദം. രണ്ടുപേരു പറയുന്നതും സത്യം, ന്യായം, കാര്യം; വാസ്തവത്തിൽ അവർ രണ്ടുപേരും തെറ്റുകാരുമല്ല. സ്വന്തം അബദ്ധം മനസ്സിലായ രാജാവു രണ്ടുപേരോടും സമാധാനം പറയുന്നു.

> "ലക്ഷം ഗോക്കളെയേകുവാൻ പകരമായ്" "മോഷ്ടിപ്പതെങ്ങാണെടോ"
> "ശാന്തം ശാന്തമഘം തിരിഞ്ഞു നിതരാം ലക്ഷാധികം നല്കുവൻ"
> "മേൽദ്ദാനക്കഥയെന്തു തന്നതു പരം പാലിക്ക" "പാങ്ങെന്തതിൽ"
> "കേൾക്കൂ മന്ത്രികളോടു" "ചെയ്‌വ നഖിലം" "തന്നാലുമിപ്പയ്യിനെ"

എന്ന രാജാവിന്റെയും ബ്രാഹ്മണന്റെയും വാക്കുകൾ അവരുടെ മനസ്ഥിതികളെ വ്യക്തമാക്കുന്നു. "മേൽദാനക്കഥയെന്തു തന്നതു പരം പാലിക്ക" എന്ന ബ്രാഹ്മണന്റെ വാക്ക് അർത്ഥഗർഭവും ഫലിതവും ആയ ശകാരമായിട്ടുണ്ട്. മർമ്മംനോക്കി ഫലിതം പ്രയോഗിച്ചു ശകാരത്തിനു മോടിപിടിപ്പിക്കുവാൻ ഭട്ടതിരിക്കു വിരുത് ഈമാതിരി സന്ദർഭങ്ങളിലാണു ഭംഗിയായി പ്രകാശിക്കുന്നത്. കുപിതരായ ബ്രാഹ്മണർ രാജാവിനെ ശപിക്കുകയും ആ ശാപം ഒടുവിൽ ഭഗവദ്ദർശനത്തിനു ഹേതുവായി ഭവിക്കുകയും ചെയ്യുന്നു. ഇതാണു നൃഗമോക്ഷത്തിന്റെ സ്വഭാവം.

നൃഗമോക്ഷത്തിൽനിന്നു ആരു പഠിക്കേണ്ടവയായ തത്വങ്ങളെ ചുരുക്കി രണ്ടു പദ്യങ്ങളിൽ ഉപദേശിക്കുന്നതു പ്രയോജനകരമായിരിക്കുന്നു.

ക്ഷോണീനാഥനിവന്റെ വിസ്മയകരം പുണ്യം വിചാരിക്കിലീ–
ക്കാണും നമ്മുടെ ധർമ്മവൃത്തികൾ തുലോ നിസ്സാരമാണല്ലയോ
വേണ്ടാശങ്ക മദ്ദങ്കരം മനുജരിൽ ബാധിക്കിലേതാൾക്കുമീ–
ങ്ങുണ്ടാകും പല ദുർവ്വിപത്തുകളതെന്നെല്ലാരുമോർമ്മിക്കുവിൻ!
സ്വർല്ലോകാദിയിലാശകൊണ്ടു ബഹുധാചെയ്യുന്ന കർമ്മങ്ങൾ താ–
നല്ലൽപാടരുളുന്നു ഭോഗമൊഴിയും കാലം പതിപ്പിക്കയാൽ
പൊയ്യല്ലാതവതന്നെയെങ്കൽ വശിപോലർപ്പിക്കിലോ തൽഫലം
കയ്യേല്പിച്ചഥ മോക്ഷവും തരുമിതും പ്രത്യേകമോർത്തീടുവിൻ.

ഭഗവാൻ ശ്രീകൃഷ്ണൻ കൂടെയുള്ളവരോടു ചെയ്യുന്ന ഈ ഉപദേശം സാരഗർഭവും ആരും ഹൃദയത്തിൽ ധരിക്കേണ്ടതുമാകുന്നു. നൃഗൻ ചെയ്തിരിക്കുന്ന പുണ്യകർമ്മങ്ങളുടെ കഥ വിചാരിച്ചാൽ അതു പോലെ വേറെയൊരാളുണ്ടായിട്ടില്ലെന്നു നിശ്ചയമായും പറയാം. അത്ര യ്ക്കു ധർമ്മശാലിയായ നൃഗൻകൂടി അഹങ്കാരം നിമിത്തം ആപത്ത് അനുഭവിക്കേണ്ടിവന്നു. ആ സ്ഥിതിക്ക് അത്യുല്പപുണ്യന്മാരായവർക്ക് അഹങ്കാരംനിമിത്തം ഉണ്ടാകുന്ന കഷ്ടത എത്ര വലുതായിരിക്കും എന്ന് ഊഹിക്കുകതന്നെ യുക്തം. ഇതാണ് ഇവിടെ പ്രഥമപദ്യ ത്തിന്റെ സാരം. സ്വർഗ്ഗദിലോകങ്ങളിൽ ആശ മുഴുത്തു ചെയ്യുന കർമ്മങ്ങൾ ദു:ഖകരങ്ങളും ഒടുവിൽ പതനഹേതുക്കളുമായിബ്ഭവിക്കുന്നു. അതുകൊണ്ട് അപ്രകാരമുള്ള കർമ്മങ്ങൾ ചെയ്യരുത്. എന്നാൽ ആ വക കർമ്മങ്ങൾതന്നെ ഭക്തിയോടും ഭഗവദർപ്പണബുദ്ധിയോടുംകൂ ടി ചെയ്യുന്നതായാൽ മോക്ഷം ലഭിക്കും. ഭക്തിയോടുകൂടി ഈശ്വരനെ വിചാരിച്ചു കൊണ്ടു തദർപ്പണമായി കർമ്മങ്ങൾ ചെയ്യേണ്ടതാകുന്നു എന്ന ഗംഭീരമായ ഭാവമാണ് രണ്ടാമത്തെ പദ്യത്തിലന്തർഭവിച്ചിരിക്കുന്നത്.

ഭട്ടതിരിയുടെ വാഗ്വിലാസസമ്പത്ത് ലോഭമില്ലാതെ തെളിഞ്ഞു വിളങ്ങുന്ന ഒന്നാണ് കിരാതം പ്രബന്ധം. തപസ്വിയായ അർജ്ജുനന്റെ അടുക്കൽ കിരാതരൂപിയാ ഭഗവാൻ ചെല്ലുന്നതും സംഭാഷണം ചെയ്യുന്നതുമായ ഭാഗം ഈ പ്രബന്ധത്തിൽ ഏറ്റവും വിശിഷ്ടമായിരിക്കുന്നു. “ പരിശോഭിതമായ മയിൽപീലിയാൽ സുന്ദരകേശകുലാപനായി ചുകന്ന താടിമീശകൊണ്ടും മിഴിയിണകൊണ്ടും ഭീഷണമുഖനായി പുളങ്കം കുന്നിക്കുരുവുമായ മുത്തുമാലയാൽ ഭാസു രവക്ഷസ്സായി ശംഖുവളയണിഞ്ഞ ബാഹുദണ്ഡങ്ങളിൽ വില്ലുമമ്പുമേതിയും അതിനീലമായ വസനത്താൽ ശോഭിക്കുന്ന കടിതടത്തോടുകൂടിയും പാദവിന്യസത്താൽ ഭ്രമണ്ഡലം കുലു ക്കിയും” എന്നു കിരാതമൂർത്തിയെ വർണ്ണിച്ചിരിക്കുന്നതു നല്ല സ്വഭാവോക്തിയായിട്ടുണ്ട്. കിരാതനും അർജ്ജുനനും തമ്മിലുള്ള സമരത്തെ വർണ്ണിക്കുന്ന ഭാഗത്തിൽനിന്ന് ഒരു പദ്യം താഴെ ചേർക്കം.

“നാഗാസ്ത്രം വപുഷോ വിഭൂഷണമഭ്രദാഗ്നേമത്യുജ്ജ്വലം
നിർവ്വാണം സുരസിന്ധുപാഥസി തദാ ബീഭൽസുനാ പ്രേക്ഷിതം,
ഭ്രഷാജാലഭുജംഗമൈ: കബളിതം വായവ്യമസ്ത്രം പുന–
സ്സിക്തം യത്തു വിഷേണ തൽ ഖലു ശശീസദ്യസ്സിഷേചാമൃതൈ:

അർജ്ജുനന്റെ അസ്ത്രപ്രയോഗങ്ങളെല്ലാം ഭഗവാൻ ശ്രീ പരമേശ്വരനായ കിരാതങ്കൽ നി ഷ്ഫലമായി ഭവിച്ചു എന്നും അതു അങ്ങനെയാണെന്നും ഈ പദ്യത്തിൽ കവി വർണ്ണിച്ചി രിക്കുന്നു. ഏതു സംഗതിയെപ്പറ്റിയും പുതിയ ഒരു മനോധർമ്മത്തോടുകൂടിയേ ഭട്ടതിരി പറയുകയുള്ളു. ആ പുതുമയുടെ മാധുര്യം ഈ മാതിരി ഈ മാതിരി പദ്യങ്ങളിൽ വായന ക്കാർക്കു സവിശേഷം ആസ്വദിക്കാവുന്നതാണ്.

ഭഗവാനെപ്പറ്റി ചെയ്തിരിക്കുന്ന വർണ്ണനമാണ് കുചേലവൃത്തത്തിൽ ഏറ്റവും ഹൃദയംഗമമായിരിക്കുന്നത്. കുചേലന്റെയും ഭഗവാന്റെയും സമാഗമവും രസികത്വം തികഞ്ഞ ഒരു ഭാഗമാകുന്നു. ഭഗവാനെക്കണ്ടു തിരിയേ പോകുന്ന കുചേലൻ,

തുംഗം പ്രാസാദപാളിക്കുപരി പരിലസിക്കുന്ന പൊൽത്താഴികയ്ക്കു–
ള്ളഗ്രം ചുംബിച്ച രത്നച്ഛടയുടെ ഘൃണിയാൽ ശോണിതാശാവകാശം
ആശ്ചര്യാദ്വൈതമക്ഷിക്കരുളിയൊരപരദ്വാരകാകാരമായി
സ്വച്ഛസ്വാഗാരമീക്ഷിച്ചരികിലവനിതെന്തെന്നലം ചിന്ത പൂണ്ടാൻ.

എന്ന വിധമാണ് സ്വഭവനത്തിൽ ചെന്നുചേരുന്നത്.

മുക്താമയപ്രിയയുമായ് മുക്താമയഗൃഹസ്ഥിതൻ
മുക്താശനാ മുനി പരം മുക്താത്മത ലഭിച്ചുതേ

എന്ന പദ്യത്തിൽ കുചേലന്റെ അന്ത്യഗതിയെപ്പറ്റി പറയുന്നു. ഇവിടെ കവി പദപ്രയോഗസാമർത്ഥ്യംകൊണ്ടു നല്ല ഒരു ഫലിതം സാധിച്ചിരിക്കുന്നു. ഭാര്യ മുക്തമായ (ദു:ഖമില്ലാത്തവൾ), ഗൃഹം മുക്തമയം (മുത്തുമയം), സ്വയം മുക്താശൻ (വിരക്തൻ); ഈ വിധം ഇരുന്ന കുചേലനു മുക്താത്മത സംഭവിച്ചതു യുക്തമെന്നു ഫലിതത്തിന്റെ ഭാവം. ഇവിടെ 'മുക്താമയ ഗൃഹം' കുചേലന്റെ ഐശ്വര്യാധിക്യത്തെയും 'മുക്താശ'പദം വിരക്തിയെയും കുറിക്കുന്നു. സമ്പത്പുഷ്ടിയുണ്ടായിട്ടും അതിൽ നിസ്സംഗനും വിരക്തനുമായിട്ടാണ് കുചേലൻ ജീവിതം നയിച്ചതെന്ന ഗംഭീരമായ ഭാവവും ഈ പദ്യത്തിൽ അന്തർഭവിച്ചിട്ടുണ്ട്.

നിരനുനാസികം എന്ന പ്രബന്ധരത്നത്തെപ്പറ്റിയും രണ്ടു വാക്ക് ഈ പ്രകൃതത്തിൽ പറയേണ്ടതുണ്ട്. ഭട്ടതിരിയുടെ ഔചിത്യബോധത്തെയും ബുദ്ധിതീക്ഷ്ണതയെയും ഒരുപോലെ ഈ പ്രബന്ധം പ്രകാശിപ്പിക്കുന്നു. ഛിന്നനാസികയായ ശൂർപ്പണഖ രാവണന്റെയടുക്കൽ ചെന്നു രാമാദികളുടെ വൃത്താന്തം പറയുന്ന രാമയണകഥാംശമാണ് നിരനുനാസികത്തിലെ ഇതിവൃത്തം. പ്രകൃതത്തിൽ ശൂർപ്പണഖയ്ക്കു 'നാസാക്ഷയം' ഹേതുവായി നിരനുനാസികമായിട്ടല്ലാതെ പറയുവാൻ നിവൃത്തിയില്ല. അതുകൊണ്ട് ഔചിത്യവേദിയായ കവി 'അനുനാസികരഹിതമായി' ഈ പ്രബന്ധം നിർമ്മിച്ചു.

ശൂർപ്പണഖയുടെ വാകായി ശാർദ്ദൂലവിക്രീഡിതം, സ്രഗ്ദ്ധര എന്നീ വൃത്തങ്ങളിൽ അഞ്ചു പദ്യങ്ങളും സീതാവർണ്ണനാത്മകമായ ഒരു സുദീർഘഗദ്യവും ഇതിലുണ്ട്. ഇതാണ് ഈ പ്രബന്ധത്തിലെ പ്രധാന ഭാഗം. സീതാവർണ്ണനം അതിഹൃദ്യമായ ഒരു ഗദ്യമാകുന്നു. അനുനാസികരഹിതത്വംകൊണ്ടു സംഭവിക്കാവുന്ന അസ്വാതന്ത്ര്യം ഭട്ടതിരി അറിഞ്ഞിട്ടുണ്ടെന്നു തോന്നുകയില്ല. അത്ര്യ്ക്കു പ്രൗഢ്യമായ പദസമ്പത്തും അലങ്കാരധോരണിയും ഈ ഗദ്യത്തിൽ കളിക്കുന്നുണ്ട്. ഭട്ടതിരിയുടെ നായികാവർണ്ണനങ്ങളിൽ സാരസ്യംകൊണ്ടു മുന്നില്ക്കുന്നത് ഈ സീതാവർണ്ണനമാണെന്നു സഹൃദയന്മാർക്കു തോന്നാതിരിക്കയില്ല. ഈ പ്രബന്ധത്തിൽനിന്നു മൂന്നു പദ്യങ്ങൾ താഴെ ഉദ്ധരിച്ചുകൊള്ളുന്നു.

"ഹാ ഹാ രാക്ഷസരാജ! ദുഷ്പരിഭവഗ്രസ്തസ്യ ധിക് തേ ഭുജാ
വിദ്യുജ്ജിഹ്വ വിപത്തിരേവ സുകരാക്ഷുദ്രപ്രതാപ ത്വയാ
ധ്വസ്താപത്രപ പശ്യ പശ്യ സകലൈശ്ചക്ഷുർഭിരേതാദൃശീ
ജാതാ കസ്യചിദെവ താപസശിശോശ്ശസ്ത്രാത്തവൈവ സ്വസാ."

ശൂർപ്പണഖ നേരേ നിന്നുകൊണ്ടു രാവണനെപ്പറ്റിച്ചെയ്യുന്ന ശകാരമാണ് ഈ പദ്യത്തിൽ അട ങ്ങിയിരിക്കുന്നത്. വിദ്യുജ്ജിഹ്വനെപ്പോലെയുള്ളവരെക്കൊല്ലുവാൻമാത്രമേ നിന്നെക്കൊണ്ടു കൊള്ളുകയുള്ളൂ എന്ന ശകാരം രാവണന്റെ മർമ്മം തുളയ്ക്കുന്ന ഒന്നാണ്.

"അസ്യാസ്തിഷ്ഠതു വാ വിവാസിതപതേർദ്ദുർഭ്രാതുകായാ വിപൽ
സോദര്യാസ്തവ യേ ഖരപ്രഭൃതയോ യേ ചാപി രക്ഷോഭടഃ
സർവ്വേ തച്ഛരലീലയാ ബത കൃതാ വൈവസ്വതോപാസകാ–
സ്സ്വസ്ഥസ്തിഷ്ഠ; തവാപി ഭോ ജള, ഗളേ പ്രായോസ്യ ഹേതി: പതേൽ."

ഖരാദികളെയെല്ലാം നിഗ്രഹിച്ച രാമന്റെ ശസ്ത്രം രാവണന്റെ കഴുത്തിലും വീശാറായി എ ന്ന് ഈ പദ്യത്തിന്റെ സാരം. ഇവിടെ 'സ്വസ്ഥസ്തിഷ്ഠ' എന്ന ഭാഗത്തിന് നിനക്കു മിടുക്കും പ്രതപവുമുണ്ടെങ്കിൽ ശത്രുനിഗ്രഹത്തിന് ഉടനെ പുറപ്പെടുക എന്നു വിപരീതമായ അർത്ഥം ഗ്രഹിക്കണം.

"ശ്രോതവ്യൗ തത്ത്വതസ്തൗ യദി തവ കഥയേ സാ തയോർഗ്ഗാത്രശോഭാ
ദൃഷ്ട്വാ ചേൽ പുഷ്പചാപാദപസരതി രതി: പുഷ്ക്കരാക്ഷാദപി ശ്രീ:
ഭ്രയശ്ചാവേഹി ഹീ ഹീ! കരജദളിതദൈത്യേശവക്ഷാസ്സു ശൗരി–
ർവ്വിശ്വപ്ലോഷീ സരുദ്രോപ്യതിസുസഹ ഇവ പ്രസ്തുതേ തൽപ്രതാപേ."

ഈ പദ്യത്തിന്റെ ആദ്യത്തെ അർദ്ധത്തിൽ രാമലക്ഷ്മണന്മാരുടെ സൗന്ദര്യത്തെയും മറ്റതി ൽ പ്രതാപത്തെയും വർണ്ണിക്കുന്നു. ഹിരണ്യകശിപുവിനെ മാറു കീറിപ്പിളർന്നു കൊന്ന നരസിംഹത്തിന്റെയും സർവ്വലോകസംഹാരകനായ രുദ്രന്റെയും പ്രതാപം സഹിക്കാം. എ ന്നാൽ രാമലക്ഷ്മണന്മാരുടേത് ആരും സഹിക്കയില്ല. ഇതാണ് ഉത്തരാർദ്ധത്തിന്റെ സാരം. വീരാനുഗുണമായ ശബ്ദത്തിന്റെ ഓജസ്സ് ഉത്തരാർദ്ധത്തിന്റെ ഒരു വിശേഷഗുണമായിരിക്കു ന്നുവെന്നു സഹൃദയന്മാർ കാണേണ്ടതാകുന്നു.

അനുനാസീകവർണ്ണങ്ങളുടെ ഉപേക്ഷകൊണ്ട് ഈ പ്രബന്ധത്തിൽ ഭട്ടതിരിയുടെ സഹജ ങ്ങളായ കാവ്യഗുണങ്ങൾക്കൊരു ഹാനിയും തട്ടിയിട്ടില്ലെന്ന് ഇവിടെ കാണിച്ച ഉദാഹരണങ്ങ ളിൽനിന്നു തെളിഞ്ഞിരിക്കുമെന്നു വിശ്വസിക്കുന്നു. നിരനുനാസികത്തെ ചിത്രകാവ്യവർഗ്ഗ ത്തിൽ ഉൾപ്പെടുത്താം.

ഭാരതാദിപ്രബന്ധങ്ങളെ അധികരിച്ച് ഇവിടെ ചെയ്ത വിമർശനത്തിൽനിന്നു ഭട്ടതിരി യുടെ നാനാമുഖങ്ങളായ കവിതാഗുണങ്ങളുടെ ഒരു സ്ഥൂലയൂപമെങ്കിലും വായനക്കാർക്കു ഗ്രഹിക്കുവാൻ കഴിയുമെന്നു വിശ്വസിക്കുന്നു. ഈ ഗുണങ്ങൾ കവിയുടെ മറ്റു പ്രബന്ധങ്ങ ളിലും പരിശോഭിക്കുന്നുണ്ടെന്നു ചുരുക്കിപ്പറയുന്നതിനല്ലാതെ, അവയെപ്പറ്റി ദീർഘമായി നി രൂപണംചെയ്യുന്നതിന് ഇവിടെ സൗകര്യമില്ലാതിരിക്കുന്നു. വാമനാവതാരം, ഗജേന്ദ്രമോക്ഷം, ഏകാദശിമാഹാത്മ്യം, ത്രിപുരദഹനം, ദക്ഷയാഗം, വ്യാസോത്പത്തി, നാരദമോഹനം, സ്യ മന്തകം, സ്വാഹാസുധാകരം മുതലായവ ഇവിടെ വിമർശിച്ചു പ്രബന്ധങ്ങളെപ്പോലെതന്നെ സഹൃദയന്മാരുടെ പ്രീതിബഹുമാനങ്ങൾക്കു പാത്രമായി ഭവിച്ചിരിക്കുന്നവയാണെന്നുള്ള വ സ്തുത അല്പവും വിസ്മരിക്കാവുന്നതല്ല. ചാക്യാന്മാരുടെ അരങ്ങുകളിൽ ഈ പ്രബന്ധങ്ങ ൾക്കും വേണ്ടവിധം പ്രചാരവും പ്രകാശവും ലഭിച്ചിട്ടുണ്ട്. ഇവയെല്ലാം ആകൃതികൊണ്ടും പ്രകൃതികൊണ്ടും ഏകോദര സഹോദരങ്ങളായിപ്പരിലസിക്കുന്നവയാകുന്നു.

പ്രബന്ധങ്ങളുടെ വർഗ്ഗത്തിൽ ഗണിക്കാവുന്നതല്ലെങ്കിലും കൊടിയവിരഹം, ഭട്ടതിരിയു ടെ, പ്രസിദ്ധവും ഉത്കൃഷ്ടവുമായ ഒരു പദ്യകാവ്യമാകുന്നു.

ഒരു നായകന്റെയും നയികയുടെയും വിരഹമാണ് കൊടിയവിരഹത്തിലെ ഇതിവൃത്തത്തിന്റെ മർമ്മം. അതുകൊണ്ട് ഈ കാവ്യത്തിന്റെ പേരു സാർത്ഥകമയിരിക്കുന്നു. ഭക്ത്യാത്മകങ്ങളായ പ്രബന്ധങ്ങളിൽ നിരങ്കുശമായ ശൃംഗാരപ്രയോഗത്തിനു സൗകര്യം കുറയും. അതുകൊണ്ടു തന്റെ ശ്രൃംഗാരപ്രയോഗപാടവം മുഴുവനും നിരർഗ്ഗളമായി പ്രയോഗിക്കുന്നതിനു ശ്രൃംഗാരപ്രധാനമായ ഒരു കാവ്യംതന്നെ വിരഹിക്കുന്നതു യുക്തമെന്നു ഭട്ടതിരി വിചാരിച്ചിരിക്കണം. ഇപ്രകാരം നിർമ്മിച്ച കാവ്യമാണ് കൊടിയവിരഹമെന്ന് ഊഹം തോന്നുന്നു. ചെറിയ ഈ കാവ്യം ആപദചൂഡം ശൃംഗാരരസനിമഗ്നമാകുന്നു. വിപ്രലംഭശൃംഗാരത്തിനു പ്രാധാന്യം കൊടുത്ത് അതിന്റെ വിവിധാവസ്ഥകളെ ഇത്ര സജീവസൗന്ദര്യത്തോടുകൂടി വർണ്ണിച്ചു മോടിവരുത്തിയിരിക്കുന്ന കാവ്യങ്ങൾ വളരെ കുറവാണെന്നു പറയണം. ഭക്തിപ്രധാനങ്ങളായ സ്തോത്രങ്ങളിലും പ്രബന്ധങ്ങളിലും വേണ്ടവിധം ഉപയോഗിക്കുന്നതിനു സൗകര്യം കുറവായരുന്നതിനാൽ ഭട്ടതിരിയുടെ ശൃംഗാരവർണ്ണനത്തിനുള്ള വിഭവങ്ങൾ, ഭാവനയാകുന്ന കലവറയിൽ ഏറെക്കുറെ തുരുമ്പുപിടിച്ചു നിഷ്പ്രയോജനമായികിടന്നിരുന്നു. അവയെല്ലാം എടുത്തു തേച്ചു പുതുക്കി മിനുക്കി മോടിപിടിപ്പിച്ച് ഒരു ലോഭവുംകൂടാതെ കൊടിയവിരഹത്തിൽ പ്രയോഗിച്ചു കവി കൃതാർത്ഥനായിരിക്കുന്നു. ഭട്ടതിരിയുടെ സഹജങ്ങളായ സാരള്യപ്രസാദാദിഗുണങ്ങൾ ഈ കാവ്യത്തിൽ ഏതു ഭാഗത്തിലും പരിശോഭിക്കുന്നുണ്ട്. പ്രസന്നമധുരമായ വൈദർഭിയാണ് ഈ കാവ്യത്തിലെ രീതി.

ഈ കാവ്യത്തിൽ ശൃംഗാരകേതു എന്നു പേരായ ബ്രാഹ്മണൻ നായകനും ശൃംഗാരചന്ദ്രിക നായികയുമാകുന്നു. നായിക, സ്വപ്നത്തിൽ പരസ്ത്രീസംസ്സർഗ്ഗം ചെയ്തതായിക്കണ്ടു കോപിച്ചു നായകനുമായി വേർപിരിയുന്നു. ഇതാണ് നായികാനായകന്മാർക്കു സംഭവിച്ച വിരഹത്തിനു ഹേതു. ഭട്ടതിരി ഈ വിരഹത്തെ തന്റെ സർവ്വമനോധർമ്മങ്ങളും പ്രയോഗിച്ചു വർണ്ണിച്ചു ഫലിപ്പിച്ചിട്ടുണ്ട്.

'പുളുകോദ്ഗമകാരിവച:പ്രസര'നായ പുനം ഭാഷയിൽ നിർമ്മിച്ചിരിക്കുന്ന കൊടിയവിരഹം ചമ്പുവാണ് ഭട്ടതിരിയുടെ ഈ കാവ്യത്തിനു മാർഗ്ഗദർശി എന്നതു സ്പഷ്ടമാകുന്നു പുനത്തിന്റെയും മേപ്പുത്തൂരിന്റെയും കഥാവസ്തുവിന്റെ സ്ഥൂലരൂപവും മർമ്മവും ഒന്നുതന്നെ. എന്നാൽ വിരഹവർണ്ണനത്തിന്റെ സർവ്വതോമുഖമായ വൈഭവംകൊണ്ടു ഭട്ടതിരിയുടെ കാവ്യം ഭാഷാകൊടിയ വിരഹത്തിന്റെ 'ഇരുപത്തഞ്ചു കല്ലിന്നു താഴത്താ'ണ് നില്ക്കുന്നതെന്ന വസ്തുത മറച്ചുവയ്ക്കാവുന്നതല്ല. അത്രയ്ക്കു ലോകോത്തരചമത്കാരതരംഗിതമായ ഒന്നാണ് പുനത്തിന്റെ വിരഹവർണ്ണനം. ഈ വസ്തുത ഭട്ടതിരിയുടെ കാവ്യത്തിന് ഒരു കുറവാണെന്നു വിചാരിക്കേണ്ടതില്ല.

## അഞ്ചാമദ്ധ്യായം

### ശാസ്ത്രങ്ങൾ

ഭട്ടതിരിക്ക് അതിരില്ലാത്ത അഭിരുചിയും പാടവവുമുള്ള രണ്ടു ശാസ്ത്രങ്ങളാകുന്നു വ്യാകരണവും മീംമാംസയും. ഇവയെ അധികരിച്ച് ഇദ്ദേഹം പല ഗ്രന്ഥങ്ങളും നിർമ്മിച്ചിട്ടുണ്ട്. അവയിൽ പ്രക്രിയാസർവ്വസ്വം, ധാതുകാവ്യം, മാനമേയോദയം എന്നിവ പ്രസിദ്ധങ്ങളും പ്രധാനങ്ങളുമകുന്നു. ഈ മൂന്നു ഗ്രന്ഥങ്ങളിൽ ആദ്യം പേരു പറഞ്ഞവ രണ്ടും വ്യാകരണത്തെയും മറ്റതു മീമാംസയെയും അധികരിച്ചു രചിക്കപ്പെട്ടിരിക്കുന്നു.

അമ്പലപ്പുഴരാജാവിന്റെ ആജ്ഞയനുസരിച്ചു നിർമ്മിച്ച ശാസ്ത്രമാകുന്നു പ്രക്രിയാസർവ്വസ്വം. ഈ വസ്തുത ഭട്ടതിരി ഗ്രന്ഥാരംഭത്തിൽ വ്യക്തമാക്കിയിട്ടുണ്ട്.

> “വൃത്തൗ ചാരു ന രൂപസിദ്ധികഥനാ രൂപാവതാരേ പുന:
> കൗമുദ്യാദിഷി ചാത്ര സൂത്രമഖിലം നാസ്ത്യേവ തസ്മാത്ത്വയാ
> രുപാനീതി സമസ്തവസ്തുസഹിതം സ്പഷ്ടം മിതം പ്രക്രിയാ–
> സർവ്വസ്വാഭിഹിതം നിബന്ധനമിദം കാര്യം മദുക്താധ്വനാ.”

എന്ന പദ്യത്തിൽനിന്നു രാജാവിന്റെ ആജ്ഞയുടെ സ്വഭാവം ഗ്രഹിക്കാം. രൂപാവതാരാദിപ്രസിദ്ധഗ്രന്ഥങ്ങൾ എല്ലാ വിഷയങ്ങളെപ്പറ്റിയും പ്രതിപാദിക്കുന്നവയല്ല. ഓരോന്നിനു ഓരോവിധം കുറവുണ്ട്. ആ വക ന്യൂനതയൊന്നുമില്ലാതെ പുതിയ ഒരു (വ്യാകരണ) ഗ്രന്ഥം ഉണ്ടാക്കണം. ഇതായിരുന്നു രാജാവിന്റെ ആജ്ഞ. തീക്ഷണബുദ്ധിയായ ഭട്ടതിരി ഈ ആജ്ഞയെ ഭംഗിയായി നിർവ്വഹിച്ചതിന്റെ ഫലമാകുന്നു അനർഘമായ പ്രക്രിയാസർവ്വസ്വം. [8]

പാണിനീസൂത്രങ്ങൾ എല്ലാം പ്രക്രിയാസർവ്വസ്വത്തിൽ വ്യാഖ്യാനിച്ചിരിക്കുന്നു. ഗ്രന്ഥത്തിന് അതിവിസ്താരം എന്ന ദോഷമില്ല. പ്രതിപാദനരീതിക്കു സൂക്ഷ്മത അധികമുണ്ട്. ശ്രീകൃഷ്ണപരങ്ങളും ലളിതങ്ങളുമായ പദ്യങ്ങളാണ് ഉദാഹരണങ്ങൾ. ഇതിലെ ശ്ലോകങ്ങൾ എത്രമാത്രം ലളിതമനോഹരങ്ങളാണെന്നു കാണിക്കുവൻ ഒരുദാഹരണം കൊടുക്കാം.

> “രാസവിലാസവിലോലം
> ഭജത മുരാരേർമ്മനോഹരം രൂപം
> പ്രകൃതിഷു യൽ പ്രത്യവൽ
> പ്രത്യേകം ഗോപികാസു സമ്മിളിതം”

ഇതാണ് പ്രക്രിയാസർവ്വസ്വത്തിന്റെ ഒരു സ്ഥൂലരൂപം.

തൃക്കണ്ടിയൂർ ഗോവിന്ദപ്പിഷാരടി പ്രക്രിയാസർവ്വസ്വത്തിന് ഒരു വ്യാഖ്യാനം നിർമ്മിച്ചിട്ടുണ്ട്. അച്യുതപ്പിഷാരടിയുടെ കുടുംബത്തിൽ ഒടുവിൽ ജീവിച്ചിരുന്നത് ഈ ഗോവിന്ദപ്പിഷാരടിയാകുന്നു. മനോരമത്തമ്പുരാട്ടിയുടെ പ്രവേശകത്തിനും അഷ്ടാംഗഹൃദയത്തിനും (ശാരീരംവരെ) ഈ ഗോവിന്ദപ്പിഷാരടി വ്യഖ്യാനം നിർമ്മിച്ചിട്ടുണ്ട്. കേരളകാളിദാസനായ കേരളവർമ്മ വലിയ കോയിത്തമ്പുരാനും പ്രക്രിയാസർവ്വസ്വത്തിന്റെ ഒരു വ്യാഖ്യാതാവാകുന്നു.

---

[8] 791–ാംമാണ്ടു മകരമാസം 27–ാംനു- ‘സർവ്വസ്വം’ ഉണ്ടാക്കിത്തുടങ്ങി. മീനം 3–ാംനു- കുറതീർത്തു (കേരളഭാഷാസാഹിത്യചരിത്രം വശം 273 നോക്കുക.)

പ്രക്രിയാകൗമുദി സിദ്ധാന്തകൗമുദി
പ്രക്രിയാമഞ്ജരി കാശികാവൃത്തിയും
പ്രക്രിയാസാരവും നല്ല മനോരമ
പ്രക്രിയാസർവ്വസ്വവും പദമഞ്ജരി
ധാരുവൃത്തി ശബ്ദകൗസ്തുഭഭ്രഷണം.

എന്നു തുടങ്ങി അനേകം വ്യാകരണ ഗ്രന്ഥങ്ങളുടെ പേർ ധ്രുവചരിതം തുള്ളലിൽ കുഞ്ചൻനമ്പ്യർ സ്മരിച്ചു കാണുന്നു. ഇവയ്ക്കെല്ലാം അക്കാലത്തു കേരളത്തിൽ പ്രചാരമുണ്ടായിരുന്നുവെന്നു വിചാരിക്കണം. പ്രക്രിയാസർവ്വസ്വത്തിന്റെ പേരും ഇവയുടെ കൂട്ടത്തിൽ കാണുന്നുണ്ടെന്നു പ്രത്യേകം സ്മരണീയമായിരിക്കുന്നു. ഇതിൽനിന്നു സിദ്ധാന്തകൗമുദി മുതലായവയുടെ കൂട്ടത്തിൽ പ്രക്രിയാസർവ്വസ്വവും വ്യാകരണപാഠത്തിനു ഉപയോഗിച്ചുവന്നിരുന്നുവെന്നു നിശ്ചയിക്കാം.

പ്രസിദ്ധങ്ങളും അപ്രസിദ്ധങ്ങളുമായ എല്ലാ ധാതുക്കളെയും ഉദാഹരിച്ചുകാണിച്ചിരിക്കുന്നുവെന്നതാണ് ധാതുകാവ്യത്തിന്റെ വിശേഷം. ഇതിൽ മൂന്നു സർഗ്ഗങ്ങൾ ഉണ്ട്. 'കംസവധ' മാണ് ധാതുകാവ്യത്തിലെ ഇതിവൃത്തം.

"കംസഹിംസാപ്രബന്ധാർത്ഥോ
വീരഭക്ത്യാദയോ രസാ:
ത്രിദിർദിനൈ:കൃതം കർമ്മ
ത്രിഭിസ്സർഗ്ഗൈശ്ച കത്ഥ്യതേ."

എന്ന് ഈ കാവ്യത്തിന്റെ വ്യാഖ്യാനത്തിൽ കാണുന്നു. ഇതിൽ നിന്നു പ്രബന്ധത്തിലെ കഥ കംസവധമെന്നും രസം വീരഭക്ത്യാദികൾ എന്നും ഗ്രഹിക്കാം. മൂന്നു സർഗ്ഗത്തോടുകൂടിയ ഈ കാവ്യം മൂന്നു ദിവസംകൊണ്ടാണ് നിർമ്മിച്ചതെന്ന് വ്യാഖ്യാനത്തിൽ കാണുന്നു.

ധാതുകാവ്യത്തിൽനിന്ന് ഒരു പദ്യം ഉദാഹരണത്തിനു താഴെ ചേർക്കാം.

മനോജ്ഞഗണ്ഡം തമനിന്ദിതാനനം
നന്ദാത്മജം ശാരദചന്ദ്രശീതളം
പരാക്രമത്രന്ദനകന്ദിതാസുരം
സംക്രന്ദനക്ലന്ദിതമീക്ഷിതാസ്മഹേ.

ഈ പദ്യത്തിലെ ഗണ്ഡനിന്ദിതാദിപദങ്ങൾ ഓരോ ധാതുക്കൾക്ക് ഉദാഹരണങ്ങളാകുന്നു. ഇതാണ് ഈ കാവ്യത്തിന്റെ സ്വഭാവം.

ധാതുകാവ്യത്തിനു രണ്ടു വ്യാഖ്യാനങ്ങൾ കണ്ടിട്ടുണ്ട്. ഒന്നു ഭട്ടതിരിയുടെ സതീർത്ഥ്യൻ ചിലർ ചേർന്നു നിർമ്മിച്ചിട്ടുള്ളതാകുന്നു.

ഗുരുപാദാബ്ജസംസേവാ
നിതാന്തവിമലാശയൈ:
സതീർത്ഥൈരദ്യ ലിക്യാന്തേ
ധാതുകാവ്യാർത്ഥലോചനാ.

എന്നു വ്യാഖ്യാനത്തിൽ കാണുന്നു.

സ്മരത ഹരേർമ്മധുരതരം
മുരളിനിനാദാമൃതം ഹി ശബ്ദമയം
പദയുഗളം ച ഭവാന്യാ
മഹിഷാരേ മുക്തിനിലയവാസിന്യാ:

എന്ന മനോഹരമായ പദ്യത്തിൽനിന്നു വ്യാഖ്യാനം പ്രസിദ്ധമഹാകവിയായ രാമപാണിവാദ നാൽ വിരചിതവും 'ധാതുകാവ്യവിവരണം എന്ന പേരോടുകൂടിയതുമാകുന്നു.

ശ്രീനാരായണകവിനാ
രചിതം യദ്ധാതുകാവ്യമതിഭവ്യം
ക്രയതേ തസ്യ വിവരണം
കിമപി മയാ രാമപാണിവാദേന.

എന്ന പദ്യം വ്യാഖ്യാനാരംഭത്തിൽ കാണുന്നു.

പ്രക്രിയാസർവ്വസ്വവും ധാതുകാവ്യവും വ്യകരണവിദ്യാർത്ഥികൾക്ക് അത്യന്തം പ്രയോഗ നപ്പെടുന്ന രണ്ടു ഗ്രന്ഥങ്ങളാകുന്നു. വിധ്യാർത്ഥികളെ ഉദ്ദേശിച്ചുതന്നെയാണ് ഭട്ടതിരി ഇവ നിർമ്മിച്ചതെന്നു നിശ്ചയിക്കം. പൂർവ്വകാലത്തു കേരളത്തിലെ വ്യാകരണവിദ്യാർത്ഥികളുടെ യിടയിൽ ഈ ഗ്രന്ഥങ്ങൾക്കു പ്രചുരമായ പ്രചാരമുണ്ടായിരുന്നു എന്നു കാണുന്നുണ്ട്.

പൂർവ്വമീമാംസാപരമായ ഒരു ശാസ്ത്രമാകുന്നു മാനമേയോദയം. ഇതിൽ പ്രമാണത്തെ യും പ്രമേയത്തെയും പ്രതിപാദിക്കുന്നതായി രണ്ടു പരിച്ഛേദങ്ങൾ ഉണ്ട്. ഇവയിൽ പ്രമാണ പരിച്ഛേദമാകുന്ന പ്രഥമഭാഗംമാത്രമേ ഭട്ടതിരി നിർമ്മിച്ചിട്ടുള്ളൂ. പ്രമേയപരിച്ഛേദം വിചാരിച്ച് ഈ ഗ്രന്ഥം പൂർത്തിയാക്കിയതു നാരായണൻ എന്നു പേരായ ഒരു പണ്ഡിതനാകുന്നു.

മുൻകാലത്തു കേരളീയർ അത്യന്തം ആദരിച്ചുവന്നിരുന്ന ഒരു ശാസ്ത്രമായിരുന്നു ജൈ മിനിമീമാംസ. കുമാരിളഭട്ടന്റെ മതത്തെ അനുസരിച്ചു കൗമാരിളമെന്നും പ്രഭാകരാചാര്യരുടെ പ്രസ്ഥാനം അനുസരിച്ചു പ്രഭാകരമെന്നും മീമാംസയ്ക്കു രണ്ടു പിരിവുകൾ കേരളത്തിൽ ഉണ്ടായി. ഇവ അധികം ഭിന്നിച്ചുനില്ക്കുന്നവയാണെന്നു തോന്നുന്നില്ല. ഇവയിൽ പ്ര ഭാകരമതത്തിന്റെ പ്രവർത്തകനായ പ്രഭാകരാചാര്യർ ഒരു കേരളീയനാണെന്നു പ്രത്യേകം പറയേണ്ടിയിരിക്കുന്നു. ഈ രണ്ടു മതങ്ങളും പ്രചരിച്ചുകൊണ്ടിരുന്ന പൂർവ്വകാലത്ത് ഇവ യെ അനുസരിച്ചു കേരളത്തിൽ മീമാംസകന്മാർ, കൗമാരിളന്മാർ പ്രാഭാകരന്മാർ എന്നു രണ്ടു പ്രസ്ഥാനക്കാരായിബ്ഭവിച്ചു. ഈ രണ്ടു ശാഖക്കാരും മീമാംസയെ അധികരിച്ചു അനേകം ഗ്രന്ഥങ്ങൾ നിർമ്മിച്ചിട്ടുണ്ട്. അവയിൽ പ്രധാനമായ ഒന്നാണ് മാനമേയോദയം. ഇതു കൗമാ രിളമാർഗ്ഗം അനുസരിക്കുന്നു.

പ്രത്യക്ഷം, അനുമാനം, ശബ്ദം, ഉപമകനം, അർത്ഥാപത്തി' അഭാവം എന്ന് ആറു പ്രമാണങ്ങളെ ഒന്നാംഭാഗത്തിൽ ഭട്ടതിരി വിവരിക്കുന്നു. കൗമാരിളമതക്കർ പ്രത്യക്ഷാദിക ളായ ഈ ആറു പ്രമാണങ്ങളെമാത്രമേ സ്വീകരിക്കുന്നുള്ളു. ചാർവ്വാകന്മാർ ബൗദ്ധന്മാർ, വൈശേഷികന്മാർ, താർക്കികന്മാർ, പ്രാഭാകരന്മാർ, സാംഖ്യന്മാർ; ഉദയനാദികൾ, പൗരാണി കന്മാർ, വേദാന്തികൾ മുതലായവരുടെ മതങ്ങളെ കാണിച്ച് അവയെ യുക്തിയുക്തം ഖണ്ഡിച്ചു സ്വാഭിപ്രായം സ്ഥാപിക്കുന്നതിൽ ഭട്ടതിരി കാണിച്ചിരിക്കുന്ന വൈഭവം അന്യാദൃശം എന്നു

സമ്മതിക്കണം. 'പ്രമാണ'ത്തിന്റെ സൂക്ഷ്മമായ സ്വഭാവം ഗ്രഹിക്കുന്നതിന് ആർക്കും പ്രയോജനപ്പെടുന്ന ഒന്നാണ് പ്രമാണപരിച്ഛേദം.

ഭട്ടതിരിയുടെ വാക്യങ്ങൾക്കുള്ള സഹജഗുണമായ ലാളിത്യവും പ്രസാദവും ഈ ഗ്രന്ഥത്തിലും സുസ്പഷ്ടമായി കാണാം' കർക്കശങ്ങളും ഗംഭീരങ്ങളുമായ ശാസ്ത്രീയ വിഷയങ്ങളെ ലളിതഭാഷയിൽ പ്രതിപാദിച്ചു സുഗ്രഹമാക്കിയിരിക്കുന്നു എന്നത് ഈ ഗ്രന്ഥത്തിന്റെ ഒരു ഗുണമാകുന്നു.

> "തസ്മാദജ്ഞാതതത്ത്വാർത്ഥ–
> ജ്ഞാനസാധനമേവ നഃ
> പ്രമാണമിതി നിർണ്ണീതം
> * * * *"

എന്നു പ്രമാണലക്ഷണം പറയുന്നതു നോക്കുക. ഇതിലധികം ലളിതവും സുഗ്രഹവുമായ ഒരു നിർവ്വചനം ആർക്കും ചെയ്യുവാൻ കഴിയുമെന്നു തോന്നുന്നില്ല. ഇതാണ് വാക്യരീതി. ചെറിയ ഈ ഗ്രന്ഥത്തിൽനിന്നു കൗമാരിളമതത്തിൽ ഭട്ടതിരിക്ക് എത്രമാത്രം പക്ഷപാതവും സൂക്ഷ്മമായ ജ്ഞാനവുമുണ്ടെന്നു ഗ്രഹിക്കാവുന്നതാണ്.

## ആറാമദ്ധ്യായം

### ഉപസംഹാരം

സാഹിത്യത്തിൽ ഭട്ടതിരി എത്രമാത്രം ഉന്നതമായ ഒരു സ്ഥാനത്തെയാണ് അർഹിക്കുന്നത് എന്ന് ഇതുവരെ ചെയ്ത വിമർശനത്തിൽനിന്ന് ഗ്രഹിഷവാൻ കഴിയും. ഈ പ്രകൃതത്തിൽ ഭട്ടതിരിയുടെ ചില പ്രത്യേകതകളെപ്പറ്റി അല്പം ദീർഘമായി വിചിന്തിക്കേണ്ടത് ആവശ്യമായിരിക്കുന്നു.

സാഹിത്യത്തിലെ എല്ലാ മാർഗ്ഗങ്ങളും ഭട്ടതിരിക്കു നല്ലപോലെ സ്വാധീനങ്ങളാണ്. അവയിൽ പൂർണ്ണമായ സാമാർത്ഥ്യത്തോടുകൂടി അദ്ദേഹം സഞ്ചരിച്ചിട്ടുണ്ട്. ശബ്ദാർത്ഥങ്ങൾക്കു രസികത്വം ജനിപ്പിക്കുന്ന കല്പനാമാർഗ്ഗങ്ങളിൽ ഏതെങ്കിലും ഒന്ന്, ഭട്ടതിരിയുടെ കടാക്ഷത്തിനു പാത്രമാകാതെ കാണുകയില്ല. അലങ്കാരം, രീതി, രസം, ഗുണം മുതലായവയെ ഉചിതസ്ഥാനങ്ങളിൽ സന്നിവേശിപ്പിക്കുന്നതിനു ഭട്ടതിരിക്ക് ഒരു വിരുതു വേറെയാണ്.

ഫലിതത്തിനു കേരളീയർ ജന്മവാസനക്കാരാകുന്നു. ഫലിതംകൊണ്ടു സ്വയം രസിക്കുവാനും മറ്റുള്ളവരെ രസിപ്പിക്കുവാനും കേരളീയർക്കു പ്രത്യേകം ഒരു വാസനയും ശക്തിയുമുണ്ട്. ഭട്ടതിരിയിൽ തികഞ്ഞു പരിലസിക്കുന്ന ഒന്നാണ് ഈ ഗുണം. പ്രബന്ധങ്ങളിൽ അവിടെയവിടെ ബീജരൂപമായും പല്ലവിതങ്ങളായ ഫലിതങ്ങളെ ഗ്രഹിച്ചു തേച്ചുമിനുക്കി പുതുക്കി 'പൊടിപ്പും തൊങ്ങലും' വെച്ചു പ്രകാശിപ്പിക്കുകയാണ് സാധാരണമായി ചാക്യാന്മാർ ചെയ്യാറുള്ളത്. ഇവരുടെ ഫലിതത്തിനു നൂതനമാർഗ്ഗങ്ങളിലൂടെ ഗതിചെയ്യുന്നതിനും പോഷണം ലഭിക്കുന്നതിനും ഭട്ടതിരിയുടെ പ്രബന്ധങ്ങളിൽനിന്ന് എത്രമാത്രം സഹായമുണ്ടായിട്ടുണ്ടെന്നു പറയാവതല്ല. ഫലിതകാര്യത്തിൽ ഭട്ടതിരിക്കു സമനെന്നോ അഥവാ മേലേ എന്നോ പറയേണ്ട ഒരു സംസ്കൃതകവി വേറേയുണ്ടെങ്കിൽ അതു സുപ്രസിദ്ധനായ നീലകണ്ഠദീക്ഷിതർമാത്രമാകുന്നു. ഇവരുടെ രണ്ടുപേരുടെയും ഫലിതമാർഗ്ഗങ്ങൾക്കു വ്യത്യാസമുണ്ട്. ഭട്ടതിരിയുടെ ഫലിതങ്ങളിൽ സ്വച്ഛമായ ഒരു കേരളീയത്വം തെളിഞ്ഞുകാണാം. ദീക്ഷിതരുടെ കവിത മധുരഗംഭീരമായ മന്ദഹാസംകൊണ്ടു കൃതാർത്ഥത നേടുമ്പോൾ ഭട്ടതിരിയുടെ ഭാരതി ''ഹസ്താതാഡമിളിതം ഹാസം'' കൊണ്ടല്ലാതെ സംതൃപ്തയാകുകയില്ല. പ്രായേണ ലോകദു:ഖങ്ങളധികമൊന്നും അറിയാതെ സുഖമായി കഴിഞ്ഞുകൂടുന്നവരാണ് നമ്പൂരിമാർ. അവർക്കു കൈകൊട്ടി പൊട്ടിച്ചിരിക്കുക ഒരു പ്രത്യേകസ്വഭാവമാകുന്നു.

> കയ്യൂക്കിൻവായ്പുകൊണ്ടാകുലിതഗിരിവരോരാവണോ നാമ ധീമാൻ
> പൊയ്യല്ലെങ്ങൾക്കിതിന്നുണ്ടുരപെറുമുടയോരെന്നു ഞാൻ ചൊന്നനേരം
> കയ്യൻതാൻ വന്നെതൃക്കിൽച്ചെറുമനെ വിരവിൽ പൂഴി കപ്പിപ്പനെന്നാ–
> ക്കയ്യുംകൊട്ടിച്ചിരിച്ചാനുജനതു പൊറായില തെല്ലായിലും മേ.

ഇത്യാദി കവിസർവ്വഭൗമനായ പുനത്തിന്റെ പ്രയോഗങ്ങൾ നോക്കുക. ഈ ഒരു പ്രത്യേകത ഭട്ടതിരിക്കു തിരിച്ചുമുണ്ട്. അതു കൊണ്ടാണ് ഭട്ടതിരിയുടെ ഫലിതങ്ങൾക്ക് ഒരു കേരളീയത്വമുണ്ടെന്നു പറഞ്ഞത്. ജളന്മാരായ കാമുകന്മാർ, കാമിനികൾ, രാജാക്കന്മാർ, മന്ത്രിമാർ, ബ്രാഹ്മണൻ മുതലായവരെ കൈയിൽ കിട്ടിയാൽ അവരെ 'കണക്കിനു പൂജിക്കാതെ' ഭട്ടതിരി വെറുതെ വിടുക പതിവില്ല.

എല്ലാ രസങ്ങളെയും ഭട്ടതിരി കാവ്യങ്ങളിൽ നിവേശിപ്പിച്ചിട്ടുണ്ട്. 'നൈകോ രസ: കവേ:' എന്ന കവിവാക്യത്തിന്റെ രഹസ്യം ഇദ്ദേഹം നല്ലപോലെ ആദരിച്ചിരിക്കുന്നു. വീരം,

രൗധ്രം, ഭയാനം എന്നീ രസങ്ങളെ കല്പിക്കുന്നതിൽ ഈ മഹാകവിക്കു സാമർത്ഥ്യം കൂടുതലായിട്ടുണ്ട്. ഭട്ടതിരിയുടെ സഹജമായ രീതി ഓജ:പ്രൗഢമായ ഗൗഡിയാണ്. ഇതിനു യോജിക്കുന്നവയാണല്ലോ വീരവും രൗദ്രവും ഭയാനകവും. ശാർദ്ദൂലവിക്രീഡിതം, സ്രഗ്ദ്ധര എന്നീ വലിയ വൃത്തങ്ങളിൽ ദീർഘസമാസങ്ങളെക്കൊണ്ടു ശബ്ദത്തിനും അർത്ഥത്തിനും പ്രൗഢിയും തേജസ്സും വരുത്തി ഭട്ടതിരി നിവേശിപ്പിക്കുന്ന വീരരൗദ്രഭയാനകങ്ങൾക്ക് ഒരു തന്മയത്വവും ആസ്വാദ്യതയും വേറെയുണ്ട്. നാരായണീയത്തിൽ നരസിംഹത്തെ വർണ്ണിച്ചിരിക്കുന്ന ഭാഗം പ്രകൃതത്തിൽ ഉദാഹരിക്കാം. പ്രബന്ധങ്ങളിലെ അനേകം പദ്യങ്ങളേയും ഈ സന്ദർഭത്തിൽ സ്മരിക്കേണ്ടതാണ്. ശൃംഗാരത്തെ ഉചിതമായ വിഭാവാദികളെക്കോണ്ടു പോഷിപ്പിച്ചു നൂതനകല്പനകളോടുകൂടി നിവേശിപ്പീക്കുന്നതിലും ഭട്ടതിരി പ്രഥമസ്ഥാനം അവകാശപ്പെടുന്നു. നാരായണീയത്തിലെ രാസക്രീഡാദിഭാഗങ്ങൾ ഈ അഭിപ്രായത്തിന്റെ സാധുത്വം തെളിയിക്കുന്നു. 'കൊടിയ വിരഹ'ത്തിന്റെ പേരും ഇവിടെ സ്മരിക്കുന്നതു നന്ന്.

അലങ്കാരങ്ങളിലെല്ലാം ഭട്ടതിരിക്ക് ഒരുപോലെ സ്വാധീനശക്തിയുണ്ട്; എങ്കിലും ശ്ലേഷം, വിരോധാഭാസം, വക്രോക്തി, സമാസോക്തി, അതിശയോക്തി മുതലായവയോടാണ് അസാധാരണമായ അഭിരുചിയെന്നു വിചാരിക്കണം. ശ്ലേഷാദ്യലങ്കാരങ്ങളേ സ്ഥാനം നോക്കി ഭംഗിയിലൊ പ്രയോഗിക്കുകയെന്നതു ഭട്ടതിരിക്ക് രസകരമായ ഒരു വിനോദമാകുന്നു. കാവ്യങ്ങളിൽ ചിലപ്പോൾ പാത്രങ്ങൾക്കു നേരും കളവും പറയുവാൻ പാടില്ലാത്ത ചില സന്ദർഭങ്ങൾ നേരിടും. അവിടെയെല്ലാം ശ്ലേഷം പ്രയോഗിച്ചു ഭട്ടതിരി സാമാർത്ഥ്യത്തോടുകൂടി വിജയം നേടുന്ന കാഴ്ച കാണേണ്ടതാണ്. ശിശൂപാലൻ ഭഗവാനെപ്പറ്റി ശകാരിക്കുന്ന ഭാഗം (രാജസൂയം പ്രബന്ധം) നോക്കുക. തതാർത്ഥത്തിൽ ഭഗവാന്റെ ഭക്തനാണ് ശിശുപാലൻ; അതുകൊണ്ടു ശ്രീകൃഷ്ണനെ ശകരികുന്നതു യുക്തമല്ല. എന്നാൽ ലോകദൃഷ്ട്യാ ശത്രുവാകയാൽ ഭഗവാനെ സ്തുതിക്കുക എന്നതു അയുക്തം. ഈ പ്രാകൃതത്തിൽ ഈ രണ്ടു കാര്യവും പരസ്പരവിരോധംകൂടാതെ ഭട്ടതിരിയെങ്ങനെ സാധിച്ചിരിക്കുന്നുവെന്നു നോക്കേണ്ടതാണ് ശിശുപാലന്റെ ശകാരത്തിൽ സ്തുതി, അല്ലെങ്കിൽ സ്തുതിയിൽ ശകാരം അന്തർഭവിച്ചിരിക്കുന്നു. ഇതാണ് ഭട്ടതിരി പ്രകടിപ്പിക്കുന്ന കൗശലത്തിന്റെ സ്വഭാവം. പരസ്പരവിരുദ്ധമായ ദ്വേഷവിഷവും ഭക്ത്യാമൃതവും രണ്ടിനും ഹാനിതട്ടാതെ ഒരേ വാക്കുംഭത്തിൽ നിറച്ചു പ്രയോഗിച്ചു സഹൃദയ്മാരെ അത്ഭുതപരതന്ത്രരാക്കുകയാണ് പ്രകൃതത്തിൽ ഭട്ടതിരി ചെയ്യുന്നത്. ഈ മാർഗ്ഗം ശ്രീഹർഷൻ, അനന്തഭട്ടൻ മുതലായ കവികളാൽ പ്രദർശിതപൂർവ്വമാകുന്നുവെങ്കിലും അതിലൊരു സ്വത്വത്തോടുകൂടിയാണ് ഭട്ടതിരി സഞ്ചരിക്കുന്നതെന്ന് അറിയേണ്ടതാകുന്നു.

വ്യാകരണം, മീമാംസ മുതലായവ ഭട്ടതിരിക്ക് അഭിരുചിയുള്ള ചില ശാസ്ത്രങ്ങളാണെന്നു മുൻപു പറഞ്ഞുവല്ലോ. ശ്ലേഷസമ്പർക്കംകൊണ്ട് ഈവക ശാസ്ത്രങ്ങളെ അധീകരിച്ച് അർത്ഥകല്പനം ചെയ്യുകയെന്നത് ഇദ്ദേഹത്തിന് ഹിതമായ ഒരു വിനോദമാകുന്നു. ശാസ്ത്രത്തെയും കവിതയെയും കൂട്ടിയിണക്കി ചമത്കാരം വരുത്തുന്ന കാര്യത്തിൽ ഈ മഹാകവിക്ക് ഒരു കൗതുകം വേറെയുണ്ട്. ദുർല്ലഭങ്ങളും വ്യാകരണപാടവത്തെ പ്രകാശിപ്പിക്കുന്നവയുമായ പദങ്ങളെ പ്രയോഗിക്കുന്നതും ഭട്ടതിരിക്ക് സന്തോഷകരമായ ഒരു കാര്യമാണ്.

അനുപ്രാസം, വൃത്താനുപ്രാസം മുതലായ ശബ്ദാലങ്കാരങ്ങൾ മിക്കവാറും എല്ലാ പദ്യങ്ങളിലും പ്രയോഗിച്ചിരിക്കുന്നതായി കാണാം. സന്ദർഭാനുസരണം ഭട്ടതിരി ലോഭംകൂടാതെ ഉപയോഗിച്ചിരിക്കുന്ന മറ്റൊരു ശബ്ദാലങ്കാരമാകുന്നു യമകം. നാരായണീയത്തിൽ 78–79 എന്നീ ദശകങ്ങൾ യമകല്പിതങ്ങളാകുന്നു. ഭാഷാകവികൾ ആദരിച്ചുവരുന്ന ദ്വിതിയാക്ഷര പ്രാസവും പല സന്ദർഭങ്ങളിലും ഭട്ടതിരി കവിതയെ അണിയിച്ചിട്ടുണ്ട്.

വിനോദിപ്പിക്കുകമാത്രമല്ല, കൃത്യാകൃത്യോപദേശംചെയ്തു ജനങ്ങളെ സന്മാർഗ്ഗനിരത

ന്മാരാക്കുകയെന്നതും കവിയുടെ പ്രധാന ധർമ്മമാണെന്നുള്ള സംഗതി ഭട്ടതിരി അല്പവും വിസരിച്ചിട്ടില്ല. ഭക്തി, വൈരാഗ്യം, ശാന്തി, വിനയം, ദാനം, ധർമ്മം, സത്യം മുതലായഗുണങ്ങളുടെ മാഹാത്മ്യം ഭട്ടതിരി ഭംഗിയിൽ ഉപദേശിച്ചു ഫലിപ്പിക്കുന്നുണ്ട്. ജീവിതം അത്യുല്പമാണെന്നും ശാശ്വത സുഖം തരുന്ന മുക്തിതന്നെ കാമ്യമെന്നും അതു ലഭികുവാനുള്ള മാർഗ്ഗങ്ങളിൽ പ്രാധാന്യം ഭക്തിക്കാണെന്നും പഠിപ്പിക്കുകയാണ് ഭട്ടതിരിയുടെ സാഹിത്യവ്യവസായത്തിന്റെ പരമമായ ആദർശം. ദുർജ്ജനങ്ങളുടെ സ്വഭാവം വർണ്ണിച്ചു കാണിച്ചു കാമം, ക്രോധം, ലോഭം അഹങ്കാരം, നാസ്തിക്യം ഗുരുനിന്ദ മുതലായ ദോഷങ്ങൾ എങ്ങനെ നരകദ്വാരങ്ങളായിബ്ഭവിക്കുന്നുവെന്ന് അനുഭവസിദ്ധമായവിധം ഉപദേശിക്കുന്ന കാര്യത്തിലും ഭട്ടതിരി വിരുതു നേടിയിട്ടുണ്ട്. പുരാണങ്ങളും വിശേഷിച്ചു ഭാഗവതവും സ്വീകരിച്ചിരിക്കുന്ന ആദർശങ്ങളെ സാധാരണജനങ്ങൾ ഹിതവും മനോഹരവുമായി ഗ്രഹിക്കത്തക്കവിധം പാകപ്പെടുത്തി പ്രതിപാദിക്കുകയാണ് ഭട്ടതിരി സ്വന്തം സാഹിത്യംകൊണ്ടു ചെയ്തിരിക്കുന്നത്. ഇദ്ദേഹം അവഗാഹപൂർവ്വമായ പരിചയം സമ്പാദിച്ചിരിക്കുന്ന ഒരു സാഹിത്യശാഖയാകുന്നു പുരാണം. ശ്രീകൃഷ്ണലീലകളെപ്പറ്റി വർണ്ണിക്കുന്ന ഭാഗവതത്തോടു അതിരില്ലാത്ത ഭക്തി ഭട്ടതിരിക്കുണ്ട്. ഭാഗവതസാരസംഗ്രഹമായ നാരയണീയം ഈ വസ്തുതയെ വെളിവാക്കുന്നു. ഭട്ടതിരി പുരാണകഥകളെ അടിസ്ഥാനപ്പെടുത്തി പ്രബന്ധങ്ങളെ നിർമ്മിക്കുന്നതിനു കാരണം അവയുടെ ആദർശമഹത്ത്വമാകുന്നു. ചുരുക്കത്തിൽ, ആദർശത്തെസ്സംബന്ധിച്ചിടത്തോളവും പൗരാണികസാഹിത്യത്തിന്റെ ഒരു ഭക്തൻ എന്നുമാത്രമേ ഭട്ടതിരിയെ സ്സംബന്ധിച്ച് പറയുന്നതിനുള്ളൂ.

എല്ലാവരും അവരവരുടെ കൃത്യങ്ങൾ സ്വാർത്ഥസ്പർശമില്ലാതെ ഈശ്വരാർപ്പണബുദ്ധിയോടുകൂടി ചെയ്യണം. ശാസ്ത്രം നിഷിദ്ധങ്ങളായ മാർഗ്ഗങ്ങളിൽ ആരും മനസ്സുകൊണ്ടും വാക്കുകൊണ്ടും ശരീരംകൊണ്ടും പ്രവേശിപ്പാൻ ഇടയാകരുത്. മുക്തിലാഭത്തിനു കർമ്മജ്ഞാനാദിമാർഗ്ഗങ്ങളെയെല്ലാത്തിനെക്കാളും ഉത്തമവും ആർക്കു എളുപ്പം സ്വീകരിക്കാവുന്നതും ഭക്തിയാകുന്നു. കർമ്മം ഭക്തിയോടുകൂടി ചെയ്യുന്നതായൽ അതു കാലക്രമേണ വൈരാഗ്യത്തിനും ജ്ഞാനത്തിന്നും ഹേതുവായിബ്ഭവിക്കും. അഹങ്കാരബുദ്ധിയോടുകൂടി ചെയ്യുന്ന സകാമകർമ്മങ്ങൾ ആത്മപാതത്തെ ഉണ്ടാക്കുന്നവയാകുന്നു രാഗം, ദ്വേഷം, പ്രേമം, സ്നേഹം മുതലായ ചിത്തവൃത്തികൾ ഈശ്വരനെ അഭിമുഖീകരിച്ചു സംഭവിക്കുന്നുവെങ്കിൽ അതു പരമപദപ്രാപ്തിക്കു മാർഗ്ഗമാകും. ഇവയെല്ലാമാണ് ഭട്ടതിരിയുടെ സാഹിത്യസമുച്ചയത്തിൽ അന്തർഭവിച്ചിരിക്കുന്ന തത്ത്വങ്ങൾ.

ഈശ്വരാഭിമുഖമായി സംഭവിക്കുന്ന സ്നേഹമാണ്, അല്ലെങ്കിൽ ഭക്തിയാണ്,യഥാർത്ഥ പ്രേമം ഇത് എല്ലാവർക്കും വേണ്ടതായ ഒരു ഉത്കൃഷ്ടഗുണമാകുന്നു. ഈ ഭക്തികൊണ്ടുമാത്രമേ ജീവിത സാഫല്യം നേടുവാൻ സാധിക്കുകയുള്ളൂ. ഉത്തമമായ ഭക്തി ദുരിതങ്ങളെയെല്ലാം നശിപ്പിച്ച് ശ്രേയസ്സിനെ പ്രദാനംചെയ്യുന്നു. ഭക്തനായ ഒരുത്തനു സകലജീവികളും ഈശ്വരാംശമാണെന്നുള്ള ബുദ്ധിയുണ്ടാകുന്നു. അതോടുകൂടി അവയെപ്പറ്റിയെല്ലാം സ്നേഹം സംഭവിക്കും. ഇങ്ങനെ വാസ്തവമായ പ്രേമത്തിന്റെ ഉത്പത്തിസ്ഥാനം ഈശ്വരഭക്തിയും ആ ഫലം സർവ്വജീവി സ്നേഹവുമാകുന്നു. ഇതാണ് ഭട്ടതിരി സാഹിത്യാദ്വാരാ പഠിപ്പിക്കുന്ന സ്നേഹത്തിന്റെ ഗൂഢരൂപം. ഈ തത്ത്വം അനുഭവിച്ചറിയുവാൻകൂടി ഭാഗ്യം ലഭിച്ച ദുർല്ലഭം ചില മഹാപുരുഷന്മാരിൽ ഒരാളാകുന്നു ഭട്ടതിരി.

കാവ്യങ്ങളെ പുരസ്കരിച്ചുകൊണ്ട് ഈ മഹാകവിയുടെ സ്വഭാവത്തെപ്പറ്റി അല്പം വിചിന്തിക്കുന്നതു രസകരമായിരിക്കുമെന്നു വിശ്വസിക്കുന്നു.

വിഹിതങ്ങളായ കർമ്മങ്ങളെ യഥാവിധി അനുഷ്ഠിക്കുന്നതിൽ ശ്രദ്ധയുണ്ട്. ഭക്തിമാർ

ഗ്ഗത്തെ അധികമായി ഇഷ്ടപ്പെട്ടുന്നു. എന്നാൽ ഇതരമാർഗ്ഗങ്ങളെ വെറുക്കുന്നില്ല. എല്ലാ ദേവന്മാരോടും ഭക്തിയും പൊതുവേ ജനങ്ങളോടു സ്നേഹവുമുണ്ട്. അധർമ്മങ്ങൾ വിചാരിക്കുവാൻകൂടി മനസ്സിനു കരുത്തില്ല.

ഒരു വാഗ്മിയെന്നനിലയിൽ നമ്മുടെ കവി ഏറ്റവും ശ്ലാഘനീയനാകുന്നു. സംഭാഷണം ചെയ്യുന്നതിനു അതികുശലൻ; നേരമ്പോക്ക് (വെടി), ഫലിതം എന്നിവകൊണ്ട്, ആരെയും ആകർഷിക്കുവാൻ സമർത്ഥൻ; വാക്കുകൾ ലോഭംകൂടാതെ ധാരാളം സംഭാഷണത്തിൽ ഉപയോഗിക്കു. കളിയാക്കുന്നതിൽ വലിയവനെന്നോ ചെറിയവനെന്നോ ആൾഭേദമില്ല. ഭടത്വം, മാധുര്യം, പ്രസാദം മുതലായവ വാക്കിന്റെ സഹജഗുണങ്ങളാണ്. ഓരോരുത്തരുടേയും പ്രകൃതിമർമ്മം ഗ്രഹിച്ച് അവരെ വശീകരിക്കുന്നതിന് ഉചിതമായ നയത്തിൽ വാക്കുകൾ ഉപയോഗിക്കുവാൻ അതിനിപുണൻ. ഇതെല്ലാമാണ് വാഗ്മിയുടെ നിലയിൽ ഭട്ടതിരിക്കുള്ള ഗുണങ്ങൾ. ഉച്ചത്തിൽ പറയുക, കൈകൊട്ടിച്ചിരിക്കുക എന്നിവയും ഭട്ടതിരിയുടെ സ്വഭാവങ്ങളാകുന്നു. വാക്ചാതുര്യംകൊണ്ട് ആരെയും രസിപ്പിക്കുന്ന ഒരു സംഭാഷണരസികനാണ് ഭട്ടതിരി.

ഈശ്വരനെ സേവിക്കുക, ശിഷ്യന്മാരെ പഠിപ്പിക്കുക, സാഹിത്യവ്യവസായത്തിൽ ഏർപ്പെടുക എന്നിവയല്ലാതെ ക്ലേശകരങ്ങളായ കുടുംബഭരണാദീകാര്യങ്ങളിൽ ഭട്ടതിരി പ്രവേശിച്ചിട്ടുണ്ടോ എന്നു സംശയമണ്. ജീവിതകാലത്തിന്റെ ആദിയിൽ സംഭവിച്ച വാതരോഗമല്ലാതെ, വേറേ യാതൊരുവിധം പീഡയും പിന്നീടു ഭട്ടതിരിയെ ബാധിച്ചിട്ടില്ല. സാഹിത്യവിനോദംകൊണ്ടും ഈശ്വരഭജനംകൊണ്ടും ആത്മസന്തുഷ്ടി നേടി ദീർഘകാലം സുഖമായിജീവിതം നയിച്ച ഒരു മഹാനായിരുന്നു ഭട്ടതിരിയെന്നു നിസ്സംശയം പറയാം.

ഭട്ടതിരിയുടെ കാലത്തു ജീവിച്ചിരുന്ന ഗ്രന്ഥകാരന്മാരെപ്പറ്റി കുറച്ചുമാത്രമേ അറിവു ലഭിച്ചിട്ടുള്ളു. ഉത്തമരാമചരിതം നാടകത്തിന്നു 'ഭവാർത്ഥദീപിക' എന്ന വ്യാഖ്യാനം നിർമ്മിച്ച മഠം നാരായണൻനമ്പൂരി ഭട്ടതിരിയുടെ പ്രധാനശിഷ്യനാകുന്നു. വെള്ളാങ്ങല്ലൂർദേശത്തു മഠം എന്ന ഇല്ലത്താണ് ഇദ്ദേഹം ജനിച്ചത്. ആഴുവാഞ്ചേരി തമ്പ്രാക്കളുടെ (നേത്രനാരായണ) ആജ്ഞയനുസരിച്ചാണ് നാരായണൻനമ്പൂരി ഭാവാർത്ഥദീപിക വിചചിച്ചതെന്ന് ഈവ്യാഖ്യാനത്തിൽനിന്നു ഗ്രഹിക്കാം "ശ്രീമൽ കേരളഭൂവലയമഹിതഭ്രഷണോപരിനവ ഗ്രാമധമപ്രഥിതപൂർവ്വോത്തര മീമാംസാപരമാചാര്യശ്രീനാരായണ കവിവരപ്രഥമാന്തേവാസിവിരചിതായാം എനു നാരായണനമ്പൂരി ഭാവാർത്ഥ ദീപികയിൽ പറഞ്ഞിരിക്കുന്നു. ഇവിടെ പൂർവ്വോത്തര മീമാംസാപരമാചാര്യൻ' എന്നും 'പ്രഥമാന്തേവാസി' എന്നും ഉപയോഗിച്ചിരിക്കുന്ന പദങ്ങൾ പ്രത്യേക ചിന്തനീയങ്ങളാകുന്നു. മീമാംസകളിൽ രണ്ടിലും ഭട്ടതിരിക്ക് അസാധാരണവൈദുഷ്യം ഉണ്ടായിരുന്നുവെന്നും അദ്ദേഹത്തിന്റെ ശിഷ്യന്മാരിൽ പ്രഥമഗണനീയനാണ് ഭാവാർത്ഥദീപാകാകാരൻ എന്നും ഈ ഭാഗം തെളിയിക്കുന്നുണ്ട്.

ഈ ഭാവാർത്ഥദീപികാകാരൻ രഘുവംശാദിഗ്രന്ഥങ്ങൾക്കും വ്യാഖ്യാനങ്ങൾക്കും നിർമ്മിച്ചിട്ടുണ്ട്. ഇദ്ദേഹം വിശിഷ്ടനായ ഒരു വ്യാഖ്യാതാവും കവിയുമാകുന്നു.

ഭട്ടതിരിയുടെ അനുജനാണ് 'ഭക്തിസംവർദ്ധനശതകത്തിന്റെ കർത്താവ് എന്ന് ഒന്നാമത്തെ അദ്ധ്യാതത്തിൽ പറഞ്ഞിട്ടുണ്ടല്ലോ. ഈ വിശിഷ്ടകൃതിയുടെ സ്വഭാവം മനസ്സിലാക്കുവാൻ അതിൽനിന്ന് ഏതാനും പദ്യങ്ങൾ താഴെ ഉദ്ധരിക്കാം:

"അദ്ഭീ: പ്രക്ഷാളിതവപുരപി സ്വച്ഛതാം നോപഗച്ഛൻ
മാതുസ്തന്യം ഗളീതമുപജാതാർത്തിരാസ്വാദ്യ സദ്യ:

അസ്വാതന്ത്ര്യാദധികവിമനാശേഷ്ടിതേഷ്വപ്രവീണ:
പ്രാപ്തോ മോഹം മുഹുരഹമഹോ രക്ഷണീയോസ്മി വിഷ്ണോ!"

(പൂർവ്വഭാഗം)

"സൗന്ദര്യശ്രീലളിതവപുഷം ക്ണുപ്തസന്യാസിവേഷം
ദിവ്യം ദിഗ്വാസസമതരളസ്ത്രീസഹായം ചരന്തം
അധ്യാത്മജ്ഞൈർമ്മുനി ഭിരഭിതസ്സേവ്യമാനം മുനിന്ദ്രം
ദത്താത്രേയം മനസി ഭഗവൻ! ഭാവയാമി ത്വദംഗം"

(ഉ. ഭാഗം)

പൂർവ്വാർദ്ധത്തിൽ പ്രാപഞ്ചികന്മാർക്കു ജനനംഉതൽ പല പ്രകാരമുണ്ടാകുന്ന കഷ്ടതകളെയും ഉത്തരത്തിൽ ഭഗവന്മാഹാത്മ്യത്തെയും വിവരിക്കുന്നു. ഒന്നാമർദ്ധത്തിലെ വർണ്ണന ഹൃദയ സ്പർശകമായിട്ടുണ്ട്. കവിതാരീതി ലളിതവും പ്രസന്നവുമാകുന്നു.

ധാതുകാവ്യത്തിനു വ്യാഖ്യാനം നിർമ്മിച്ചു സതീർത്ഥ്യന്മാർ ഭട്ടതിരിയുടെ സമകാലത്തു ജീവിച്ചിരുന്നവരാണെന്നു സിദ്ധമാകുന്നുണ്ടല്ലോ. ഇവർ മുക്കോലക്കാരാണെന്ന് ഊഹം തോന്നുന്നുണ്ട്. ഇവർ ശബ്ദശാസ്ത്രനിപുണന്മാരായിരുന്നുവെന്നു വ്യാഖ്യാനത്തിൽ നിന്നു തെളിയും.

ഭട്ടതിരിയുടെ കാലത്തു ജീവിച്ചിരുന്ന ഒരു വിശിഷ്ടകവിവര്യനാണ് ഭ്രമരസന്ദേശത്തിന്റെ കർത്താവായ വാസുദേവകവി. ഇദ്ദേഹം മാതൃദത്തനെപ്പറ്റി പ്രശംശിസിക്കുന്ന പദ്യം ഒന്നാമധ്യായത്തിൽ ഉദ്ധരിച്ചിട്ടുണ്ടല്ലോ. ആ പദ്യത്തിന്റെ ഉത്തരാർദ്ധംകൊണ്ടു വാസുദേവകവിയ്ക്കു ഭട്ടതിരിയെ എത്രമാത്രം ബഹുമാനം ഉണ്ടായിരുന്നുവെന്നു തെളിയും.

"സൂക്തം നാരായണകവിമുഖാംഭോഹനിഷ്യന്ദമാനം
പീത്വാ വാപീകമലമധുഷു പ്രാപ്തനിർവ്വേദഭാര:"

എന്നു വീണ്ടും അദ്ദേഹം ഭട്ടതിരിയുടെ വാങ്മാധുര്യമഹിമാവിനെ വർണ്ണിക്കുന്നുണ്ട്. ഈ വാസുദേവകവി യുധിഷ്ഠിരവിജയാദിയമകകാവ്യകർത്താവിൽനിന്നു ഭിന്നനാകുന്നു.

പ്രസിദ്ധഭാഷാകവിയായ പൂന്താനംനമ്പൂരി ഭട്ടതിരിയുടെ കാലത്തു ജീവിച്ചിരുന്ന ഒരു മഹാഭക്തനായിരുന്നു. ഇദ്ദേഹത്തിന്റെ ഭക്തിയെപ്പറ്റിയും ഭട്ടതിരിയുടെ വിഭക്തിയെപ്പറ്റിയും പ്രസിദ്ധമായി കേട്ടിട്ടുള്ള ഒരു ഐതിഹ്യം താഴെ ചേർക്കാം.

ഒരു ദിവസം പൂന്താനം ഭട്ടതിരിയുടെ അടുക്കൽ ചെന്നുതാൻ നിർമ്മിച്ച സന്താനഗോപാലം പാന ഒന്നു വായിച്ചുനോക്കിയാൽക്കൊള്ളാമെന്നാവശ്യപ്പെട്ടു. അപ്പോൾ കൃത്യാനന്തര വ്യാപൃതനായിരുന്നു ഭട്ടതിരി "ഭാഷയല്ലേ അത്? അതിൽ എന്തു നോക്കുവാനായിരിക്കുന്നു? വിഭക്തിജ്ഞാനം സമ്പാദിച്ചിട്ടു കവിതയെഴുതൂ" എന്നു പൂന്താനത്തിനോട് ആക്ഷേപമായി പ്പറഞ്ഞു. ഇതു കേട്ട് ഇച്ഛാഭംഗിയോടുകൂടി പൂന്താനം മടങ്ങിപ്പോയി. അതിനു ശേഷം ഇതരകൃത്യങ്ങളെല്ലാമൊതുങ്ങിയപ്പോൾ ഭട്ടതിരിക്കു വീണ്ടുവിചാരമില്ലാതെ പൂന്താനത്തോട് ആക്ഷേപം പറഞ്ഞതിനെപ്പറ്റി പശ്ചാത്താപമുണ്ടായി. 'നാളെ പൂന്താനത്തെ കണ്ടു സമാധാനപ്പെടുത്താം' എന്നു മനസ്സിൽ നിശ്ചയിച്ചുറച്ചു. അന്ന് ഉറങ്ങുവാൻ കിടന്നപ്പോൾ മോഹന വിഗ്രഹനായ ഒരു ബാലൻ ഭട്ടതിരിയുടെ മുമ്പിൽ പ്രത്യക്ഷമായി. "ഭട്ടതിരി നാരായണീയം

എന്നൊരു ഗ്രന്ഥം നിർമ്മിച്ചതായി കേട്ടു. അതിലല്പം ഭാഗം കേൾക്കുവാനാഗ്രഹിച്ചാണ് ഞാൻ വന്നത്'' എന്നു ബാലൻ പറഞ്ഞു. ''അതിനെന്താണ് വിരോധം? കേൾക്കാമല്ലോ'' എന്നു സസന്തോഷം പറഞ്ഞു ഭട്ടതിരി ഒന്നാമത്തെ ശ്ലോകം ചൊല്ലി കേൾപ്പിച്ചു. ബാലൻ ആ പദ്യത്തിന് ഒരു തെറ്റു പറഞ്ഞു. ഭട്ടതിരി വല്ലാതെയായി, എങ്കിലും രണ്ടാമത്തെ പദ്യം ചൊല്ലി. അതിനു ബാലൻ രണ്ടു തെറ്റു പറഞ്ഞു. എന്തിന്? പ്രഥമദശകത്തിലെ പത്താമത്തെ പദ്യത്തിനു ബാലൻ ഈ ക്രമത്തിൽ പത്തു തെറ്റു പറഞ്ഞു. ആകപ്പാടെ ഭട്ടതിരി വളരെ കുഴങ്ങി ബാലൻ പറയുന്ന തെറ്റുകൾക്ക് ഒരു സമാധാനവും പറയുവാൻ ഭട്ടതിരിക്ക് കഴിയുന്നില്ല. തന്റെ വ്യാകരണപാരാംഗതത്വത്തെപ്പറ്റി ഭട്ടതിരിക്കുണ്ടായിരുന്ന അഭിമാനവും എല്ലാം അല്പസമയം കൊണ്ട് അസ്തമിച്ചു. ''സാധു പൂന്താനത്തെ എന്തു പറഞ്ഞാണ് അയച്ചത്? ഭട്ടതിരിയുടെ വിഭക്തിയേക്കാൾ പൂന്താനത്തിന്റെ ഭക്തിയാണ് എനിക്കിഷ്ടം. വേഗം ചെന്ന് അദ്ദേഹത്തെ സമാധാനപ്പെടുത്തൂ.'' ഇത്രയും പറഞ്ഞു ബാലൻ അവിടെനിന്നു മറഞ്ഞു. സ്വപ്നത്തിൽ തന്റെ അടുത്തുവന്ന് ഇപ്രകാരം പറഞ്ഞതു ശ്രീകൃഷ്ണഭഗവാനാണെന്നും പൂന്താനത്തോടു ചെയ്ത അപരാധത്തിനു തക്ക ശിക്ഷയാണ് തനിക്കു കിട്ടിയതെന്നും ബുദ്ധിമാനായ ഭട്ടതിരി മനസ്സിലാക്കി. ഉടനെത്തന്നെ പൂന്താനത്തെ ചെന്നു കണ്ടു തന്റെ അപരാധം ക്ഷമിക്കണമെന്നപേക്ഷിച്ചു. സന്താനഗോപാലം പാന വായിച്ചുനോക്കി പ്രശംസിച്ചു പൂന്താനത്തെ സന്തോഷിപ്പിക്കുകയും ചെയ്തു. ഈ ഐതിഹ്യത്തിൽ നിന്നു ഭട്ടതിരിയെക്കാൾ വലിയ ഭക്തനാകുന്നു പൂന്താനമെന്നു ഗ്രഹിക്കാവുന്നതാകുന്നു.

പൂനവും ഭട്ടതിരിയും ഉന്നതസ്ഥാനങ്ങളെ അർഹിക്കുന്ന രണ്ടു മഹാകവികളാകുന്നു. ഒരാൾ കൈരളിയെക്കൊണ്ടും മറ്റെയാൾ ഗൈർവ്വണിയെക്കൊണ്ടും സാഹിത്യത്തിൽ കൈകാര്യം ചെയ്തുവെന്ന വ്യത്യാസമേയുള്ളൂ. പുനത്തിന്റെ പ്രബന്ധങ്ങൾ ഭട്ടതിരിക്കു സുപരിചിതങ്ങളാകുന്നു. അവ ഭട്ടതിരിയെ അത്രമാത്രം ആകർഷിച്ചിട്ടുണ്ട്. പുനം ഭട്ടതിരിയെസ്സംബന്ധിച്ചിടത്തോളം പ്രബന്ധങ്ങളുടെ മാർഗ്ഗദർശിയാകുന്നുവെന്നു പറയണം. ഭാഷാചമ്പുക്കളെ അനുകരിച്ചാണ് ഭഷാചമ്പുക്കളെ അനുകരിച്ചാണ് ഭട്ടതിരി പ്രബന്ധങ്ങളെ രചിച്ചിരിക്കുന്നത്. പൂനം നിർമ്മിച്ചിരിക്കുന്ന കഥകൾ ഏറെക്കുറെ മുഴുവനും ഭട്ടതിരിയും പ്രബന്ധരൂപേണ വിരചിച്ചിട്ടുണ്ട്. ഫലിതത്തിലും നൂതനമനോധർമ്മകല്പനയിലും ഭട്ടതിരിക്കു സിദ്ധമായിരിക്കുന്ന അസാധാരണസാമർത്ഥ്യം പുനത്തിന്റെ ശിഷ്യത്വംകൊണ്ടു പരിപുഷ്ടമായതാണെന്നു നിശ്ശങ്കം പറയാം. ഭട്ടതിരി ഭാഷാപ്രബന്ധങ്ങളിലെ ആശയങ്ങളേയും ഫലിതപ്രസ്ഥാനങ്ങളേയും അനേകം സന്ദർഭങ്ങളിൽ സ്വീകരിച്ചു സ്വന്തം പ്രബന്ധങ്ങൾക്കു സാരസ്യം വർദ്ധിപ്പിച്ചിട്ടുണ്ട്. പുനത്തിന്റെ ഭാഷാചമ്പുക്കളിലുള്ളാതിപരിചയവും ബഹുമതിയുമാണ് ഭട്ടതിരിയെ ചമ്പുപ്രബന്ധരചനക്കു പ്രേരിപ്പിച്ചതെന്നു വിശ്വസിക്കുന്നതിൽ തെറ്റില്ല. കാളിദാസർ, ഭോജരാജാവ്, അനന്തഭട്ടൻ, ത്രിവിക്രമൻ, ബാണൻ മുതലായ മഹാകവികളോടെല്ലാം ഓരോ സന്ദർഭങ്ങളിൽ ഭട്ടതിരിക്കു കടപ്പാടുണ്ടായിട്ടുണ്ട്. സംസ്കൃത ചമ്പുക്കളിലെയും ബാണാദികളുടെ ഗദ്യകാവ്യങ്ങളിലേയും ഗദ്യങ്ങളുടെ പ്രസ്ഥാനങ്ങളെ പൂർണ്ണമായി അനുകരിച്ചു നിർമ്മിച്ചിട്ടുള്ളവയാണ് ഭട്ടതിരിയുടെ പ്രബന്ധങ്ങളിലെ ഗദ്യങ്ങൾ ഇവയുടെ രചനയെസ്സംബന്ധിച്ചിടത്തോളം ഭട്ടതിരി ബാണാദികളോട് മന:പൂർവ്വം മത്സരിക്കുന്നതായി പല സന്ദർഭങ്ങളിലും തോന്നും. പൂർവ്വമഹാകവികളോട് ഈവിധം എല്ലാം ഭട്ടതിരിക്കു കടപ്പാടുണ്ടെങ്കിലും ആ ബന്ധം പുനത്തോടെന്നപോലെ അത്ര അധികം മറ്റാരോടും സംഭവിച്ചിട്ടില്ല. പുനത്തിനും ഭട്ടതിരിക്കും തമ്മിൽ അനേകം സാദൃശ്യങ്ങളുണ്ട്. ഒരേ മാർഗ്ഗത്തിലൂടെ സഞ്ചരിച്ച് ഒരേവിധമുള്ള വാഗ്വിലാസമ്പത്തുകൊണ്ടു സഹൃദയ ഹൃദയാനുരഞ്ജനംചെയ്ത വിജയം നേടിയിട്ടുള്ളവരാണ് ഈ രണ്ടു മഹാകവികളും. കൃതികളിൽ നൂതനഫലിതങ്ങൾ ഒരു ലോഭവുമില്ലാതെ അനർഗ്ഗളം വർഷിച്ചിരിക്കുന്നതു പുനമാകുന്നുവെങ്കിലും ഫലിതകാര്യത്തിൽ ഭട്ടതിരിയെത്തന്നെ കൂടുതലായി മാനിക്കണം. ജന്മനാ ഫലിതത്തിന് ഏറ്റവും യോജിച്ച കൈരളിയിലാണ് പുനം ഫലിതം സാധിച്ചിരിക്കുന്നത്. ഫലിതത്തെസ്സംബന്ധിച്ചുടത്തോളവും സംസ്കൃതത്തിന്റെ സ്ഥിതിയിതല്ല. ഗംഭീരപ്രകൃതിയായ ഗൈർവ്വാണിയുടെ മുഖത്തു നിന്നു ഒരു

മന്ദഹാസകണിക അങ്കരിപ്പിക്കണമെങ്കിൽ കവിക്ക് എത്ര അസാധാരണമായ സാമർത്ഥ്യം ഉണ്ടായിരിക്കണം'' ഈ വൈഭവം ജന്മസിദ്ധമായതുകൊണ്ടാണ് ഭട്ടതിരി പുനത്തെക്കാളേറെ ശ്ലാഘനീയനെന്നു പറഞ്ഞത്.

പില്ക്കാലത്ത് അനേകം കവികൾ ഭട്ടതിരിയെ അനുകരിച്ചു പ്രബന്ധമാർഗ്ഗത്തിൽ സഞ്ചരിച്ചതായി കാണുന്നുണ്ട്. 'ഭാവാർത്ഥദീപിക' കർത്താവും ഭട്ടതിരിയുടെ ശിഷ്യനുമായ മഠം നാരായണൻ നമ്പൂതിരിയെപ്പറ്റി മുൻപറഞ്ഞിട്ടുണ്ടല്ലോ ഭാഗവതം, സോമോത്സവം മുതലായ അനേകം പ്രബന്ധങ്ങൾ ഇദ്ദേഹം നിർമ്മിച്ചിട്ടുണ്ട്. രുഗ്മിണീസ്വയംവരത്തിന്റെയും രുഗ്മാംഗദ ചരിതത്തിന്റെയും കർത്താവും സുപ്രസിദ്ധനുമായ എടവെട്ടിക്കാട്ടു നാരായണൻ നമ്പൂരിയുടെ പേര് ഇവിടെ ആദ്യമായി ഗണിക്കപ്പെടണം. അജ്ഞാത കർത്തൃകമായി ബാണയുദ്ധം എന്നൊരു കൃതി കാണുന്നു. വിഷ്ണുദാസചരിതവും സ്കാന്ദവും നിർമ്മിച്ച ചെങ്ങന്നൂർ മൂത്തേടത്തു വാസുദേവഗിർവ്വാണകവി, വയ്ക്കത്തു പാച്ചുമൂത്തതു മുതലായവർ ഈ അടുത്ത കാലത്തു ജീവിച്ചിരുന്നവരാണ്. പ്രബന്ധകർത്താക്കന്മാരായി വേറെയും പല കവികളുടെ പേർ പറയുവാൻ കഴിയും. ഈ വക പ്രബന്ധങ്ങളിൽ കവിതാമുഖങ്ങളുടെ നാനാമുഖമായ സമ്പുഷ്ടികൊണ്ടു മുൻനില്ക്കുന്നത് എടവെട്ടിക്കാട്ടു നമ്പൂരിയുടെ രുഗ്മണീ സ്വയംവരമാണ് എന്നു പറയണം. ഇവിടെ പേർ പറഞ്ഞ ഗ്രന്ഥങ്ങളെ ചാക്യാന്മാർ സാധാരണയായി ഉപയോഗിക്കുക പതിവില്ല.

ഭട്ടതിരിയുടെ പാവനമായ നാമവും വിപുലമായ സാഹിത്യവും ദേശാഭിമാനികളായ കേരളീയർക്കു വിശേഷിച്ചും അഭിമാനകരവും ആഹ്ലാദപ്രദവുമാകുന്നു. അവ പൊതുവേ ഭാരതീയ സാഹിത്യത്തിന്റെ സമ്പത്തായി ഭവിക്കയും ചെയ്തിരിക്കുന്നു. അനേകം മഹാന്മാരായ കവികൾ കേരളത്തിൽ അവതരിച്ചിട്ടുണ്ട്. ഇനിമേലിൽ അപ്രകാരമുള്ളവർ അവതരിക്കയും ചെയ്യുമായിരിക്കാം. എന്നാൽ അവരിൽ ഭട്ടതിരിയെപ്പോലെ ഒരു മഹാൻ 'നഭൂത:' എന്നു നിശ്ചയമായിപ്പറയാം. മേലിൽ 'നഭവിഷ്യതി' എന്നും അഭിപ്രായപ്പെടാമെന്നു തോന്നുന്നു. കേരളീയഹൃദയത്തിന്റെ നിസർഗ്ഗസിദ്ധങ്ങളും ബഹുമുഖങ്ങളുമായ ഗുണങ്ങളെയും രസികത്വങ്ങളെയും അഭംഗുരമായി സാഹിത്യത്തിൽ പ്രകാശിപ്പിക്കുന്നുവെന്നതിലാണ് ഇതരകവികളെ അപേക്ഷിച്ചു ഭട്ടതിരിക്കു സജീവമായ ഒരു പ്രത്യേകത നിലനില്ക്കുന്നത്. അവതാരംകൊണ്ടു കേരളഭൂമിയെ ധന്യധന്യയാക്കിയിരിക്കുന്ന മഹാകവികളുടെ വർഗ്ഗത്തിൽ ഏതുകാലത്തുംഭട്ടതിരിയുടെ പേർ അത്യാദരത്തോടുകൂടി ഗണിക്കപ്പെടും എന്നതിന് ഒരു സംശയവുമില്ല.